

# അദ്ധ്യാപക സഹായി

# TEACHER'S HAND BOOK

**മലയാളം**

**സ്റ്റാൻഡേർഡ് 1**




**DISTRICT PRIMARY EDUCATION PROGRAMME**
**KERALA**

# അദ്ധ്യാപക സഹായി

## മലയാളം

### ഒന്നാം ക്ലാസ്

('അവശ്യ പഠന നിലവാര' പദ്ധതി പ്രകാരം
തയ്യാറാക്കിയത്)

സംസ്ഥാന വിദ്യാഭ്യാസ ഗവേഷണ, പരിശീലന സമിതി
കേരള സർക്കാർ

# ആമുഖം

കേരളത്തിലെ പ്രാഥമിക വിദ്യാലയങ്ങളിലെ 1994-95 അധ്യയനവർഷം മുതൽ അവശ്യപഠന നിലവാര പദ്ധതി നടപ്പിലാക്കുകയാണ്. ഇതിൻെറ ഭാഗമായി ഒന്നാം ക്ലാസ്സിലേക്കു മലയാളപാഠാവലി, രചനാപുസ്തകം (work book), അധ്യാപക സഹായി എന്നിവ തയ്യാറാക്കിയിട്ടുണ്ട്. രചനാ പുസ്തകം പാഠാവലിയോടൊപ്പം ചേർത്തിരിക്കുന്നു.

നമ്മുടെ വിദ്യാർത്ഥികളിൽ ഒരു വലിയ വിഭാഗം അവർ പഠിക്കുന്ന ക്ലാസുകളിൽ അവശ്യം നേടേണ്ട പഠനനിലവാരം ആർജിക്കുന്നില്ല എന്ന് ഇതു സംബന്ധിച്ച് നടത്തിയിട്ടുള്ള പഠനങ്ങൾ സൂചിപ്പിക്കുന്നു. ഈ പോരായ്മ പരിഹരിക്കുന്നതിനുള്ള പരിശ്രമത്തിൻെറ ഭാഗമാണ് അവശ്യ പഠന നിലവാര പദ്ധതി. വ്യക്തമായ വിദ്യാഭ്യാസ ലക്ഷ്യങ്ങളും അതനുസരിച്ച് പ്രതീക്ഷിക്കുന്ന പഠനഫലങ്ങളുമാണ് അവശ്യപഠന നിലവാര പദ്ധതി വിഭാവനം ചെയ്യുന്നത്. പഠന നേട്ടം ഉയർത്തുക, അധ്യാപകനു പ്രവർത്തനലക്ഷ്യം നൽകുക, വിദ്യാഭ്യാസത്തിൻെറ ഗുണമേന്മ വർദ്ധിപ്പിക്കുക എന്നീ ഉദ്ദേശ്യങ്ങൾ നിറവേറ്റാൻ പര്യാപ്തമായ രീതിയിലാണ് അവശ്യപഠന നിലവാര പദ്ധതി ആസൂത്രണം ചെയ്തിട്ടുള്ളത്.

ഒന്നാം ക്ലാസ്സിലെ വിദ്യാർത്ഥി നേടേണ്ട പ്രാപ്തികൾ കൃത്യമായി നിർണയിക്കപ്പെട്ടിട്ടുണ്ട്. മലയാള പാഠാവലിയിലെ എല്ലാ പാഠങ്ങൾക്കും ഈ പ്രാപ്തികളുടെ അടിസ്ഥാനത്തിൽ പഠനപ്രവർത്തനങ്ങൾ അധ്യാപക സഹായിയിൽ നിർദ്ദേശിച്ചിട്ടുണ്ട്.

അക്ഷരപഠനം ആരംഭിക്കുന്നതിനു മുമ്പുതന്നെ ശ്രവണം, ഭാഷണം, ആശയഗ്രഹണം, ഭാഷാ പ്രയോഗം (വാചികം) എന്നീ പ്രാപ്തികളിൽ പ്രാവീണ്യം നേടേണ്ടതാണ്. ലേഖനാഭ്യസനത്തിൻെറ മുന്നൊരുക്കമെന്ന നിലയിൽ പേശീചലനാഭ്യാസങ്ങൾ ലഘുചിത്രരചനാഭ്യാസങ്ങൾ ഇവയും അനിവാര്യമാണ്. ഇതിനു സഹായകരമായ നിർദ്ദേശങ്ങൾ അധ്യാപക സഹായിയുടെ ആദ്യ ഭാഗത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

നിർദ്ദിഷ്ടപ്രാപ്തികളിൽ പ്രാവീണ്യ നിലവാരം നേടുന്നതിനുപയുക്തമാകുന്ന ബോധനതന്ത്രങ്ങൾ സ്വീകരിക്കേണ്ടതുണ്ട്. അത് ജീവിതവുമായി ബന്ധപ്പെട്ടതും, വിദ്യാർത്ഥികളെ കേന്ദ്രമാക്കിയുള്ളതും പ്രവർത്തനങ്ങളിൽ അധിഷ്ഠിതവുമാകണം. പഠനപ്രവർത്തനങ്ങൾ രസകരവും വൈവിധ്യപൂർണ്ണവുമായിരിക്കണം. അധ്യാപകനും വിദ്യാർത്ഥിയും തമ്മിലുള്ള വിനിമയം (Interaction) വിദ്യാർത്ഥികൾ തമ്മിലുള്ള വിനിമയം, വിദ്യാർത്ഥികളും പാഠ്യവസ്തുക്കളും തമ്മിലുള്ള പ്രവർത്തന വിനിമയം ഇവ ഉറപ്പാക്കത്തക്ക വിധത്തിലാവണം പ്രാപ്ത്യാധിഷ്ഠിത ബോധനം നിർവ്വഹിക്കേണ്ടത്. ഈ കാഴ്ചപ്പാടോടെയാണ് അധ്യാപകസഹായി തയ്യാറാക്കിയിട്ടുള്ളത്. പഠനപ്രവർത്തനങ്ങൾക്ക് മാർഗ്ഗനിർദ്ദേശം നൽകുകയല്ലാതെ മുഴുവൻ സാധ്യതകളും അധ്യാപക സഹായിയിൽ സവിസ്തരം പ്രതിപാദിക്കുക എന്നത് ക്ഷിപ്രസാധ്യമല്ലല്ലോ. അധ്യാപകസഹായി നൽകുന്ന ദിശാ സൂചന ഉൾക്കൊണ്ട് കൂടുതൽ ഫലപ്രദമായി പ്രവർത്തിക്കുവാൻ അധ്യാപകർക്കു കഴിയുമെന്നു പ്രതീക്ഷിക്കുന്നു.

തിരുവനന്തപുരം
31.5.95

ഡോ. പി. എം. ജലീൽ
വിദ്യാഭ്യാസ വികസന ഗവേഷണ കമ്മീഷണർ
കേരള സർക്കാർ

# ഉള്ളടക്കം

# വിഭാഗം 1. ശ്രവണം, ഭാഷണം, ആശയഗ്രഹണം

## ഭാഷാപ്രയോഗം

### ഈ ഭാഗത്തിൻെറ ബോധനത്തെപ്പറ്റിയുള്ള നിർദ്ദേശങ്ങൾ

ആദ്യമായി സ്ക്കൂളിലെത്തുന്ന കുട്ടിക്ക് സുരക്ഷിതത്വബോധവും സന്തോഷവും ഓരോ പ്രവർത്തനത്തിലും വിജയബോധവും സ്വാതന്ത്ര്യവും സ്നേഹവും അംഗീകാരവും കിട്ടിയിരിക്കണം. അവരോടൊപ്പം പാടാനും കളിക്കാനും ചിരിക്കാനും അദ്ധ്യാപകർ തയ്യാറാവണം. നിർദ്ദിഷ്ട പ്രാപ്തികളെ ലക്ഷ്യമാക്കി വിവരിച്ചിട്ടുള്ള വിവിധ പ്രവർത്തനങ്ങൾ നടത്തുമ്പോൾ ഇക്കാര്യം അദ്ധ്യാപകർ മനസ്സിൽ വച്ചാലേ കുട്ടിക്ക് പഠനം ആനന്ദകരമായിത്തീരൂ.

വീട്ടിൽ നിന്നു വ്യത്യസ്തമായ സാഹചര്യത്തിൽ, അല്പം ഭയപ്പാടോടെ ഇരിക്കുന്ന കുട്ടികളുടെ ശ്രദ്ധ പിടിച്ചു പറ്റുന്നതിനും കൂട്ടുകാരോടൊപ്പം അവർ രസിക്കുന്നതിനും സഹായകമായ വിധത്തിൽ കഥകളും പാട്ടുകളും അവതരിപ്പിച്ചുകൊണ്ടു പഠനപ്രക്രിയ തുടങ്ങാം. കുട്ടികളുടെ സജീവമായ പങ്കാളിത്തം ഉറപ്പു വരുത്തിയാലേ ഓരോ പ്രാപ്തിയും നേടാൻ കഴിയൂ.

ആദ്യത്തെ 90 പീരിഡ് ശ്രവണം, ഭാഷണം, എന്നീ നൈപുണികളുടെ വികസനത്തിനും അവയുടെ സഹായത്തോടെയുള്ള ആശയഗ്രഹണത്തിനും, സംഭാഷണ പരിചയത്തിനുമാണ് നീക്കിവെച്ചിരിക്കുന്നത് ശ്രവണ ഭാഷണ മേഖലകളിൽ വരുന്ന 1.11., 1.1.2, 1.1.3, 2.1.1., 2.1.2, 2.1.3, എന്നീ പ്രസ്താവനകളിൽ വിവരിക്കുന്ന പ്രാപ്തികൾ കൈവരിക്കാനുതകുന്ന തരത്തിൽ അദ്ധ്യാപകർക്കുള്ള പഠന നിർദ്ദേശങ്ങൾ പാഠപുസ്തകത്തിൽ തന്നെ കൊടുത്തിട്ടുണ്ട്. കൂടുതൽ ഉദാഹരണങ്ങൾ നൽകി പ്രാപ്തികളെ പ്രാവീണ്യനിലവാരത്തിൽ എത്തിക്കേണ്ട ബാധ്യത കൂടി അദ്ധ്യാപകർക്കുള്ളതാണ്.

5.1.1, 5.1.2, 8.1.1, എന്നീ പ്രാപ്തികളുടെ ചില അംശങ്ങളും ഈ ഭാഗത്തുവരുന്നുണ്ട്. ലളിതവും വിനയദ്യോതകവുമായ ഭാഷ കേട്ടു ഗ്രഹിക്കുന്നതിനും സംഭാഷണത്തിൽ ഉപയോഗിക്കുന്നതിനും സഹായകമാവുമെന്നതുകൊണ്ടാണ് അതിലെ ചില അംശങ്ങൾ ഇങ്ങോട്ടു മാറ്റിയിരിക്കുന്നത്.

പാഠപുസ്തകത്തിൻെറ തുടക്കത്തിൽ ആലേഖന പരിചയത്തിനുള്ള ഭാഗം കൂടി ഉൾക്കൊള്ളിച്ചിരിക്കുന്നു. സ്ഥൂലപേശീചലനം, സൂക്ഷ്മപേശീ നിയന്ത്രണം, ഇവയ്ക്കായുള്ള അഭ്യാസങ്ങളും കൂടിയുണ്ട്. സ്ലേറ്റിലോ, ബ്ലാക്ക്ബോർഡിലോ കൂടുതൽ അഭ്യാസങ്ങൾ ചെയ്യിക്കേണ്ടതാണ്.

കൈപുസ്തകത്തിലെ ഈ വിഭാഗം കൈകാര്യം ചെയ്യുന്ന അദ്ധ്യാപകർ ഈ ഭാഗത്തിൻെറ ചർച്ചയിൽ കാണാവുന്ന ചില പ്രത്യേകതകൾ കൂടി മനസ്സിലാക്കേണ്ടിയിരിക്കുന്നു.

a) ഈ വിഭാഗത്തിൻെറ ചർച്ച രണ്ടു ഘട്ടമായാണ് പ്രതിപാദിച്ചിരിക്കുന്നത്. ഒന്നാം ഘട്ടം മുൻചൊന്ന പ്രാപ്തികളുടെ അവതരണത്തിനും പ്രാരംഭ പരിചയത്തിനും ആവർത്തനത്തിനും ഉദ്ദേശിച്ചിട്ടുള്ളതാണ്. രണ്ടാം ഘട്ടം അവയിൽതന്നെയുള്ള കുറേകൂടി ആഴത്തിലുള്ള പരിചയത്തിനും ആവർത്തനാഭ്യാസത്തിനും വേണ്ടി ആസൂത്രണം ചെയ്തതത്രേ.

b) ശ്രവണവുമായി ബന്ധപ്പെട്ട 1.11. എന്ന ഇനത്തെ 1.1.1.a, 1.1.1.b, 1.1.1.c എന്നു മൂന്നായി തിരിച്ചാണ് കൈപുസ്തകത്തിൽ ചെയ്തിട്ടുള്ളത്. 1.1.1.a കഥകളുടെ ശ്രവണത്തേയും 1.1.1.b നാടൻ പാട്ടുകളുടെ ശ്രവണത്തേയും 1.1.1.c കവിതകളുടെ ശ്രവണത്തേയും ഉന്നമാക്കുന്നു. ഓരോ ഇനത്തിൻേറയും ശ്രദ്ധാപൂർവ്വമുള്ള ശ്രവണത്തിന് പ്രത്യേക പ്രാധാന്യം കൊടുക്കണമെന്ന വസ്തുത ഉറപ്പിച്ചു പറയാൻ വേണ്ടിയാണ് ഇത്തരത്തിലൊരു വിഭജനം നടത്തിയിട്ടുള്ളത്.

c) 1.1.1 ൻെറ ആദ്യഘട്ട ചർച്ചയ്ക്കു ശേഷം ശ്രവണവുമായി ബന്ധപ്പെട്ട 1.1.2,1.1.3 എന്നീ പ്രസ്താവനകളിലെ പ്രാപ്തികൾ മുറയ്ക്ക് ചർച്ച ചെയ്തിരിക്കുന്നു. അതു കഴിഞ്ഞ് രണ്ടാം പ്രാപ്തിയുമായി ബന്ധപ്പെടുത്തിയിട്ടുള്ള 2.1.1, 2.1.2, 2.1.3,2.1.4 എന്നീ പ്രാപ്തികളുടെ അഭ്യസനത്തിൻെറ ആദ്യഘട്ടം അതേ ക്രമത്തിൽ കൈപ്പുസ്തകത്തിൽ വിവരിച്ചിട്ടുണ്ട്. അതു കഴിഞ്ഞാൽ ഇതുവരെ നേടിയ പ്രാപ്തികളുടെ തുടർച്ചയെന്ന നിലയിൽ ശ്രവണ വിഭാഗത്തിൽ കൊടുത്തിട്ടുള്ള 5.1.1 (ശ്രവണാനന്തരം ലഘുവായ കാര്യങ്ങൾ

ഓർമ്മിക്കുന്നു) എന്ന പ്രാപ്തിയുടെ ആദ്യഘട്ടമവതരിപ്പിച്ചിരിക്കുന്നു. തുടർന്ന് അതുമായിത്തന്നെ ബന്ധപ്പെട്ട 5.1.2,5.1.3 എന്നിവയുടെ അഭ്യസനത്തിന്റെ ആദ്യഘട്ടമാണ് ചർച്ച ചെയ്തിരിക്കുന്നത്. അതിനു ശേഷം നേരത്തേ സൂചിപ്പിച്ച 8.1.1 ന്റെ ആദ്യഘട്ടം ലളിതവും വിനയദ്യോതകവുമായ ഭാഷ കേട്ട് ഗ്രഹിക്കുകയും സംഭാഷണങ്ങളിൽ പ്രയോഗിക്കുകയും ചെയ്യുക എന്ന അംശം മാത്രം ചർച്ച ചെയ്തിരിക്കുന്നു. ഇത്രയുമാകുമ്പോൾ 90 പീരിഡുകളിലായി വികസിപ്പിച്ചെടുക്കാൻ ഉദ്ദേശിക്കുന്ന ഈ ഭാഗത്തിന്റെ അഭ്യസനത്തിനുള്ള ആദ്യഘട്ടം പൂർത്തിയാവുന്നു. പ്രാപ്തികൾ, ശ്രവണം, ഭാഷണം എന്ന മുറയ്ക്കാണ് കൈവരിക്കേണ്ടത് എന്ന് ക്രമീകൃതമായ ഈ ഘട്ടങ്ങൾ നമ്മെ ഓർമ്മിപ്പിക്കുന്നു.

d) തുടർന്ന് മുകളിൽ പറഞ്ഞ എല്ലാ പ്രാപ്തികളും, അവയ്ക്ക് കൊടുത്തിരിക്കുന്ന മുറ സാമാന്യമായി പാലിച്ചുകൊണ്ടും എന്നാൽ അൽപം ചില വ്യത്യാസങ്ങൾ വരുത്തിക്കൊണ്ടും ആവർത്തിച്ചിരിക്കുകയാണ് കൈപ്പുസ്തകത്തിൽ. ഈ ആവർത്തനത്തിന്റെ പ്രസക്തി അദ്ധ്യാപകർ പ്രത്യേകം മനസ്സിലാക്കേണ്ടതുണ്ട്. ശ്രവണം, ഭാഷണം എന്നീ മുഖ്യ പ്രാപ്തികൾ തന്നെ ആദ്യഘട്ടത്തിലേതിൽ നിന്നും വ്യത്യസ്തമായ നിലവാരങ്ങളിൽ തുടർന്ന് അഭ്യസിപ്പിച്ചാണല്ലോ ഭാഷാപഠനം പുരോഗമിക്കുന്നത്. 90 പീരിഡ് നീക്കിവെച്ചിട്ടുള്ള ഈ വിഭാഗത്തിന്റെ ആദ്യഘട്ടത്തിൽ ശ്രവണ ഭാഷണങ്ങളുമായി ബന്ധപ്പെട്ട ഏറ്റവും പ്രാഥമികവും ലളിതവുമായ പ്രാപ്തികൾ ക്രമത്തിൽ അവതരിപ്പിച്ചിട്ടുണ്ട്. അങ്ങനെ ഈ രണ്ടു നൈപുണികളുമായി പ്രാരംഭ പരിചയം നേടിക്കഴിഞ്ഞതിനു ശേഷം പഠിതാക്കൾ, അതേ നൈപുണികളിൽ തന്നെ കൂടുതലാഴത്തിലുള്ള പരിചയം സമ്പാദിക്കേണ്ടതുണ്ട്. ഒപ്പം പ്രബലിതാവർത്തനം (Re-inforced Repetition) നടത്തണം. പഠിതാവിനു സംതൃപ്തി നൽകുന്ന പഠനാനുഭവങ്ങളിലൂടെ രസകരവും താൽപര്യപൂർണ്ണവും വൈവിദ്ധ്യമുള്ളതുമായ രീതിയിൽ ആവർത്തിച്ചു നടത്തുന്ന പ്രവർത്തനം വഴി പ്രബലനം ഉറപ്പു വരുത്തുന്ന രീതിയാണ് പ്രബലിതാവർത്തനം. അങ്ങനെയുള്ള ആവർത്തനത്തിൽ കൂടിയാണ് ഈ നൈപുണികളും, അവയുമായി ബന്ധപ്പെട്ട പ്രാപ്തികളും പ്രാവീണ്യനിലവാര (Mastery level) ത്തിൽ കൈവരിക്കാൻ കഴിയുന്നത്. അതിനായിട്ടാണ് ഈ ഭാഗത്തിന്റെ ആദ്യഘട്ടത്തിൽ ലളിതമായി അവതരിപ്പിച്ച അതേ പ്രാപ്തികൾ തന്നെ തുടർന്നും ചർച്ച ചെയ്യുന്നത്. പക്ഷേ അതു വെറും ഒരു ആവർത്തനം മാത്രമല്ലെന്നും കേൾക്കാനും പറയാനും ഉപയോഗിക്കുന്ന പാഠ്യവസ്തുതകളും അതു മൂലം ഉന്നമാക്കുന്ന പ്രാപ്തികളും കൂടുതൽ ആഴമുള്ള നിലവാരം പ്രതീക്ഷിക്കുന്നുവെന്നും അറിഞ്ഞുകൊണ്ടുവേണം കൈപ്പുസ്തകത്തിന്റെ തുടർന്നുള്ള ഭാഗങ്ങൾ - അതേ പ്രാപ്തികളെ സംബന്ധിച്ചുള്ള ആവർത്തന പാഠങ്ങളുടെ ചർച്ച - മനസ്സിലാക്കേണ്ടത്. മാത്രമല്ല, പ്രാവീണ്യ നിലവാരം ഉറപ്പുവരുത്തുമാറ്, രസകരമായ (പ്രബലനം ചെയ്യപ്പെട്ട) ആവർത്തനാഭ്യാസം നൽകാൻ പ്രത്യേകം ശ്രദ്ധിക്കുകയും വേണം. പാഠാവലിയിൽ ആദ്യവും അവസാനവും നൽകിയിട്ടുള്ള ചിത്രങ്ങളും ഭാഷണത്തിനുവേണ്ടി ഉപയോഗപ്പെടുത്താൻ ഉദ്ദേശിച്ചിട്ടുള്ളതാണ്.

## ഘട്ടം 1. പ്രാപ്തികളുടെ അവതരണം, പ്രാരംഭം, പരിചയം, ആവർത്തനം

| പ്രാപ്തികൾ | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| 1.1.1. ശ്രവണം<br>1.1.1 A കഥ<br><br>ലളിതവും പരിചിതവും പ്രശസ്തവുമായ കഥകളും നാടൻ പാട്ടുകളും ഗാനങ്ങളും ശ്രദ്ധാപൂർവ്വം കേൾക്കുന്നു. | ലളിതവും പരിചിതവുമായ കഥകൾ ശ്രദ്ധാപൂർവ്വം കേൾക്കുന്നു. കഥയുടെ സന്ദർഭങ്ങൾ കുട്ടികളുടെ മനസ്സിൽ തെളിഞ്ഞുപതിയത്തക്കവിധം ആവശ്യമായ ഭാവചലനങ്ങളും ശബ്ദവ്യതിയാനങ്ങളും ഉൾപ്പെടുത്തിവേണം കഥകൾ പറയേണ്ടത്. ഇടയ്ക്കിടെ കഥ കുട്ടികൾ ശ്രദ്ധിക്കുന്നുണ്ടോ എന്ന് ഉറപ്പുവരുത്തുന്നതിന് സഹായകമായ ചോദ്യങ്ങൾ, കഥാഗതിക്ക് തടസ്സം നേരിടാതെയും കൂടുതൽ രസപ്രദമാകത്തക്കവിധത്തിലും ചോദിച്ചുകൊണ്ടിരിക്കണം.<br><br>മാതൃക:<br><br>ഒരിടത്ത് ഒരമ്മപ്പൂച്ചയും രണ്ട് പൂച്ചക്കുഞ്ഞുങ്ങളും ഉണ്ടായിരുന്നു. (എത്ര പൂച്ചക്കുഞ്ഞങ്ങൾ?) ഒരു ദിവസം അമ്മപ്പൂച്ച കുഞ്ഞുങ്ങൾക്ക് ആഹാരം തേടി പുറത്തുപോയി. നേരം കുറെ കഴിഞ്ഞു. കുഞ്ഞുങ്ങൾ അമ്മ വരുന്നതും കാത്തിരുന്നു. അവർക്കു വല്ലാതെ വിശന്നു. ഇരുവരും വാതിൽക്കൽച്ചെന്ന് വഴിയിലേയ്ക്ക് എത്തിനോക്കി. (എന്തിനാണ് എത്തിനോക്കിയത്? - എങ്ങനെയാണ് എത്തിനോക്കിയത്? - അഭിനയിക്കട്ടെ) ഇല്ല., അമ്മ വരുന്നില്ല. അവർ വിശന്നു കരഞ്ഞു. എങ്ങനെയാണ് പൂച്ചക്കുഞ്ഞുങ്ങൾ കരയുന്നത്? (ശബ്ദം പുറപ്പെടുവിക്കട്ടെ) അപ്പോഴാണ് അടുക്കളയിൽ നിന്ന് നല്ല മണം വരുന്നത്. അവർ മണം പിടിച്ചു. (എങ്ങനെയാണ് മണം പിടിക്കുന്നത് - മണം പിടിക്കട്ടെ.) ഓ അപ്പം ചുടുകയാണ്. അവർ പതുങ്ങിപ്പതുങ്ങി അടുക്കളയിലെത്തി. എങ്ങനെയാണ് പതുങ്ങിപ്പതുങ്ങി നടക്കുക? അടുക്കളയിൽ അമ്മ അപ്പം ചുടുകയാണ്. മാവ് ഇളക്കി കോരി ദോശക്കല്ലിൽ ഒഴിക്കുന്നു.(മൈമിംഗ്-ശബ്ദവും)എങ്ങനെയാണ് ദോശ ചുടുക? (മാവ് ഇളക്കിക്കോരി ഒഴിക്കുന്നതായും ശബ്ദം ഉണ്ടാക്കുന്നതായും കുട്ടികൾ അവതരിപ്പിക്കട്ടെ) പൂച്ചക്കുട്ടികൾ അമ്മയുടെ കാലിൽ ചേർന്നുരുമ്മി കരഞ്ഞു, മ്യാവൂ മ്യാ...വൂ.. എന്തിനാ പൂച്ചക്കുട്ടികൾ മ്യാ...വൂ.. എന്നു കരഞ്ഞത്? (കുട്ടികൾ ഉത്തരം പറയട്ടെ) അമ്മയ്ക്കു കാര്യം മനസ്സിലായി. അമ്മ ഒരപ്പം ഇട്ടുകൊടുത്തു. അപ്പവുമായി അവർ പുറത്തേയ്ക്കോടി. അവിടെവെച്ച് അപ്പം രണ്ടായി മുറിച്ചു. അയ്യോ ഒരു കഷണം വലുതായി. ഒന്നു ചെറുതും. ആർക്കാ വലിയ കഷണം ?'എനിക്കുവേണം വലിയ കഷണം' 'അല്ല എനിക്കുവേണം വലിയ കഷണം' എന്നു പറഞ്ഞ് അവർ വഴക്കിട്ടു. (എന്തു പറഞ്ഞാണ് അവർ വഴക്കിട്ടത്?) ഈ തക്കം നോക്കി ഒരു കള്ളിക്കാക്ക പറന്നു വന്ന് വലിയ കഷണം കൊത്തിയെടുത്തു | എത്ര പൂച്ചക്കുഞ്ഞുങ്ങൾ?<br><br>എന്തിനാണ് പൂച്ചക്കുഞ്ഞുങ്ങൾ എത്തിനോക്കിയത്?<br><br>എങ്ങനെയാണ് പൂച്ചക്കുഞ്ഞുങ്ങൾ അടുക്കളയിലേയ്ക്കു പോയത്?<br><br>പൂച്ചക്കുട്ടികൾ അമ്മയുടെ കാലിൽ ചേർന്നുരുമ്മി കരഞ്ഞതെന്തിന്?<br><br>അവർ വഴക്കിട്ടതെന്തിന്?<br><br>കള്ളികാക്ക എന്തു ചെയ്തു? വഴക്കിട്ടപ്പോൾ എന്താണ് സംഭവിച്ചത്? |

| 1 | 2 | 3 |
|---|---|---|
| | കൊണ്ടു പോയി. പൂച്ചക്കുഞ്ഞുങ്ങൾ കാക്കയുടെ പോക്കു നോക്കി നിന്നു. "ഇപ്പോൾ ആർക്കു കിട്ടി വലിയ ക്ഷണം?" രണ്ടാളും ചോദിച്ചു. (കുട്ടികൾ ഉത്തരം പറയട്ടെ) പൂച്ചക്കുഞ്ഞുങ്ങൾ പറഞ്ഞു. 'ഇനിയും നമുക്കു വഴക്കുകൂടാതെ ഉള്ളത് ഒന്നിച്ചു തിന്നാം. | എന്തുകൊണ്ടാണ് പൂച്ചക്കുഞ്ഞുങ്ങൾക്ക് വലിയ അപ്പക്കഷണം കിട്ടാതെ പോയത്? |
| 1.1.1(B)<br>നാടൻ പാട്ട്<br><br>ലളിതമായ നാടൻ പാട്ടുകൾ ശ്രദ്ധാപൂർവ്വം കേൾക്കുന്നു. | നാടോടിപ്പാട്ടുകളുടെ തനിമ നിലനിർത്തിക്കൊണ്ട് ഹൃദ്യമായ താളത്തിൽ ഗാനം അവതരിപ്പിക്കുക<br>നിർദ്ദിഷ്ട വരികൾ<br>അച്ഛൻ കൊമ്പത്ത്!<br>അമ്മ വരമ്പത്ത്!<br>കള്ളൻ ചക്കേട്ടു!<br>കണ്ടാൽ മിണ്ടേണ്ട!<br>കൊണ്ടെപ്പായ്ത്തിന്നോട്ടെ!<br><br>കുട്ടികൾ വിഷുപ്പക്ഷിയുടെ ശബ്ദം അദ്ധ്യാപകന്റെ സഹായത്തോടെ അനുകരിക്കട്ടെ. അദ്ധ്യാപകന്റെ അവതരണത്തിനുശേഷം കുട്ടികൾ സംഘമായി ഏറ്റുചൊല്ലട്ടെ. അദ്ധ്യാപകൻ ഓരോ വരി ചൊല്ലുമ്പോൾ ആ വരി ഏറ്റു ചൊല്ലുകയാണ് വേണ്ടത്. ഇതേ താളത്തിൽ തന്നെയുള്ള ചോദ്യങ്ങളിലൂടെ ശ്രവണശേഷി പരിശോധിക്കാവുന്നതാണ്. നിർദ്ദിഷ്ട വരികൾ അഭ്യസിച്ചതിനു ശേഷം ഇതേ താളത്തിൽ ഓരോ ദേശത്തും പ്രചാരത്തിലുള്ള പാട്ടുകൾ ചൊല്ലട്ടെ. | ആരാ കൊമ്പത്ത്?<br>ആര് വരമ്പത്ത്?<br>ആരു ചക്കേട്ടു?<br>കണ്ടാമിണ്ടണ്ടേ? |
| 1.1.1 C കവിത<br><br>ലളിതമായ കവിതകൾ ശ്രദ്ധാപൂർവ്വം കേൾക്കുന്നു. | അമ്പിളിയമ്മാമ - വെള്ളി<br>ത്താലത്തിലെന്തുണ്ട്<br>വാരിയെറിഞ്ഞല്ലോ - പൂക്കൾ<br>മാനം നിറഞ്ഞല്ലോ<br>താലത്തിൽ നിന്നൊരു പൂ - മാമൻ<br>താഴത്തിടുകയില്ലേ?<br>(കൂടുതൽ കവിതകൾ പാടിക്കൊടുക്കുന്നു.) | |
| 1.1.2 ശ്രവണം<br><br>പരിചിത സന്ദർഭങ്ങളിൽ സംവാദങ്ങളും സംഭാഷണങ്ങളും ഗ്രഹിക്കുന്നു. | അദ്ധ്യാപകൻ ഓരോ കുട്ടിയുമായി സ്വാഭാവിക സംഭാഷണത്തിൽ ഏർപ്പെടുന്നു. എല്ലാ കുട്ടികളും ശ്രദ്ധിക്കത്തക്ക വിധത്തിലാകണമിത്.<br><br>സംഭാഷണത്തിനുദാഹരണം (ചോദ്യങ്ങൾ)<br>പേരെന്താണ്?<br>വീടെവിടെ?<br>വീട്ടിലാരൊക്കെയുണ്ട്?<br>ആരാണ് ഉടുപ്പ്, കുട, വള, ചെരുപ്പു വാങ്ങിത്തരുന്നത്?<br>അച്ഛന്റെ / അമ്മയുടെ / ചേച്ചിയുടെ / ചേട്ടന്റെ പേര്.<br>തുടർന്ന് കുട്ടിക്ക് താൽപര്യമുള്ളതും കുട്ടിയുടെ ജീവിതപരിസരവുമായി ബന്ധപ്പെട്ടതുമായ, വിശേഷങ്ങൾ ചോദിക്കുന്നു.<br><br>ഇതു കേട്ടുകൊണ്ടിരിക്കുന്ന മറ്റു കുട്ടികളോടു ചോദ്യങ്ങൾ ചോദിച്ച് ഈ സംഭാഷണം ശ്രദ്ധിച്ചോ എന്ന കാര്യം ഉറപ്പാക്കണം. | ഈ കുട്ടിയുടെ പേരെന്താണെന്നാണ് പറഞ്ഞത്?<br><br>അച്ഛന്റെ പേരെന്ത്? വീട്ടിലാരൊക്കെയുണ്ടെന്നാണ് പറഞ്ഞത്? |

| 1 | 2 | 3 |
|---|---|---|
| | ചിത്രങ്ങളുടെ സഹായത്തോടെ സംഭാഷണങ്ങൾ നടത്തണം. പാഠാവലിയുടെ അവസാനമുള്ള ചിത്രങ്ങൾ, പരിസരപഠന പാഠാവലിയിലെ ചിത്രങ്ങൾ ഇവ ഉപയോഗിക്കാം. | |
| 1.1.3.<br>പരിചിതമായ സന്ദർഭങ്ങളിൽ വാചികമായ അപേക്ഷകളും ലളിതമായ നിർദ്ദേശങ്ങളും ഗ്രഹിക്കുന്നു. | നിർദ്ദേശങ്ങൾ അനുസരിക്കൽ<br>(ക്ലാസ്സിനു പൊതുവായോ, പ്രത്യേക ഗ്രൂപ്പുകൾക്കായോ, പ്രത്യേക വ്യക്തിക്കായോ ഇവ നൽകാം. അദ്ധ്യാപകൻ ലളിതമായ നിർദ്ദേശങ്ങൾ, അപേക്ഷകൾ പുറപ്പെടുവിക്കുന്നു. കുട്ടികൾ യഥായോഗ്യം അതനുസരിച്ചു പ്രവർത്തിക്കണം. അതിലൂടെ ശ്രവണം ഉറപ്പു വരുത്തുക.) | |
| | ഉദാ:<br>1. എല്ലാ കുട്ടികളും എഴുന്നേൽക്കുക.<br>2. കൈകൊട്ടുക<br>3. മുന്നോട്ടു ചാടുക, പുറകോട്ടു ചാടുക,<br>4. കൈകൊട്ടുക<br>5. ഇരിക്കുക<br>6. ചാടി എഴുന്നേൽക്കുക | |
| | 7. വലതുകൈ പൊക്കുക, താഴ്ത്തുക | വലതുകൈ നീട്ടുക |
| | 8. വലത്തോട്ടു തിരിയുക | |
| | 9. ഇടത്തോട്ടു തിരിയുക, നേരെ നിൽക്കുക | ഇടതുകൈയിൽ തൊടുക |
| | 10. ഇടതുകൈ ഉയർത്തുക, താഴ്ത്തുക | മുകളിലെയ്ക്കു നോക്കുക |
| | 11. കണ്ണടയ്ക്കുക, തലചൊറിയുക, പൂച്ച കരയുക, കണ്ണു തുറക്കുക | തറയിൽ നോക്കുക |
| 2.1.1.<br>ലഘുവായ വാക്യങ്ങൾ ശരിയായി ഏറ്റുചൊല്ലുന്നു. | 12. കൈകൊട്ടുക, പൊട്ടിച്ചിരിക്കുക, ഇരിക്കുക<br>അദ്ധ്യാപകനെ അനുകരിച്ച് കുട്ടികൾ വാക്യവും വിവിധ പക്ഷി മൃഗാദികളുടെ ശബ്ദവും പുറപ്പെടുവിക്കുന്നു. | ഒരു കൂട്ടർ ഒരു ജീവിയുടെ പേരു പറഞ്ഞ് ശബ്ദം ഉണ്ടാക്കുക. |
| | ഉദാ:-<br>അറ തുറന്നു<br>പറയെടുത്തു<br>മുറി തുറന്നു<br>പറയെടുത്തു<br>പയറുകൊണ്ടു പറനിറച്ചു<br>പറനിറച്ചു<br>മുറിയിൽ വച്ചു | മറ്റേക്കൂട്ടർ ഏറ്റു പറയുക |
| | ഇതേ രീതിയിൽ വിവിധ സന്ദർഭങ്ങളുമായി ബന്ധപ്പെട്ട പാട്ടുകൾ ഏറ്റുചൊല്ലിക്കുക.<br>അദ്ധ്യാപകനെ അനുകരിച്ച് കുട്ടികൾ ആംഗ്യങ്ങളോടെ പാടുന്നു. | 1. അദ്ധ്യാപകൻ ആംഗ്യം കാണിക്കുമ്പോൾ ആ വരി പാടുന്നു. |
| 2.1.2.<br>ലഘുവായ ശിശുഗാനങ്ങൾ, (അഭിനയ ഗാനം) | ഉദാ:<br>കൊമ്പുകുലുക്കും പശുവമ്മ<br>വാലിട്ടാട്ടും പശുവമ്മ | 2. അദ്ധ്യാപകൻ വരികൾ പാടുമ്പോൾ അവയുടെ ആംഗ്യം കുട്ടികൾ കാണിക്കുന്നു. |

| 1 | 2 | 3 |
|---|---|---|
| കവിതകൾ, പാട്ടുകൾ, എന്നിവ ആംഗ്യങ്ങളോടും കൂടി സംഘമായി പാടുന്നു. | പുല്ലുതിന്നും പശുവമ്മ<br>പാലുതരുന്നൊരു പശുവമ്മ.<br><br>ചൂണ്ടുവിരലുകൾ തലയ്ക്കു മുകളിൽ പിടിച്ച് തലയാട്ടിക്കൊണ്ട് ആദ്യവരി. ഒരു കൈ വാലു പോലെ ആട്ടി രണ്ടാം വരി. തിന്നുന്നതായി മൂന്നാം വരി. സംഘം സംഘമായി കുട്ടികളെക്കൊണ്ടു ചെയ്യിക്കണം. | 3. കുട്ടികൾ ആംഗ്യപ്പാട്ടായി അവതരിപ്പിക്കുന്നു. |
| 2.1.3<br><br>ഉണ്ട്, ഇല്ല, അവയല്ല, അതെ, അല്ല, എന്നീ ഉത്തരങ്ങൾ ലഭിക്കാവുന്ന ലഘുവായ ചോദ്യങ്ങൾക്ക് ഉത്തരം നൽകുന്നു. | കുട്ടികളുടെ വീട്, വീട്ടുപരിസരം, ക്ളാസ്സ്, ക്ളാസ്സ് പരിസരം, ശീലങ്ങൾ, ഇത്യാദികളുമായി ബന്ധപ്പെടുത്തിയുളള ചോദ്യങ്ങൾ ചോദിക്കുന്നു. കുട്ടികൾ ഉചിതമായ ഉത്തരം പറയട്ടെ.<br><br>ചിത്രം കാണിച്ചിട്ടുള്ള ചോദ്യങ്ങൾക്കുത്തരം പറയുന്നു. | കുട്ടിയുടെ വീട്ടിൽ പട്ടിയുണ്ടോ? വീട്ടിൽ മാവുണ്ടോ? (ഉണ്ടെങ്കിൽ) അതിൽ ഇപ്പോൾ മാങ്ങയുണ്ടോ? നടന്നാണോ വന്നത്? തന്നത്താനെയാണോ കുളിച്ചത്? |
| 2.1.4<br><br>ലഘുവായ ചോദ്യങ്ങൾ ചോദിക്കുന്നു. | ചിത്രം നോക്കി പരസ്പരം ചോദ്യങ്ങൾ ചോദിക്കട്ടെ (എല്ലാവരും കേൾക്കത്തക്കവിധം കുട്ടികളെ നിർത്തിയിട്ടു വേണം ചോദിക്കാൻ.)<br><br>അദ്ധ്യാപകനോട്<br><br>കുട്ടികൾ തന്നോടു പേര്, വീട്ടുകാര്യങ്ങൾ മുതലായവ സ്വാതന്ത്ര്യത്തോടെ ചോദിക്കാൻ അദ്ധ്യാപകൻ പ്രേരിപ്പിക്കുക. പ്രോത്സാഹിപ്പിക്കുന്ന വിധത്തിൽ ഉത്തരം പറയുക.<br><br>'അന്യോന്യം'<br><br>ഓരോ ജോഡി കുട്ടികൾ വന്ന് പരസ്പരം ചോദിക്കുകയും ഉത്തരം പറയുകയും ചെയ്യട്ടെ. എല്ലാ കുട്ടികൾക്കും അവസരം നൽകണം.<br><br>ഉദാ: 1. നിൻെറ പേരെന്താ?<br>2. എൻെറ പേര്............നിൻെറ പേരോ?<br>1. എൻെറ പേര്........... | അദ്ധ്യാപകൻ കാണിക്കുന്ന സാധനത്തെപ്പറ്റി കുട്ടികൾ ചോദ്യം ചോദിക്കുന്നു. |
| 2.1.4 | ചിത്രം നോക്കി കുട്ടികൾ അന്യോന്യം ചോദ്യങ്ങൾ ചോദിക്കുന്നു.<br>'അന്യോന്യം' - 2<br>കുട്ടികൾ എല്ലാവരും പുറത്തുപോയി കല്ല്, മഞ്ചാടിക്കുരു, കമ്പ്, ഇല, വളപ്പൊട്ട് തുടങ്ങിയ വസ്തുക്കൾ ശേഖരിച്ചു വരട്ടെ. ഓരോ ജോഡി കുട്ടികളെ വിളിച്ച് അവരുടെ കൈയിലുള്ളത് അന്യോന്യം കാണിച്ച് ഉച്ചത്തിൽ ഇതെന്താണ്, ഇതെന്തിൻെറയാണു തുടങ്ങിയ ചോദ്യങ്ങൾ ചോദിക്കുകയും ഉച്ചത്തിൽ ഉത്തരം പറയുകയും ചെയ്യട്ടെ. | |

| 1 | 2 | 3 |
|---|---|---|

അന്യോന്യം - 3.

മേശപ്പുറത്ത് ഒരു പൂവ് വച്ചിട്ട് ഏതാനും കുട്ടികളെ ഉത്തരം പറയാൻ തയ്യാറാക്കി അതിനടുത്ത് നിർത്തുക. മറ്റൊരു കൂട്ടർ ചോദ്യം ചോദിക്കാനുളളവരാണ്. എന്നിട്ട് അദ്ധ്യാപകൻ ആ കുട്ടികളോടൊപ്പമിരിക്കുക. ആദ്യഘട്ടത്തിൽ ചോദ്യങ്ങൾ പറഞ്ഞുകൊടുത്തു കുട്ടികളെക്കൊണ്ടു മറ്റെ സെറ്റിനോട് ചോദിപ്പിക്കുക. മേശയ്ക്കരികിൽ നിൽക്കുന്നവർ ഉത്തരം പറയട്ടെ. മേശക്കരികിൽ നിർത്തി മറ്റു കുട്ടികൾ തനിയേ ചോദ്യങ്ങൾ ചോദിക്കാൻ പ്രേരിപ്പിക്കുക. അദ്ധ്യാപകൻ പിന്മാറുക.

ഉദാ:- 'പൂവ് മേശപ്പുറത്തു വച്ചിരിക്കുമ്പോൾ-

ചോദ്യങ്ങൾ: അതെന്താണ്?

അത് എന്തിൻെറ പൂവാണ്? അതിൻെറ നിറമെന്താണ്?

അതിനു മണമുണ്ടോ? പൂവ് എവിടെയാണ് വച്ചിരിക്കുന്നത്?

ആര് കൊണ്ടുവന്ന പൂവാണ്? എവിടെ നിന്നു കിട്ടി?

ഇപ്രകാരം ഒരു ഗ്ളാസ്സ് വെള്ളം, ചോക്ക്, ചിത്രം, മുതലായവ ഉപയോഗിച്ച് ചോദ്യം ചോദിക്കാനുളള കഴിവ് വളർത്താം.

അദ്ധ്യാപകൻ ക്ളാസ്സിലുളള ഒരു സാധനം എടുത്ത് മറച്ചു വയ്ക്കുന്നു. കുട്ടികൾ ചോദ്യം ചോദിച്ച് അതെന്താണെന്നു കണ്ടുപിടിച്ചു പറയുക.

5.1.1

ശ്രവണാനന്തരം ലഘുവായ കാര്യങ്ങൾ ഓർമ്മിക്കുന്നു.

അദ്ധ്യാപകൻ കഥ പറഞ്ഞു മുഴുപ്പിക്കുന്നു. അതിനുശേഷം കഥയിലെ കാര്യങ്ങൾ ചോദിക്കുന്നു. കുട്ടികൾ ഉത്തരം ഓർത്തു പറയുന്നു.

ഉദാ:

1. ഉറുമ്പിൻെറയും പ്രാവിൻേറയും കഥ - (ആദ്യം, കുട്ടികളുടെ ശ്രദ്ധ ഉണർത്തിക്കൊണ്ട് രസകരമായ രീതീയിൽ കഥ പറയുക. ഒടുവിൽ അതിനെ ആധാരമാക്കി ചോദ്യങ്ങൾ ചോദിക്കുക?)

ചോദ്യങ്ങൾ

1. ഉറുമ്പ് ഏതു സ്ഥലത്തുകൂടിയായിരുന്നു പോയത്?
2. ഉറുമ്പിനു പറ്റിയ അപകടമെന്ത്?
3. പ്രാവ്, ഉറുമ്പിനെ രക്ഷിക്കാൻ എന്തു ചെയ്തു?
4. വേടൻ എന്തു ചെയ്യാനൊരുങ്ങുന്നതാണു കണ്ടത്?
5. ഉറുമ്പ് എന്തുചെയ്തിട്ടാണു പ്രാവിനെ രക്ഷിച്ചത്?

ഉദാ: 2

ആശകൊണ്ടു മൂസ-
തെങ്ങിൻമേൽ കേറി
മടലടർന്നുവീണു-
മൂസ മലർന്നു വീണു
മടലടുപ്പിലായി
മൂസ കിടപ്പിലായി.

1. മൂസ തെങ്ങിന്മേൽ കയറിയപ്പോൾ എന്തു സംഭവിച്ചു?
2. മൂസയ്ക്കെന്തു പറ്റി?
3. മടലിനെന്തുപറ്റി?

ഈ പദ്യം രണ്ടുമൂന്നു തവണ ചൊല്ലി കേൾപ്പിച്ചിട്ട് ചോദ്യങ്ങൾ ചോദിക്കുക. ഇതുപോലെ കഥകൾ, പാട്ടുകൾ,

| 1 | 2 | 3 |
|---|---|---|
| | സംഭവങ്ങൾ ഇവ പറഞ്ഞു വ്യക്തമായി കേൾപ്പിച്ചിട്ട് അതിലെ ചില കാര്യങ്ങൾ ഓർക്കാൻ ആവശ്യപ്പെടുന്ന ചോദ്യങ്ങൾ ചോദിക്കുക. | |
| 5.1.2<br>ശ്രവണാനന്തരം, ആര്, എപ്പോൾ, എവിടെ എന്നീ ചോദ്യങ്ങൾക്ക് ഉത്തരം നൽകുന്നു. | കഥ, സംഭവം, അനുഭവം തുടങ്ങിയവ പറഞ്ഞിട്ട് ഈ പ്രാപ്തിക്ക് പറ്റിയ ചോദ്യങ്ങൾ ചോദിക്കുക.<br><br>ഉദാ: 1<br><br>കുറുക്കൻ, കാക്കയെപറ്റിച്ച് അപ്പം തട്ടിയെടുത്ത കഥ പറയുക. എന്നിട്ട് ചോദ്യങ്ങൾ ചോദിക്കുക.<br><br>1. ആരാണ് അപ്പവുമായി മരക്കൊമ്പിലിരുന്നത്?<br>2. ആരാണ് പാട്ടുപാടാൻ പറഞ്ഞത്?<br>3. പാട്ടുപാടിയത് ആര്?<br>4. എവിടെനിന്നാണ് കാക്കയ്ക്ക് അപ്പം കിട്ടിയത്?<br>5. കാക്ക എവിടെ ഇരിക്കുകയായിരുന്നു?<br>6. കാക്ക പാടാൻ വായ് തുറന്നപ്പോൾ അപ്പം എവിടെ വീണു?<br><br>ഉദാ: 2<br><br>അപ്പുവും അനിയനും കൂടി വൈകുന്നേരം മൈതാനത്ത് കളിക്കാൻ പോയി. കളിച്ചുകൊണ്ടിരുന്നപ്പോൾ അനിയന്റെ കാലിലൊരു മുള്ളുകൊണ്ടു. അനിയൻ നിലവിളിച്ചു. അപ്പോൾ അപ്പു വന്നു. അനിയന്റെ കാലിലെ മുള്ളു വലിച്ചൂരി. അപ്പോൾ അനിയനു സന്തോഷമായി.<br><br>1. എപ്പോഴാണ് അപ്പുവും അനിയനും കളിക്കാൻ പോയത്?<br>2. എവിടെയാണ് അവർ കളിച്ചത്?<br>3. ആരുടെ കാലിലാണു മുള്ളു കൊണ്ടത്?<br>4. ആരാണ് മുള്ളുവലിച്ചൂരിയത്?<br>5. ആരാണ് നിലവിളിച്ചത്?<br>6. അനിയനു സന്തോഷമായത് എപ്പോഴാണ്?<br><br>ഉദാ: 3<br><br>രാവിലെ അദ്ധ്യാപകൻ ക്ളാസ്സിൽ വന്നു.കുട്ടികൾ എഴുന്നേറ്റുനിന്നു. രമ പ്രാർത്ഥന ചൊല്ലി. അദ്ധ്യാപകൻ ഹാജർ വിളിച്ചു. സാജു ആശുപത്രിയിൽ പോയിട്ടു വൈകിയാണ് വന്നത്. | |
| 6.1.1.<br>ലളിതവും വിനയദ്യോതകവുമായ ഭാഷ ഗ്രഹിക്കുകയും ഉപയോഗിക്കുകയും ചെയ്യുന്നു. | എല്ലാ കുട്ടികൾക്കും ഉത്തരം പറയാൻ അവസരം ലഭിക്കത്തക്കവിധത്തിൽ ധാരാളം സന്ദർഭങ്ങൾ ഉണ്ടാക്കണം.<br><br>വിവിധ സന്ദർഭങ്ങളിൽ വിനയം സൂചിപ്പിക്കുന്ന തരത്തിലുള്ള ഭാഷ പ്രയോഗിക്കുന്നതെങ്ങനെയെന്നു ഗ്രഹിക്കാൻ പറ്റിയ മാതൃകകൾ അദ്ധ്യാപകൻ നൽകണം. എന്നിട്ട് അത്തരം മറ്റു സന്ദർഭങ്ങൾ സൃഷ്ടിച്ചു കുട്ടികൾക്ക് അത് അനുകരിച്ച് പറയാൻ അവസരം നൽകുക. | 1. എപ്പോഴാണ് കുട്ടികൾ എഴുന്നേറ്റത്?<br>2. ആരാണ് പ്രാർത്ഥന ചൊല്ലിയത്?<br>3. സാജു എവിടെപോയിരിക്കയായിരുന്നു? |

| 1 | 2 | 3 |
|---|---|---|

ചില സന്ദർഭങ്ങൾ

1. വസ്തുക്കൾ ആവശ്യപ്പെടുമ്പോൾ-
   ആ പേന ഒന്നു തരുമോ; എടുത്തോട്ടെ?
   ഒരു ഗ്ലാസ്സ് വെള്ളം തരുമോ; എടുത്തോട്ടെ?

2. സേവനം/സഹായം അഭ്യർത്ഥിക്കുന്നത്.

എന്നെക്കൂടി കുടയിൽ ഒന്നു കയറ്റുമോ? കുടയിൽ കേറ്റണേ!

അല്പം നീങ്ങിയിരിക്കുമോ? ലേശം സ്ഥലം തരുമോ?

ആ ചിത്രം എനിക്ക് ഒന്നു കാണിച്ചു തരുമോ? കളിക്കാൻ കൂട്ടാമോ!

എന്നെക്കൂടി കൊണ്ടുപോണേ! ഒരു മാമ്പഴം തരണേ!

എന്റെ കൂടെ കളിക്കാൻ വരില്ലേ? ഒരു മാമ്പഴം തരില്ലേ?

3. അബദ്ധം / തെറ്റുപറ്റിയാൽ
   'അയ്യോ' അറിയാതെ പറ്റിപ്പോയതാണ്! ക്ഷമിക്കണേ.'
   'കാൽ തട്ടിപ്പോയോ ? ക്ഷമിക്കണേ!'

4. സംഭാഷണത്തിൽ.
   'ഒന്നു നില്ക്കണേ'! ഈ വഴിയൊന്നു പറഞ്ഞുതരുമോ?'
   'പിന്നെന്താ പറയാമല്ലോ!'
   'ബുദ്ധിമുട്ടായോ?'
   'ഹേ, സാരമില്ല.'

സംബോധനയിൽ-മുതിർന്നവരെ-ഉയർന്ന ക്ലാസ്സിലെ കുട്ടികളെ ഉൾപ്പെടെ സംബോധനചെയ്യുമ്പോൾ ചേട്ടാ, ചേച്ചീ, തുടങ്ങിയ പദങ്ങൾ നാട്ടു നടപ്പനുസരിച്ച് ഉപയോഗിക്കാൻ ശീലിപ്പിക്കണം. അതിനായി വേണ്ട സന്ദർഭങ്ങൾ ഒരുക്കുക.

ഈ രണ്ടു കുട്ടികൾക്ക് വിവിധ ജീവിത സന്ദർഭങ്ങൾ നൽകി അവരുടെ ഭാഷാ പ്രയോഗ പരിധി പരിശോധിക്കുന്നു.

1. മഴയത്ത് കുടയുള്ള കുട്ടിയും കുടയില്ലാത്ത കുട്ടിയും
2. ഉരുണ്ടു വീണ കൂട്ടുകാരൻ
3. വഴിയറിയാത്ത ആൾ
4. പെൻസിലില്ലാത്ത കുട്ടി

(തന്നേക്കാൾ മുതിർന്നവരെ / ഉയർന്ന ക്ലാസ്സിലെ കുട്ടികളെ ഇപ്രകാരം അണ്ണൻ / ഏട്ടൻ, ചേച്ചി എന്നിങ്ങനെ വിളിക്കാൻ കുട്ടികളെ പ്രേരിപ്പിക്കണം. അങ്ങനെ വിളിക്കുന്നത് മര്യാദയുള്ള കുട്ടികളുടെ ലക്ഷണമാണെന്നു മനസ്സിലാക്കണം. മര്യാദയില്ലാതെ പെരുമാറുന്ന / വർത്തമാനം പറയു ന്ന കുട്ടികളുടെ പേരുവിവരം പറയാൻ ശട്ടം കെട്ടുന്നതും നല്ലതാണ് - മര്യാദപ്പോലീസ്)

1.1.1. A.
ശ്രവണം: ശ്രദ്ധാപൂർവ്വം പരിചിത കഥകൾ കേൾക്കുന്നു.

രണ്ടാം ക്ലാസ്സിലെ കുറെ കുട്ടികളെ കൊണ്ടുവന്നു പരിചയപ്പെടുത്തി അവരോട് അണ്ണാ ചേച്ചീ എന്നിങ്ങനെ സംബോധന ചെയ്തുകൊണ്ടു ചോദ്യങ്ങൾ ചോദിപ്പിക്കുക.

അദ്ധ്യാപകൻ രസകരമായ രീതിയിൽ, ആവശ്യാനുസരണമുള്ള അഭിനയത്തോടെ, കഥ പറയുക. ശ്രദ്ധ ഉറപ്പു വരു

| 1 | 2 | 3 |
|---|---|---|

ത്താൻ ഇടയ്ക്കിടയക്കു ചെറു ചോദ്യങ്ങളുമാകാം.

മാതൃക:

എലികളും കീരികളും.

ഒരു പറമ്പിൽ ധാരാളം എലികൾ പാർത്തിരുന്നു. കുറെ കീരികളും. എലികളും കീരികളും ശത്രുക്കളായിരുന്നു. കീരികൾ എലികളെക്കണ്ടാൽ കടിച്ചു കീറും. അവയെപ്പേടിച്ച് എലികൾക്ക് പുറത്തിറങ്ങാൻ വയ്യാതായി.

കീരികളെ തോൽപ്പിക്കാൻ എന്താണു വഴി? എലികൾ ഒത്തു ചേർന്ന് ആലോചിച്ചു. 'നമുക്കു കൊമ്പുണ്ടായിരുന്നെങ്കിൽ കീരികളെ കുത്തിയോടിക്കാമായിരുന്നു.' ഒരാൾ പറഞ്ഞു., അതു ശരിയാ. പക്ഷേ കൊമ്പില്ലല്ലോ?' മറ്റൊരാൾ പറഞ്ഞു."തലയിൽ കൊമ്പുകൾ പോലെ കമ്പുകൾ വച്ചു കെട്ടണം." എല്ലാവരും അത് അംഗീകരിച്ചു. എലികൾ കൂർത്ത കമ്പുകൾ വച്ചു കെട്ടിയ തലയുമുയർത്തി കീരികളെ നേരിടാനായെത്തി."ചുണയുണ്ടെങ്കിൽ വരിൻ കീരികളെ!" അവർ വെല്ലു വിളിച്ചു.

എലികൾ എന്തിനാണ് കൊമ്പു വച്ചത്?
കീരികൾ വന്നപ്പോൾ എന്തു സംഭവിച്ചു?

കീരികൾ പാഞ്ഞെത്തേണ്ട താമസം, എലികൾ ജീവനും കൊണ്ട് ഓടടാഓട്ടം! അവർ മാളത്തിലേയ്ക്കാണു തിരിഞ്ഞോടിയത്. പക്ഷേ കഷ്ടം. തലയിലുയർന്നനിന്ന കൊമ്പു കാരണം മാളത്തിലേയ്ക്കു കയറാൻ അവയ്ക്കു പറ്റിയില്ല. പിന്നാലെ പാഞ്ഞുവന്ന കീരികൾ എലികളെയെല്ലാം കറുമുറ.... കറുമുറ!

5.1.1
ശ്രവണാനന്തരം ലഘുവായ കാര്യങ്ങൾ ഓർമ്മിക്കുന്നു.

1 എലികൾ എന്തിനാണ് യോഗം ചേർന്നത്?
2 അവരുടെ തീരുമാനം എന്തായിരുന്നു?
3. കൊമ്പുണ്ടാക്കാൻ അവർ എന്താണുപയോഗിച്ചത്?

മേൽ പറഞ്ഞ കഥയെ അടിസ്ഥാനമാക്കിയുളളചോദ്യങ്ങളിലൂടെ ഗ്രഹണം പരിശോധിക്കുന്നു.

5.1.2
ശ്രവണാനന്തരം ആര് എപ്പോൾ എവിടെ എന്നീ ചോദ്യങ്ങൾക്കുത്തരം പറയുന്നു.

ഇതേ കഥയെ അടിസ്ഥാനമാക്കിയുള്ള ചോദ്യങ്ങൾ.

1 എവിടെയാണ് കീരികളും എലികളും പാർത്തിരു ന്നത്?
2 ആരാണ് എലികളുടെ ശത്രു?
3 എപ്പോഴാണ് കീരികൾ പാഞ്ഞെത്തിയത്?
4 ആർക്കാണു കൂട്ടിൽ കയറാൻ കഴിയാതിരുന്നത്?

## ഘട്ടം - 2 മുകളിൽ പരിചയപ്പെട്ട പ്രാപ്തികളെ ആധാരമാക്കി തുടർന്നുള്ള പഠനവും ആവർത്തനവും

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |

ഘട്ടം- 1ൽ ചെയ്തതുപോലെ തുടർന്നു നൽകിയിരിക്കുന്ന
കഥകളും കവിതകളും നാടൻ പാട്ടുകളും അവതരിപ്പിച്ചു
ബന്ധപ്പെട്ട എല്ലാ പ്രാപ്തികളും കുട്ടികളിൽ പ്രാവീണ്യനി
ലവാരത്തിൽ ഉണ്ടാക്കാവുന്നതാണ്. അതിന് അഭ്യാസങ്ങൾ
നൽകുമ്പോൾ കൂടുതൽ ആഴത്തിലുള്ള പഠനവും
ആവർത്തനാഭ്യാസനവും ഉണ്ടാകണം. മാത്രവുമല്ല,
1.1.1. C — 5.1.1-5.1.2 എന്നീ പ്രാപ്തികൾക്ക് മുന്തൂക്കം നൽകി
ക്കൊണ്ടുള്ള ഒരു സമീപനം സ്വീകരിക്കുകയും വേണം.
ഇങ്ങനെ ചെയ്യുമ്പോൾ കഥകളും നാടൻ പാട്ടുകളും കവി
തകളും മാറിമാറി നൽകി രസഭംഗം ഒഴിവാക്കൻ പ്രത്യേകം
1.1.1 A — ശ്രദ്ധിക്കണം.

കവിതകൾ — മാതൃകകൾ

ഓണപ്പൂക്കൾ പറിക്കട്ടെ
ഓണക്കോടിയുടുക്കട്ടെ
ഓണത്തപ്പനു കുമ്പനിറയ്ക്കാൻ
1.1.1. B — ഓണസ്സദ്യയൊരുക്കട്ടെ.

നാടൻ പാട്ട് മാതൃകകൾ

1.1.1. C — കല്ലിൻറിടുക്കിലെഞണ്ടേ,
കല്യാണത്തിനുപോണ്ടേ?
താലിംമാലേം വേണ്ടേ?
നാലാളൊപ്പം പോണ്ടേ?

കവിത മാതൃക

കട കട കട കട കാളവണ്ടി
കിണി കിണി കിണി കിണി സൈക്കിൾ വണ്ടി
പോ പ്പോ പോ പ്പോ മോട്ടോർ വണ്ടി
ഝുക് ഝുക് ഝുക് ഝുക് തീവണ്ടി

പൊന്നു കൊണ്ടു പോള ചാർത്തി
വെള്ളി കൊണ്ടു മണികെട്ടി
പരുന്തുപോൽ ചുണ്ടൻവള്ളം
പറന്നുപോയി!
ചൊടിയൊടു നട്ടു നനപ്പുകുട്ടികൾ
തൊടിയിൽ കൊച്ചു കറിത്തോട്ടം
ഉണ്ടേ, മത്തൻ വഴുതിന വെണ്ടയു-
മുണ്ണിനു കൂട്ടാം പലകൂട്ടം,
അമ്പലമുറ്റത്താന നിരന്നു
പൊന്നിൻ നെറ്റിപ്പട്ടമണിഞ്ഞു
ചെണ്ടകൾ, തിമിലകൾ, ചേങ്ങില, കാളം
കൊമ്പുകൾ കുഴലുകളുത്സവമേളം.

| 1 | 2 | 3 |
|---|---|---|

അമ്പിളിമാമന്റെ വീട്ടിലും നമ്മുടെ
അമ്മാവന്മാർ ചിലർ പോയിവന്നു
അഞ്ചാറുകല്ലുകളത്രേ നമുക്കൊരു
സഞ്ചിയിൽ മാമൻ കൊടുത്തയച്ചു.

ഇണ്ടിണ്ടം താളത്തിൽ ചെണ്ട കൊട്ടി
ണേണേണേം താളത്തിൽ ചേങ്കിലയും
തദ്ധിമി താളത്തിൽ മദ്ദളം കൊട്ടി
കിണി കിണി നാദത്തിൽ കൈമണിയും
ചെണ്ട ചേങ്കില മദ്ദളം കൈമണി
ചേർന്നാലെന്തൊരു മേളം

ഇന്ത്യയെന്റെ രാജ്യം
എന്റെ സ്വന്ത രാജ്യം
ഇന്ത്യയെന്റെ ജീവനേക്കാൾ
ജീവനായ രാജ്യം!
അമ്മയായ നാടേ
നന്മയാർന്ന നാടേ
മക്കൾ ഞങ്ങൾ സേവനത്താൽ
സ്വർഗ്ഗമാക്കും നിന്നെ!

നാടൻ പാട്ടുകൾ:

രാരിത്തത്തമ്മേ - എന്നെ
ക്കോഴികൊത്തല്ലേ!
കോഴികൊത്ത്യാലോ? എന്റെ
മാല പൊട്ടുമല്ലോ.
മാലപൊട്ട്യാലോ - എന്നെ
അമ്മ തല്ലുമല്ലോ.
അമ്മ തല്ല്യാലോ? - എന്നെ
വലിച്ചെറിയൂലോ
വലിച്ചെറിഞ്ഞാലോ - എന്നെ
ചിതലരികുമല്ലോ-
ചിതലരിച്ചാലോ - എന്നെ
കോഴി കൊത്തുമല്ലോ!

കുഞ്ഞികുഞ്ഞി കുറുക്കാ നിനക്കെന്തു ദീനം?
എനിക്കെന്റമ്മോ തലക്കുത്തും പനിയും
കുഞ്ഞികുഞ്ഞി കുറുക്കാ അതിനെന്തു വൈദ്യം?
പാടത്തു പോകണം
ഞണ്ടിനെ പിടിക്കണം.
പാറേമ്മേക്കേറണം
കറുമുറെത്തിന്നണം
മാനം നോക്കണം - കൂക്കിവിളിക്കണം

കൊച്ചു കുഞ്ഞിന്റച്ഛനൊരു
കച്ചവാങ്ങാൻ പോയി
തങ്കച്ചേരിത്തോട്ടിലൊരു
തോണിമുങ്ങിപ്പോയി

| 1 | 2 | 3 |
|---|---|---|

കണ്ടിരുന്ന ചെമ്പരുന്ത്
റാഞ്ചിക്കൊണ്ടു പോയി
തെക്കുതെക്കു തൈമടലിൽ
ചെന്നിരുന്നു തിന്നു
കൊത്തിക്കൊത്തിത്തിന്നിടുമ്പോൾ
കൊക്കൊടിഞ്ഞുപോയി!

"ഊമാ ഊമാ
ഉം...?
താടീമ്മേ നീരോ?
ഉം....!
ഊമത്ത്യാരില്ലേ?
ഉം:...ഉം.
ഇന്നെല്ലൊന്നു കുത്തോ?
ഉം...ഉം
ഈയരിയൊന്നു പാറ്റ്വോ?
ഉം...ഉം
ഈയരിയൊന്നു വയ്ക്കോ?
ഉം...ഉം
ഈ ചോറൊട്ടു തിന്നോ?
ഉം...ഉം

മുറ്റത്തൊരു തെങ്ങുണ്ടേ
തെംങ്ങലൊരു പൊത്തുണ്ടേ
പൊത്തേലൊരു തത്തയുണ്ടേ
തത്തയ്ക്കൊരു കുട്ടിയുണ്ടേ
ആ കുട്ടികൊഞ്ചും പോലെ
കൊഞ്ചുണ്ടായേ്യ...
ആലിയാലി മണപ്പുറത്തൊരു
മത്തേം തയ്യും തയ്യോണ്ടേ!
മത്ത പൂത്തതും കാ പിടിച്ചതും
കറിക്കരിഞ്ഞതും കൂട്ടാൻ വച്ചതും
നെയ്യിപ്പൊരിച്ചതും നെയ്യുപ്പുനോക്ക്യതും
നീയറിഞ്ഞോടി
അടുത്തവീട്ടിലെ കറുത്തപെണ്ണേ കുഞ്ഞാളി
നീയറിഞ്ഞോടാ
ചക്കരമന്നാ ചീരാമാ ആലിയാലി--

1.1.1 കഥ

മറ്റൊരു ഉദാഹരണം കൂടി ശ്രദ്ധിക്കുക.

5.1.1.

എലിയും തവളയും 1.1.1

ഒരിടത്ത് ഒരു എലിയുണ്ടായിരുന്നു. പൂച്ചയുടെ ശല്യം സഹി
5.1.2 ക്കാതെയായപ്പോൾ അവൻ പട്ടണത്തിലേയ്ക്ക് യാത്രയാ എലി എവിടേയ്ക്കാണ്
യി. വഴിയിൽ വച്ച് ഒരു തവളയെ പരിചയപ്പെട്ടു. തവള ചോ യാത്ര തിരിച്ചത്?

| 1 | 2 | 3 |
| --- | --- | --- |

ദിച്ചു. എവിടെ പോകുന്നു ? (എന്തിനാണ് എലിപട്ടണത്തിലേയ്ക്ക് പോകുന്നത്? കുട്ടികൾ ഉത്തരം പറയട്ടെ) എലി വിവരങ്ങളെല്ലാം പറഞ്ഞു. ചേരയെ പേടിച്ചു കഴിയുന്ന തവളയും എലിയോടൊപ്പം പട്ടണത്തിലേയ്ക്കു തിരിച്ചു. അവർ വേർപിരിയാതിരിക്കാൻ നീളമുള്ള ഒരു ചരടുകൊണ്ട് എലിയുടെ ഒരു കാലും തവളയുടെ ഒരു കാലും തമ്മിൽ അകലമിട്ടു കെട്ടി. എലി ഓടിയോടി മുമ്പേ പോയി തവള ചാടിച്ചാടി പിമ്പേ പോയി അവർക്ക് ഒരു പുഴ കടക്കണമായിരുന്നു. തവളയുടെ പുറത്ത് എലി കയറി. തവള നീന്തി. ഒരു പരുന്ത് ആകാശത്ത് പറക്കുന്നുണ്ടായിരുന്നു. അതു കണ്ട തവള വെള്ളത്തിൽ കിടന്നു പിടയ്ക്കാനും തുടങ്ങി. പരുന്ത് എലിയെ റാഞ്ചിയെടുത്തു. തവളക്കെന്തു പറ്റി പാവം തവള! പരുന്തിന്റെ കൈയിലകപ്പെട്ട എലിയുടെ കാലിലെ ചരടിൽത്തൂങ്ങി ആകാശത്ത്. തവള ഉച്ചത്തിൽ കരഞ്ഞു. "ക്രോം............". ക്രോം.........." "അയ്യോ! ഇത് എലിയോ തവളയുടെ ശബ്ദം പുറപ്പെടുവിക്കുന്ന എലിയോ?" പരുന്ത് പേടിച്ച് എലിയെ താഴേക്കിട്ടു. രണ്ടുപേരും താഴെ.

പരുന്ത് പേടിച്ചുതെന്തുകൊണ്ട്?

5.1.1.

എലിയും തവളയും വേർപിരിയാതിരിക്കാൻ എന്താണ് ചെയ്തത്? പേടിച്ച പരുന്ത് എന്തു ചെയ്തു?

വചനം

2.1.2

'ആനയും തയ്യൽക്കാരനും,' 'ഉറുമ്പും പച്ചത്തുള്ളനും,' 'എല്ലു മായിപ്പോയ പട്ടി', 'എലിയും വലയിൽ വീണ സിംഹവും'. 'വലയിൽ വീണ പക്ഷികൾ ' തുടങ്ങിയ കഥകൾ പറഞ്ഞു കൊടുക്കണം.

5.1.2

ലഘുവായ ശിശുഗാനങ്ങൾ, കവിതകൾ, പാട്ടുകൾ, എന്നിവ ഭാവങ്ങളോടും ആംഗ്യങ്ങളോടും കൂടി സംഘമായി കൂടി പാടുന്നു.

അഭിനയഗാനങ്ങൾ (അദ്ധ്യാപകൻ അഭിനയിച്ചു ചൊല്ലുന്നു. ആദ്യഘട്ടത്തിൽ കുട്ടികൾ ശ്രദ്ധിക്കുന്നു. അദ്ധ്യാപകൻ വീണ്ടും ചൊല്ലുമ്പോൾ കുട്ടികൾ ഓരോ വരിയും സംഘമായി ആവർത്തിച്ചു ചൊല്ലുന്നു. ഒടുവിൽ കുട്ടികൾ , ഗാനം സ്വയം ചൊല്ലുന്നു.)

എലി ആരുടെ ശല്യം സഹിക്കാനാവാതെയാണു യാത്ര പുറപ്പെട്ടത്?

1. കൊച്ചു പൂച്ചയെ കണ്ടിടുവാൻ
ഉണ്ട് കൗതുകം
നീണ്ട വാലും കുറിയ കാലും
കൂർത്ത നഖങ്ങളും
രണ്ടുരുണ്ട കണ്ണും പിന്നെ
കൊമ്പൻ മീശയും
എലിയെക്കാണുമ്പോൾ
പാത്തു പാത്തു
പതുങ്ങിയിരിക്കുമേ
ചാടിവീണു കടിച്ചുകുടഞ്ഞു
കൊണ്ടുപോയിടും
തനിയെ പോയി മൂലയിലൊളിച്ചു
തിന്നു തീർത്തിടും!

തവള ആരെയാണു പേടിച്ചത്?

എപ്പോഴാണു തവള മുങ്ങി നീന്തിയത്?

പരുന്ത് എവിടെയായി രുന്നു? പരുന്ത് ആരെയാണ് റാഞ്ചിയത്?

2. വെള്ളത്തിൻ മീതെ നീന്തിക്കുളിക്കുന്ന
താറാവിൻ കുഞ്ഞേ പറയാമോ
ഇത്ര ചെറുപ്പത്തിൽ നീന്തിത്തുഴയുവാൻ
ആരാണു നിന്നെ പഠിപ്പിച്ചു?

പേടിയാകുന്നില്ലേ കയത്തിലിറങ്ങുവാൻ
പേടിയാകുന്നുണ്ടെനിക്കു പോലും
നീന്തിക്കഴിഞ്ഞു വരുമ്പോഴെനിക്കൊരു
ചെന്താമരപ്പൂ കൊണ്ടുതരാമോ?

3. തത്തി-ത്തത്തി, താളത്തിൽ തുള്ളും
    തത്തമ്മേ
തക്കം നോക്കി തഞ്ചത്തിൽ
    പാടും തത്തമ്മേ
നിൻെറ പേരെന്താ? പറഞ്ഞില്ലല്ലോ
നിൻെറ നാടേതാ അറിഞ്ഞില്ലല്ലോ
പാറിപ്പാറി പോകാതെ
ദൂരെ ദൂരെ മാറാതെ
പേരെന്താ നാടേതാ ചൊല്ലൂ തത്തമ്മേ
പോരൂ, പോരൂ, നീ പാലു തരാം
പുത്തരിച്ചോറാൽ ഊണു തരാം
പട്ടുമെത്ത തന്നിടാം.
    പട്ടുറുമ്മാൽ കെട്ടിടാം
പാട്ടുപാടിയുറക്കാം ഞാൻ
    പോരു തത്തമ്മേ!

അധ്യാപകൻെറ നിർദ്ദേശാനുസരണം ആംഗ്യപ്പാട്ടുകൾ അവതരിപ്പിക്കുന്നു.

4. വയറേ ശരണം പാടി നടക്കും
പൊണ്ണത്തടിയൻ കുഞ്ഞമ്മാൻ
കണ്ണിൽക്കണ്ടതു തിന്നു നടന്നു
കൈയും വായും കഴുകാതെ
രോഗാണുക്കൾ പയ്യെ പയ്യെ
കുഞ്ഞമ്മാനെ പിടികൂടി
വയറിനു വേദന, പല്ലിനു വേദന
വേദന വേദന സർവ്വത്ര
ഒന്നും തിന്നാൻ കഴിയാതൊടുവിൽ
നിലവിളിയായീ പാവത്താൻ!

കൂടുതൽ അഭിനയ ഗാനങ്ങൾ അവതരിപ്പിക്കണം.

1.1.3

പരിചിതമായ സന്ദർഭങ്ങളിൽ വാചികമായ നിർദ്ദേശങ്ങൾ അനുസരിക്കുന്നു.

(ഇവിടെ നൽകുന്ന നിർദ്ദേശങ്ങൾ സൂക്ഷ്മവും സ്ഥൂലവുമായ പേശീചലനത്തിനു പരിശീലനം കൂടി ലക്ഷ്യമിടുന്നുണ്ട്. ഭാഷാഭ്യാസനത്തിൻെറ അനിവാര്യഘടകമാണല്ലോ ഇത്. ഈ പ്രവർത്തനങ്ങൾ ഒന്നിച്ചവതരിപ്പിക്കാതെ പല ക്ളാസുകളിലായി നൽകുന്നതാണ് ഉചിതം.)

1. ഇരുകൈകളും ഉയർത്തുക, വിരലുകൾ ഒന്നിച്ചു മടക്കുക, നിവർക്കുക, ഒന്നൊന്നായി മടക്കുക, നിവർക്കുക.
2. അകം പുറം കാണിക്കുക (അകം എന്നു പറഞ്ഞാൽ കൈകൾ മലർത്തിക്കാണിക്കണം, പുറം എന്നു പറഞ്ഞാൽ കമഴ്ത്തിക്കാണിക്കണം. 'അകംപുറം' വേഗത്തിൽ പറയാം)

| 1 | 2 | 3 |
| --- | --- | --- |
| | 3. പാട്ടിനനുസരിച്ച് അപ്പോം ചുട്ട്, അടേം ചുട്ട്, ഇലേം വാട്ടി, പൊതീം കെട്ടി അതിലേപോയി ഇതിലേ പോയി'' (കിക്കിളിയാക്കൽ) വിരലുകൾ മടക്കി കിക്കിളിയാക്കിക്കൊണ്ടു പാടുക: | |
| | 4. പാട്ടിനനുസരിച്ച് കുഴയ്ക്കുന്നതായി കാണിക്കുക.<br>'മണ്ണപ്പത്തിനു മണ്ണു കുഴയ്ക്കുക,<br>വെള്ളം കൂട്ടി ചപ്പിളി ചളിപിളി'<br>'ചപ്പാത്തിക്ക് മാവു കുഴയ്ക്കുക<br>വെള്ളം കൂട്ടി ചപ്പിളി ചളിപിളി' | |
| | 5. ചെണ്ട കൊട്ടുക<br>"ഉണ്ടക്കണ്ണൻ ചെണ്ടയെടുത്തു<br>ചെണ്ടക്കോലാണ്ടൊന്നു കൊടുത്തു<br>ഗണ്ടേം ഗണ ഗണ ഗണ്ടേം ഗണ ഗണ<br>ഗണ്ടേം ഗണ്ടേം ഗണ ഗണ ഗണ്ടണ്ടേം" | ചെണ്ട കൊട്ടുന്നതെങ്ങനെയെന്ന് കാണിക്കുക |
| | 6. കൈ കുടയുക. | |
| | 7. കൈക്കുഴ കറക്കുക / കുടയുക.കൈ വട്ടത്തിൽ കറക്കുക. | |
| | 8. വായുവിൽ വട്ടം വരയ്ക്കുക - സൂര്യൻ, ദോശ, മഴവില്ല്. | |
| | 9. കൈ ചലിപ്പിക്കാതെ ചൂണ്ടുവിരൽ മാത്രം ഉപയോഗിച്ച് വായുവിൽ വട്ടം വരയ്ക്കുക. | വായുവിൽ വട്ടം വരയ്ക്കുക |
| | 10. വട്ടം വരച്ച് നിറയെ കുത്തി വരയ്ക്കുക | |
| | 11. താളത്തിൽ കൈ കൊട്ടുക. | |

പാഠം 1




സമയം 7 പീരിയഡ്

**പ്രാപ്തികൾ:** 3.11, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3 എന്നിവ

**ഉള്ളടക്കം:** റ, ത, തറ

**മുന്നറിവ്:** നിത്യജീവിതത്തിൽ റ, ത എന്നീ അക്ഷരങ്ങൾ ചേർന്ന വാക്കുകളും തറ എന്ന വാക്കും കേട്ടിട്ടുണ്ട്, പറഞ്ഞിട്ടുണ്ട്; ശ്രവണം, ഭാഷണം എന്നിവയിൽ കുറേയേറെ അഭ്യസനം നടത്തിയിട്ടുണ്ട്.

**പഠനോപകരണങ്ങൾ:** പദക്കാർഡ്, മടക്കു കാർഡ്, അക്ഷരക്കാർഡുകൾ, ചെറിയ കല്ല്, മഞ്ചാടിക്കുരു മുതലായവ.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണയം |
|---|---|---|
| | അവതരണം: | |
| | നമുക്കൊരു പാട്ടു പാടാം (റ, ത, എന്നീ അക്ഷരങ്ങൾക്ക് പ്രത്യേക ഊന്നൽ നൽകിക്കൊണ്ടു വേണം മാതൃക നൽകുക) | |
| | ചറ പറ ചറ പറ മഴ പെയ്യുമ്പോൾ<br>പറ പറ പറ പറ പറവകളെല്ലാം<br>തറയിലിരുന്ന് റവയും തിന്ന്<br>അറയിൽക്കയറി മുറവിളി കൂട്ടി. | |
| | കുട്ടികൾ സംഘമായി ഏറ്റുചൊല്ലട്ടെ. | |
| ശ്രവണം<br>വചനം | തറയുടെ ചിത്രം കാണിച്ചു സംഭാഷണം. ആൽത്തറ തുളസിത്തറ ഇവയുടെ ചിത്രം കാണിക്കുന്നു. | |
| 3.1.1 ഭാഷയിലെ അക്ഷരങ്ങൾ തനിച്ചുനിൽക്കുമ്പോഴും. കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | കുട്ടികൾ ചിത്രം ചൂണ്ടി തറ എന്നു പറയുന്നു. ഓരോ കുട്ടിക്കും പറയാൻ അവസരം നൽകണം. എല്ലാ കുട്ടികൾക്കും തറ എന്നു പറയാൻ അവസരം ലഭിച്ചു കഴിഞ്ഞാൽ അടുത്ത ഘട്ടത്തിലേക്കു കടക്കാം. | |
| | തറ എന്ന് എഴുതിയ പദക്കാർഡ് കാണിക്കുന്നു. തറ എന്ന് അധ്യാപകൻ രണ്ടു മൂന്നു തവണ പറയുന്നു. ബ്ളാക്ക് ബോർഡിലും എഴുതുന്നു. കാർഡിൽ നോക്കി കുട്ടികൾ സംഘമായി വായിക്കട്ടെ. തുടർന്നു ചെറുസംഘങ്ങളായും ഒറ്റയ്ക്കും വായന. | വായിക്കുക<br>തറ |
| | നടുവിൽ മടക്കാവുന്ന തരത്തിൽ തയ്യാറാക്കിയിട്ടുള്ള പദക്കാർഡുപയോഗിച്ച് ആദ്യം തറ എന്ന വാക്കും പിന്നീട് റ മാത്രവും കാണിക്കുന്നു. 'റ' എന്ന് അധ്യാപകൻ പറയുന്നു. | |

| 1 | 2 | 3 |
|---|---|---|
| | ഒരേ വലുപ്പമുള്ള രണ്ട് കാർഡ് കഷണങ്ങൾ - ഓരോന്നിലും ഓരോ അക്ഷരം. ആ കാർഡുകൾ തമ്മിൽ ചേർത്തുവച്ചു മറുപുറത്ത് അൽപം കാലിക്കോ തുണി ഒട്ടിച്ചാൽ ഒരു മടക്കു കാർഡാകും. കാർഡിന്റെ നിറമുള്ള കാലിക്കോ തന്നെയായാൽ നന്ന്. രണ്ടുവശത്തും അക്ഷരമെഴുതുകയുമാവാം.<br><br><br>കുട്ടികൾ ഏറ്റുപറയട്ടെ. 'റ' പിന്നീട് ഒറ്റയ്ക്കു പറയട്ടെ. | 'റ' എന്നെഴുതിയിട്ടുള്ള കാർഡ് എടുത്തു കാണിക്കുക. |
| 4.1.1 അക്ഷരങ്ങൾ നോക്കിയെഴുതുന്നു. | വ്യക്തമായി കാണത്തക്കവിധം 'റ' വലുതായി ബ്ലാക്ക് ബോർഡിലെഴുതുന്നു. റ എന്നു പറയുന്നു. 'റ' വായുവിലെഴുതിക്കാണിക്കുന്നു. കുട്ടികൾ നിൽക്കുന്ന ദിശയിൽ തന്നെ നിന്ന് എഴുതണം. കുട്ടികൾ വായുവിലെഴുതട്ടെ. റ എന്നു പറയുകയും വേണം.<br>'റ' എന്നു മണലിൽ എഴുതട്ടെ. (മണലിലെഴുതാനായി ക്ലാസ്സിൽ ബനിയൻപെട്ടി പോലുള്ള ചെറിയ കാർഡുബോർഡുപെട്ടികളിൽ മണൽ കരുതണം) എഴുതുമ്പോൾ 'റ' എന്നു പറയുകയും വേണം.<br>'റ' എന്ന് ബ്ലാക്ക് ബോർഡിൽ ടീച്ചർ എഴുതിയതിനു മുകളിലൂടെ കുട്ടികൾ വിരൽ കൊണ്ടെഴുതട്ടെ. ബോർഡിൽ ചോക്കുകൊണ്ട് അവർ എഴുതട്ടെ. അതിനുശേഷം സ്ലേറ്റിലെഴുത്ത്. ഏതാനും 'റ' സ്ലേറ്റിലെഴുതട്ടെ.<br>**സ്ലേറ്റിലെഴുത്തു പരിശോധന**<br>കുട്ടികളെ വൃത്താകൃതിയിൽ നിർത്തി പകുതി കുട്ടികളെ ഇരുത്തുക. ഇരിക്കുന്നവരെ നോക്കിയാൽ 'റ' ആകൃതിയാണ്. നിൽക്കുന്നവരെ നോക്കിയാലും അതുപോലെതന്നെ.<br>കളി: വിസിലടിക്കുമ്പോൾ രണ്ടു ബഞ്ചിലെ കുട്ടികൾ ഓടിവന്ന് 'റ' ആകൃതിയിൽ നിൽക്കട്ടെ. അടുത്ത വിസിലിന് മറ്റൊരു സംഘം വന്നു നിൽക്കട്ടെ. | കുട്ടികൾ പുറത്തു പോയി ചെറിയ കല്ലുകൾ പെറുക്കിക്കൊണ്ടു വന്ന് 'റ' യുടെ ആകൃതിയിൽ നിരത്തുക. |
| 3.1.1 അക്ഷരങ്ങൾ തിരിച്ചറിയുന്നു | മടക്കിപ്പിടിച്ച കാർഡു വീണ്ടും നിവർത്തി പ്രദർശിപ്പിച്ചതിനുശേഷം മടക്കി 'ത' മാത്രം കാണിച്ച് 'ത' എന്ന് ഉച്ചത്തിൽ പറയുന്നു. കുട്ടികൾ കാർഡിലേക്കുനോക്കി കൈ ചൂണ്ടി 'ത' എന്നു പറയട്ടെ. | |
| | 'തറ' 'റ' 'ത' എന്നിവ അധ്യാപകൻ ബ്ലാക്ക് ബോർഡിലെഴുതുന്നു. 'ത' മാത്രം നിറം കൊടുത്തെഴുതുന്നു. 'ത' എന്നു പറയുന്നു. കുട്ടികൾ സംഘമായും ഒറ്റയ്ക്കും പറയട്ടെ. ബോർഡിലെഴുതിയിട്ടുള്ളതു ചൂണ്ടിക്കാട്ടി ഓരോ കുട്ടിയും 'ത' എന്നു പറയണം. | ഏതാനും കുട്ടികൾ (മാറി മാറി) ത, റ ഇവ ബ്ളാക് ബോർഡിൽ ചൂണ്ടിക്കാണിച്ച് ഉറക്കെ പറയട്ടെ. |

| 1 | 2 | 3 |
|---|---|---|
| 4.1.1.<br>അക്ഷരങ്ങൾ നോക്കി എഴുതുന്നു.<br><br>3.1.2<br>ബ്ളാക്ക് ബോർഡിലും ഫ്ളാഷ് കാർഡിലും നോക്കി വായന | മേശപ്പുറത്തിരിക്കുന്ന ത, റ കാർഡുകൾ നിർദ്ദേശമനുസരിച്ച് എടുത്ത് പ്രദർശിപ്പിക്കട്ടെ. ശരിയെങ്കിൽ മറ്റുകുട്ടികൾ കയ്യടിക്കട്ടെ. തെറ്റെങ്കിൽ 'ത' എഴുതുന്ന വിധം പ്രദർശിപ്പിക്കുന്നു. കളർ ചോക്കുകൊണ്ട് എഴുതുന്നു. കുട്ടികൾ വായുവിൽ, മണലിൽ, ബോർഡിൽ, സ്ലേറ്റിൽ എന്ന ക്രമത്തിൽ എഴുതുന്നു. ബോർഡിലും സ്ലേറ്റിലുമെഴുതുമ്പോൾ അധ്യാപകൻ പ്രത്യേകം ശ്രദ്ധിക്കണം. ചില കുട്ടികളുടെ കൈ പിടിപ്പിച്ച് എഴുതിപ്പിക്കേണ്ടി വരും. ബോർഡിൽ അധ്യാപകൻ എഴുതിയതിനു താഴെ കുട്ടികളെഴുതട്ടെ. തുടർന്നു സ്ലേറ്റിൽ എഴുതട്ടെ. മഞ്ചാടിക്കുരു / കല്ല് ഉപയോഗിച്ച് 'ത' യുടെ രൂപമുണ്ടാക്കട്ടെ. മൂന്നുനാല് പേർ വീതമുള്ള സംഘങ്ങളായി ചെയ്താൽ മതി. | നോക്കിയെഴുതുക. |
| 4.1.3<br>ലഘുപദങ്ങൾ വായിക്കുന്നു | കാർഡ് നിവർത്തി തറ എന്നു വായിക്കുക. കുട്ടികൾ സംഘമായി പറയട്ടെ. പാഠത്തിന്റെ ഒരു പകർപ്പ് ബ്ളാക്ക്ബോർഡിലെഴുതണം. അത് അധ്യാപകൻ വായിക്കുന്നു. കുട്ടികൾ സംഘമായും ഒറ്റയ്ക്കും വായിക്കുന്നു. അതിനു ശേഷം പാഠപുസ്തകം നിവർത്തി സംഘവായന, ഒറ്റയ്ക്കു വായന. ബ്ളാക്ക്ബോർഡിൽ നോക്കി സ്ലേറ്റിലെഴുതട്ടെ. അധ്യാപകൻ ക്ളാസ്സിൽ നടന്നു പരിശോധന നടത്തണം. | അക്ഷരക്കാർഡുകൾ ചേർത്തു വച്ചു തറ എന്ന വാക്കുണ്ടാക്കുക. |
| 4.1.2<br>സ്വരങ്ങൾ വ്യഞ്ജനങ്ങൾ ഇവ പറയുന്നതു കേട്ടെഴുതുന്നു. | കേട്ടെഴുത്ത്: തറ, റ, ത ഇവ ബ്ളാക്ക്ബോർഡിലെഴുതി വായിപ്പിക്കുക. അതിനുശേഷം തുടച്ചു കളയുന്നു. കേട്ടെഴുത്തു നടത്തുന്നു. പരിശോധിക്കുന്നു. | കേട്ടെഴുത്ത് |
| | വർക്കു ബുക്കിലെ അഭ്യാസങ്ങൾ ചെയ്യേണ്ട വിധം പറയുന്നു. ക്ളാസ്സിൽ കുട്ടികൾ അതു ചെയ്യട്ടെ. | തറ, റ, ത |
| | പാട്ട്: ഞങ്ങൾ തറയിലിരിക്കുന്നു.<br>ഞങ്ങൾ തറയെന്നെഴുതുന്നു<br>'ത' യും 'റ' യും ചേർന്നീടുമ്പോൾ<br>തറയെന്നുള്ളൊരു വാക്കായി | |
| | അധ്യാപകൻ പാടുന്നു. കുട്ടികൾ ഏറ്റു പാടുന്നു. അവർ തറയിലിരിക്കുകയും തറയെന്നെഴുതുകയും ചെയ്തശേഷം സംഘമായി വീണ്ടും പാടട്ടെ. | |
| | പ്രബലിതാവർത്തനം: 3.1.1, 3.1.2, 3.1.3, 4.1.1., 4.1.2, 4.1.3 | |

| 1 | 2 | 3 |
|---|---|---|
| | എന്നീ പ്രാപ്തികളിൽ പ്രാവീണ്യനിലവാരം ഉറപ്പുവരുത്താനായി രസകരമായ കളികൾ, പാട്ടുകൾ, മത്സരങ്ങൾ എന്നിവയിലൂടെ ആവർത്തന പരിശീലനം നൽകണം.<br><br>(*കുറിപ്പ്:* തുടർന്നു വരുന്ന എല്ലാ പാഠങ്ങളിലും നിദാന നിർണ്ണയത്തിനായുള്ള ശോധകം കൊടുക്കും മുമ്പ് പ്രബലിതാവർത്തനം നടത്തണം.)<br><br>ഉദാഃ കൂട്ടുകാരനെ കണ്ടെത്തൽ കളി<br><br>കുട്ടികൾക്ക് · ത റ എന്നീ കാർഡുകൾ ബാഡ്ജു പോലെ കുത്തിക്കൊടുക്കുന്നു. 'ത' കിട്ടിയ കുട്ടി 'റ' കിട്ടിയ ഒരാളെ കണ്ടെത്തി (മറിച്ചും) 'തറ' എന്നു വായിക്കത്തക്കവണ്ണം ചേർന്നു നിൽക്കട്ടെ.<br><br>നിദാനശോധകം: റ, ത എന്നീ അക്ഷരങ്ങൾ ഉച്ചരിക്കാനും, വായിക്കാനും സന്ദർഭം നൽകുക.<br><br>പരിഹാരബോധനം: നിദാന ശോധകത്തിൻെറ അടിസ്ഥാനത്തിൽ ഓരോ കുട്ടിയ്ക്കും പോരായ്മകൾ ഉണ്ടെങ്കിൽ അതു കണ്ടു പിടിച്ച് കൂടുതൽ ആവർത്തനാഭ്യസനം നൽകി പരിഹരിക്കുക. | |



സമയം 7 പീരിയഡ്

പ്രാപ്തികൾ: 3.11, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3 , 9.1.1എന്നിവ

മുന്നറിവ്:

(1) 'ര' 'വ' ഈ അക്ഷരങ്ങൾ ചേർന്നുള്ള വാക്കുകൾ കേട്ടും പറഞ്ഞും ആ ശബ്ദങ്ങളുമായി പരിചയം. അവ ശരിയായി ഉച്ചരിക്കാനാവും.

(2) 'റ' 'ത' എന്നീ അക്ഷരങ്ങൾ അറിയാം. തറ എന്ന വാക്ക് പറയാനും വായിക്കാനും കഴിയും.

(3) ചിത്രങ്ങളും പാറ്റേണുകളും വരച്ചുള്ള ശീലം.

പഠനോപകരണങ്ങൾ: വിവിധ നിറത്തിലുള്ള ചോക്കു കഷണങ്ങൾ, വിസിൽ, അക്ഷരക്കാർഡുകൾ, പദക്കാർഡുകൾ, മടക്ക് കാർഡ്, മഞ്ചാടിക്കുരു മുതലായവ.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണയം |
|---|---|---|
| | അവതരണം:<br><br>അധ്യാപകൻ ക്ലാസിൽ ഒരു വര വരയ്ക്കുന്നു. അധ്യാപകൻ ഇതാ ഒരു വര എന്ന് ഉച്ചത്തിൽ പറയണം. വിസിലടിയ്ക്കുമ്പോൾ കുട്ടികൾ ഓടി വന്ന് വരയിൽ നിൽക്കട്ടെ.<br><br>വരയിൽ കയറാൻ കഴിയാത്തവർ പുറത്താകുന്നു. വരയുടെ നീളം കുറച്ചു കളി ആവർത്തിക്കുന്നു. ക്ലാസ്സിൽ വളവുകളുള്ള ഒരു വര വരച്ച് വരയ്ക്കു മുകളിലൂടെ നടത്താം. അധ്യാപകൻ, കൂടെക്കൂടെ വര എന്ന് ആവർത്തിച്ചു പറയണം. സ്ലേറ്റിൽ ഇഷ്ടമുള്ള പോലെ വരയ്ക്കാൻ നിർദ്ദേശിക്കുക. വലുതും ചെറുതുമായ പലതരം വരകൾ. സ്ലേറ്റ് ഉയർത്തിക്കാട്ടി കുട്ടികൾ ഉച്ചത്തിൽ 'വര' യെന്ന് പറയട്ടെ. | |
| 3.1.1<br><br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | അധ്യാപകൻ മടക്കു കാർഡ് പ്രദർശിപ്പിക്കുന്നു. വായിക്കുന്നു. തുടർന്ന് ഏറ്റു വായന, സംഘവായന, വ്യക്തിഗത വായന. കാർഡ് മടക്കിപ്പിടിച്ച് 'ര' മാത്രം പ്രദർശിപ്പിക്കുന്നു. അധ്യാപകൻ വായിക്കുന്നു. തുടർന്ന് ഏറ്റു വായന - സംഘവായന-വ്യക്തിഗത വായന. ഉച്ചാരണം ശ്രദ്ധിക്കുന്നു. | പെട്ടിയിൽ ഇട്ടിരിക്കുന്ന അക്ഷരങ്ങളുടെ കൂട്ടത്തിൽ 'ര' എടുത്തുകൊണ്ടു വരാൻ ആവശ്യപ്പെടുക. |
| 3.1.2 ബ്ളാക്ക്ബോർഡ്, ഫ്ളാഷ് കാർഡ് തുടങ്ങിയവയിൽ എഴുതിയതും അച്ചടിച്ചതുമായ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | 'വര'യെന്നെഴുതിയ മടക്കു കാർഡ് കാണിക്കുന്നു. കുട്ടികൾ വായിക്കട്ടെ. | ബ്ളാക്ക് ബോർഡിൽ എഴുതിയിരിക്കുന്ന അക്ഷരം വായിക്കുക.<br><br>'ര'<br><br>ബ്ളാക്ക് ബോർഡിൽ നിന്നും വായിക്കുക. വര |

| 1 | 2 | 3 |
|---|---|---|
| 3.1.3. ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു.<br><br>4.1.1<br>വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു.<br>4.1.2<br>വ്യഞ്ജനങ്ങൾ അധ്യാപകൻ പറയുന്നതു കേട്ടെഴുതുന്നു. | കുട്ടികൾ വ്യക്തമായി കാണത്തക്കവിധത്തിലും എഴുതുന്ന രീതി വ്യക്തമാകുന്ന തരത്തിലും അധ്യാപകൻ ബ്ളാക്ക് ബോർഡിൽ 'ര' എഴുതുന്നു. വായിക്കുന്നു. അധ്യാപകൻ 'ര' എന്ന് വായുവിലെഴുതുന്നു. കുട്ടികളെക്കൊണ്ടു വായുവിൽ എഴുതിക്കുക. 'ര' എന്ന ആകൃതി കിട്ടത്തക്കവിധം കുട്ടികൾ നിൽക്കട്ടെ. മണലിലെഴുത്ത്, ബോർഡിലെഴുത്ത്, സ്ലേറ്റിലെഴുത്ത്. ഓരോ കുട്ടിയുടേയും സ്ലേറ്റിൽ അധ്യാപകൻ 'ര' എന്നെഴുതിക്കൊടുക്കുന്നു. അതിനു മുകളിലൂടെ എഴുതാൻ ആവശ്യപ്പെടുന്നു.<br><br>പരിശോധന : ബ്ളാക്ക് ബോർഡിൽ നിന്ന് അക്ഷരം തുടച്ചതിനുശേഷം അധ്യാപകൻ പറയുന്നതുകേട്ട് 'ര' എന്ന അക്ഷരം സ്വയം എഴുതുന്നു. | മഞ്ചാടിക്കുരു ഉപയോഗിച്ച് 'ര' നിർമ്മിക്കുക.<br><br>കേട്ടെഴുതുക 'ര' |
| 3.1.1. ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു.<br>3.1.2 ബ്ളാക് ബോർഡ്, ഫ്ളാഷ് കാർഡ് തുടങ്ങിയവയിൽ നിന്നും വലിയ അക്ഷരങ്ങൾ വായിക്കുന്നു. | മടക്ക് കാർഡ് വീണ്ടും പ്രദർശിപ്പിക്കുന്നു. വര-വായിക്കുന്നു. കാർഡ് മടക്കി 'വ' മാത്രം അവതരിപ്പിക്കുന്നു. വായിക്കുന്നു. മാതൃകയെ ആസ്പദമാക്കി ഏറ്റു വായന - സംഘവായന - വ്യക്തിഗത വായന. 'വ' മാത്രം എഴുതിയ കാർഡ് കാണിക്കുന്നു. വായിക്കുന്നു. ഏറ്റു വായന-സംഘവായന-വ്യക്തിഗത വായന. ഉച്ചാരണം ശ്രദ്ധിക്കുന്നു. | അക്ഷരപ്പെട്ടിയിൽ നിന്ന് 'വ' തെരഞ്ഞെടുത്ത് മറ്റൊരു കുട്ടിക്ക് നൽകാൻ ആവശ്യപ്പെടുക. അയാൾ 'ര' തെരഞ്ഞെടുത്ത് തിരികെ നൽകട്ടെ. ബ്ളാക്ക് ബോർഡിൽ നിന്ന് വായിക്കുക.<br>'വ'<br><br>വര |
| 3.1.3 ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | പദക്കാർഡ് പ്രദർശിപ്പിക്കുന്നു. വായിക്കുന്നു. | |
| 4.1.1 വ്യഞ്ജനങ്ങൾ നോക്കിയെഴുതുന്നു.<br>4.1.2 വ്യഞ്ജനങ്ങൾ അധ്യാപകൻ പറയുന്നതു കേട്ടെഴുതുന്നു.<br>4.1.3 പരിചിതങ്ങളായ ലഘുപദങ്ങൾ എഴുതുന്നു.<br>9.1.1. പദാവലീ വികസനം പദങ്ങൾ വായിച്ചു ഗ്രഹിക്കുന്നതിനുള്ള കഴിവു നേടുന്നു. | എഴുത്ത്: 'വ' ബ്ളാക്ക് ബോർഡിൽ വലുതായും വ്യക്തമായും എഴുതുന്നു. വായുവിലെഴുത്ത്, മണലിലെഴുത്ത്-ബോർഡിലെഴുത്ത്-സ്ലേറ്റിലെഴുത്ത്. എഴുതാൻ വിഷമമനുഭവപ്പെടുന്ന കുട്ടികൾക്ക് അധ്യാപകൻ സ്ലേറ്റിലെഴുതിക്കൊടുക്കുന്നു. മുകളിലൂടെയും തുടർന്നു സ്വതന്ത്രമായും എഴുതാൻ ആവശ്യപ്പെടുന്നു. പരിശോധന. അധ്യാപകൻ 'വ' യെന്ന് ഉച്ചരിക്കുന്നത്. കേട്ടെഴുതാൻ ആവശ്യപ്പെടുന്നു. | മഞ്ചാടിക്കുരു ഉപയോഗിച്ച് 'വ' എന്ന അക്ഷരം ഉണ്ടാക്കുക<br><br>കേട്ടെഴുതുക<br>'വ' |
| | അധ്യാപകൻ വരയെന്നെഴുതിയ കാർഡു കാണിക്കുന്നു. വരയെന്ന് പറഞ്ഞുകൊണ്ട് ബ്ളാക്ക് ബോർഡിൽ എഴുതുന്നു. വായിക്കുന്നു. മടക്കുകാർഡിൻെറ സഹായത്താൽ 'വ' യും 'ര'യും ചേർന്നു വരയായത് കാണിക്കുന്നു.<br><br>വായന - എഴുത്ത്<br><br>'വര' പഠിച്ചതിനുശേഷം അധ്യാപകനും കുട്ടികളും കൂടി | ബ്ളാക്ക് ബോർഡിൽ നിന്ന് നോക്കിയെഴുതുക. |

ഒരു പാട്ടു പാടുന്നു.

വര വര വര
വരച്ചൊരായിരം വര
വരി വരി വരി
നിരന്നൊരായിരം വരി

റ, ത, ര, വ ഈ അക്ഷരങ്ങൾ ബ്ളാക്ക് ബോർഡിൽ എഴുതിയിടുന്നു. പഠിച്ച വാക്കുകൾ അക്ഷരവായന കുട്ടികളെക്കൊണ്ട് പറയിക്കുന്നു. - തറ, വര.

1) ത, റ, വ, ര എന്നീ അക്ഷരങ്ങളിൽ ഓരോന്നും ഉൾപ്പെട്ട പദങ്ങൾ മുമ്പ് കേൾക്കുകയും പറയുകയും ചെയ്തവ പരമാവധി എണ്ണം പറയാൻ പ്രോത്സാഹിപ്പിക്കുക. ഇത് ഒരു കളിയായും അവതരിപ്പിക്കാം. രണ്ടു ഗ്രൂപ്പുകൾ.പഠിച്ച ഏതെങ്കിലും അക്ഷരം ഉൾപ്പെട്ട ഒരു പദം ആദ്യഗ്രൂപ്പ് പറയുക. മറ്റൊരു പദം അടുത്ത ഗ്രൂപ്പ് പറയുക. വീണ്ടും ആദ്യ ഗ്രൂപ്പ്. ഏതു ഗ്രൂപ്പിനാണോ പുതിയ പദം പറയാൻ കഴിയാത്തത് അവർക്കു തോൽവി. പക്ഷേ മറ്റേ ഗ്രൂപ്പ് പുതിയ പദം പറഞ്ഞിരിക്കണം. ഇങ്ങനെ പറയുന്ന പദങ്ങളിൽ അപരിചിതമായ അക്ഷരങ്ങളും ഉൾപ്പെടാം.

ഉദാ: 'ത' ചേർന്ന പദത്തിന് തവള, തവണ, തല, തടി, തരം. എന്നിങ്ങനെ ഏതും പറയാം.

2) പരിചിതമായ അക്ഷരങ്ങൾ മാത്രം ചേർത്ത് പരമാവധി എണ്ണം പദങ്ങൾ പറയുക. (മുകളിൽ കൊടുത്തിട്ടുള്ള പട്ടിക നോക്കുക.)

3) ആ പദങ്ങൾ വായിക്കാനും എഴുതാനും ഉള്ള പരിശീലനം.

പ്രബലിതാവർത്തനം : പ്രബലിതാവർത്തനത്തിനു വേണ്ടിയുള്ള കളികളും മറ്റു പ്രവർത്തനങ്ങളും നൽകുക. (എല്ലാ പാഠങ്ങളിലും ഈ ഘട്ടം വേണം എന്ന് ഓർക്കുക)

നിദാനശോധകം: പഠിച്ച അക്ഷരങ്ങളും പദങ്ങളും ഉൾപ്പെട്ട കാർഡുകൾ വായിക്കാൻ ആവശ്യപ്പെടുന്നു. പാഠഭാഗം കേട്ടെഴുതുന്നതിനു നൽകുന്നു.

പരിഹാരബോധനം: തെറ്റിന്റെ സ്വഭാവമനുസരിച്ച് പരിഹാരബോധനം നൽകുന്നു. പരിഹാരബോധനത്തിൽ ആവശ്യമെങ്കിൽ അക്ഷരത്തീപ്പെട്ടിക്കളി മുതലായ ബോധന തന്ത്രങ്ങൾ സ്വീകരിക്കാം.

ബ്ളാക്ക് ബോർഡിൽ നിന്ന് വായിക്കുക

| | | |
|---|---|---|
| തറ | വര | റവ |
| വര | റവ | തറ |
| റവ | തറ | വര |

എഴുതുക: വര, തറ, റവ

പാഠം 3




സമയം 7 പീരിയഡ്

**പ്രാപ്തികൾ :** 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 9.1.1

**ഉള്ളടക്കം :** പ,ന എന്നീ അക്ഷരങ്ങളും അവ ചേർന്ന പദങ്ങളും

**മുന്നറിവ് :**
(i) രണ്ടു പാഠങ്ങളിലായി റ,ത,ര,വ എന്നീ അക്ഷരങ്ങൾ പഠിച്ചിട്ടുണ്ട്.
(ii) പ,ന എന്നീ അക്ഷരങ്ങൾ ഉൾപ്പെട്ട പദങ്ങൾ കേട്ടും പറഞ്ഞും പരിചയം ഉണ്ട്.
(iii) ചിത്രങ്ങളും പാറ്റേണുകളും വരച്ചു ശീലിച്ചിട്ടുണ്ട്.

**പഠനോപകരണങ്ങൾ :** ഫ്ളാനൽ ബോർഡ്, പദക്കാർഡുകൾ, അക്ഷരക്കാർഡുകൾ.

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അധ്യാപകനും വിദ്യാർത്ഥികളും തമ്മിൽ ഒറ്റത്തടി മരങ്ങളെക്കുറിച്ചു സംഭാഷണം നടത്തട്ടെ. കുട്ടികൾ പരിചയമുള്ള ഒറ്റത്തടി വൃക്ഷങ്ങളുടെ പേരു പറയുന്നു. പനയുടെ പേരും പറയും, പനയെക്കുറിച്ചു സംഭാഷണം - പനയോല, ശർക്കര<br><br>പനയെന്നെഴുതിയതു കാണണ്ടേ? | |
| 3.1.1 അക്ഷരങ്ങൾ തിരിച്ചറിയുന്നു, പദങ്ങൾ തിരിച്ചറിയുന്നു. | പന എന്നെഴുതിയ കാർഡു കാണിക്കുന്നു. അധ്യാപകൻ വായിക്കുന്നു. പന എന്ന് ആവർത്തിച്ചു പറയട്ടെ. സംഘമായിട്ടും ഒറ്റയ്ക്കും: ഫ്ളാനൽ ബോർഡിൽ 'പ' പ്രദർശിപ്പിക്കുന്നു. വായന. ഓരോ കുട്ടിയും വന്നു 'പ' എഴുതിയ കാർഡ് ഉയർത്തിക്കാണിച്ച് പറയട്ടെ. | പ,റ,ര,വ ഇവയുടെ കൂട്ടത്തിൽ നിന്ന് പ ചൂണ്ടിക്കാണിക്കുക. |
| 4.1.1 അക്ഷരങ്ങൾ നോക്കിയെഴുതുന്നു. | 'പ' എന്ന് അധ്യാപകൻ ബ്ളാക്ക്ബോർഡിൽ വലുതായി എഴുതട്ടെ. | സ്ലേറ്റിലെഴുതുക. |
| | അക്ഷരരൂപം നോക്കി കുട്ടികൾ വായുവിലെഴുതുന്നു. മണലിലും, അധ്യാപകൻ എഴുതിയതിനു മുകളിൽക്കൂടി ബോർഡിൽ എഴുത്ത്. നോക്കിയെഴുത്ത് - ബോർഡിൽ, സ്ലേറ്റിലെഴുത്ത് എഴുതിക്കഴിഞ്ഞാൽ പറയുകയും വേണം. 'പ' 'വ' ഇവയെഴുതുമ്പോൾ വ്യത്യാസം വ്യക്തമാകണം. താരതമ്യപ്പെടുത്തി രൂപമുറപ്പിക്കണം. | |
| 4.1.2 അധ്യാപകൻ പറയുന്നതു കേട്ട അക്ഷരങ്ങൾ എഴുതുന്നു. | സ്ലേറ്റിൽ 'പ' എന്നെഴുതുക. | |
| 3.1.1 അക്ഷരം വായിക്കുന്നു | ഫ്ളാനൽ ബോർഡിൽ 'ന' പ്രദർശിപ്പിക്കൽ. | അക്ഷരക്കാർഡുകൾക്കിടയിൽ നിന്ന് 'ന' തെരഞ്ഞെടുത്തു കാണിക്കുക. |
| 4.1.1 അക്ഷരങ്ങൾ നോക്കിയെഴുതുന്നു. | വായന : സംഘമായും ഒറ്റയ്ക്കും.<br><br>അധ്യാപകൻ 'ന' എന്ന് വലുതായി ബ്ലാക്ക് ബോർഡിലെഴുതിയതിന് മുകളിലൂടെ വിരൽ കൊണ്ടെഴുതട്ടെ.<br><br>മണലിലെഴുത്ത് - ബോർഡിലെഴുത്ത് - സ്ലേറ്റിലെഴുത്ത്. | |

| 1 | 2 | 3 |
|---|---|---|
| 3.1.3 ലളിതവും പരിചിതവുമായ പദങ്ങൾ കണ്ട് ഉച്ചത്തിൽ വായിക്കുന്നു. | പന, നര, പത, പറ, പറവ, റവ, വര തുടങ്ങിയ പദങ്ങൾ എഴുതിയ ഫ്ളാഷ് കാർഡു നോക്കിയോ, ബോർഡിൽ എഴുതിയതു കണ്ടോ ഉച്ചത്തിൽ വായിക്കുന്നു.<br><br>ചില മാതൃകാ പ്രവർത്തനങ്ങൾ<br><br>ഒരു ബഞ്ചിലെ ഓരോ കുട്ടിക്കും ഓരോ കാർഡ് നൽകുന്നു. അവനവനു കിട്ടിയ കാർഡ് ഉയർത്തിക്കാട്ടി ഉച്ചത്തിൽ വായിക്കട്ടെ. ശരിയെങ്കിൽ കുട്ടികൾ കയ്യടിക്കട്ടെ. എല്ലാ കുട്ടികൾക്കും അവസരം നൽകണം.<br><br>കളി: ഒരുകുട്ടി പന വേണോ പത വേണോ എന്നുചോദിച്ചുകൊണ്ടു പദക്കാർഡു പെട്ടിയുമായി വരുന്നു, പന വേണ്ടവർ അതും പത വേണ്ടവർ അതും എടുക്കട്ടെ. എടുക്കുന്ന കാർഡ് ഉയർത്തിക്കാണിക്കണം. വായിക്കണം. തെറ്റെങ്കിൽ തിരുത്തണം. വായിച്ചു കഴിഞ്ഞാൽ കാർഡുവീണ്ടും പെട്ടിയിലിടണം. എല്ലാകുട്ടികൾക്കും അവസരം നൽകണം.<br><br>പാഠപുസ്തകവായന: ആദ്യം അധ്യാപകൻ. പിന്നീട് കുട്ടികൾ സംഘമായി. അനന്തരം ഒറ്റയ്ക്ക്. | പദങ്ങൾ വായിക്കുക<br><br>നര<br>പത<br>പറവ<br><br>ബ്ലാക്ക് ബോർഡിലെഴുതിയിട്ടുള്ള പദങ്ങളിൽ നിന്ന് ആവശ്യപ്പെടുന്നവ ചൂണ്ടിക്കാണിച്ച് വായിക്കുക.<br><br>അക്ഷരം ചേർത്ത് പദങ്ങൾ വായിക്കുന്നു. |
| 3.1.2 പരിചിതമായ പദങ്ങൾ കേട്ടെഴുതുന്നു. | വർക്കുബുക്കിലെ അഭ്യാസങ്ങൾ ചെയ്യട്ടെ. നിർദ്ദേശവും സഹായവും വേണം.<br><br>കേട്ടെഴുത്ത്: കേട്ടെഴുത്തിനുമുമ്പു ബോർഡിലെഴുതി വായന നടത്തണം. | പ \| ന / റ / ത |
| 9.1.4 പദാവലി വികസനം. പരിചിതമായ അക്ഷരങ്ങൾ ഉൾപ്പെട്ടു വരുന്ന കൂടുതൽ പദങ്ങൾ പറയുന്നു. പരിചിത പദങ്ങൾ ഉൾപ്പെടുത്തിയിട്ടുള്ള പദങ്ങൾ വായിക്കുന്നു, എഴുതുന്നു. | പാഠം 2ൽ 9.1.1 നു നൽകിയിട്ടുള്ള പ്രവർത്തനങ്ങൾ നോക്കുക. അവിടെ പറഞ്ഞിട്ടുള്ള മൂന്നുതരം പ്രവർത്തനങ്ങളും ഇവിടെയും നടത്തണം. പരമാവധി എണ്ണം പദങ്ങൾ (ഓരോ അക്ഷരവും ഉൾപ്പെട്ട പദങ്ങൾ) പറയുക, പരിചിതമായ അക്ഷരങ്ങൾ മാത്രം ഉൾപ്പെട്ട പദങ്ങൾ പറയുക, വായിക്കുക, എഴുതുക എന്നീ എല്ലാ അഭ്യാസങ്ങളും നൽകണം.<br><br>നിദാനശോധകം<br><br>1. പനയുടെ ചിത്രം കാണിച്ചു പേരു പറയാനാവശ്യപ്പെടുക.<br>2. അക്ഷരക്കാർഡു ചേർത്തു പദങ്ങളുണ്ടാക്കുക.<br>പന, പറ, പത, റവ, പറവ, തറ<br>3. കേട്ടെഴുതുക<br>പന, പറ, പറവ, പത, റവ, തറ<br>4. പ,ന എന്നീ അക്ഷരങ്ങൾ ഉൾപ്പെട്ട അഞ്ചു പദങ്ങൾ വീതം പറയുക.<br><br>പരിഹാര ബോധനം<br><br>കൂട്ടുകാരെ കണ്ടെത്തൽ കളി (നിർദ്ദേശം മുൻ പാഠത്തിലുണ്ട്) | |

പാഠം 4

# ല | മ

സമയം 7 പീരിയഡ്

**പ്രാപ്തികൾ :** 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 9.1.1

**മുന്നറിവ് :**

1. ല,മ എന്നീ അക്ഷരങ്ങൾ ചേർന്നുള്ള നിരവധി വാക്കുകൾ കേൾക്കു കയും പറയുകയും ചെയ്ത പരിചയം.
2. വ,ത,പ തുടങ്ങി മുൻ പാഠങ്ങളിൽ പഠിച്ച അക്ഷരങ്ങൾ തിരിച്ചറിയൽ. ഉച്ചാരണം, ലേഖനം.
3. ചിത്രങ്ങളും പാറ്റേണുകളും വരച്ചുള്ള ശീലം.

**പഠനോപകരണങ്ങൾ :** അക്ഷരക്കാർഡുകൾ, പദക്കാർഡുകൾ, വലയുടെ ചിത്രം, മഞ്ചാടിക്കുരു

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അവതരണം :<br><br>ഒരു കളിയോടെ പാഠം ആരംഭിക്കാം. 'പശുവും പുലിയും കളി'. കുട്ടികളെ ക്ലാസ്സിന് പുറത്തേക്ക് കൊണ്ടുപോയി കളി ആരംഭിക്കാം. കളിയിൽ വല പിടിക്കുന്നതും വലപൊട്ടുന്നതും ഒക്കെ സംസാരവിഷയമാക്കാം. അപ്പോഴെല്ലാം ല,മ എന്നീ അക്ഷരങ്ങളുടെ, ഉച്ചാരണത്തിൽ പ്രത്യേകം ശ്രദ്ധ വയ്ക്കണം. പലതരം വലകൾ ചർച്ചയ്ക്കു വിഷയമാക്കാം. ചിലന്തിവല, സുന്ദരി പൂമ്പാറ്റ വലയിൽ വീണ കഥ. യാത്രാ മധ്യേ സുന്ദരി പൂമ്പാറ്റ കണ്ണൻ ചിലന്തിയുടെ വലയിൽ കുടുങ്ങി. അപകടം മനസ്സിലാക്കിയ പൂമ്പാറ്റ പാടാൻ തുട ങ്ങി. ലാലാ... ലാലലാ ലാലാ... പാട്ടുകേട്ട ചിലന്തി പൂമ്പാറ്റയോടു പാടുന്നതിന്റെ കാരണമന്വേഷിച്ചു. പൂമ്പാറ്റ പറ ഞ്ഞു. ഈ വലയിൽ ഊഞ്ഞാ ലാടാൻ നല്ല രസമാണ്. എന്റെ കൂട്ടുകാരേയും കൂട്ടിവന്ന് ഊഞ്ഞാലാടാമല്ലോ എന്നു കരുതി പാടിയതാണ്. ബാക്കി പൂമ്പാറ്റകളെ കൂട്ടി വരുമ്പോൾ അതിനെക്കൂടി തിന്നാമല്ലോ എന്ന് കരുതി ചിലന്തി പൂമ്പാറ്റയെ മോചിപ്പിച്ചു. ബുദ്ധിയുള്ള പൂമ്പാറ്റ റ്റാ റ്റാ പറഞ്ഞ് പറന്നുപോയി. | |
| 3.1.1 ഭാഷയിലെ അക്ഷര **ങ്ങൾ** തനിച്ചു നിൽക്കുമ്പോ **ഴും** കൂട്ടത്തിൽ നിൽക്കു **മ്പോഴും** തിരിച്ചറിയുന്നു. | തുടർന്ന് ക്ലാസു മുറിയിൽ എത്തി വലയെന്നെഴുതിയ കാർഡ് പ്രദർശിപ്പിക്കുന്നു. വലയുടെ ചിത്രം കാണിക്കാം. അധ്യാ പകൻ വായിക്കുന്നു. ഏറ്റുവായന, സംഘവായന, വ്യക്തി ഗതവായന. തുടർന്ന് വല, തല, പല, ലത എന്നീ വാക്കുകൾ. പദക്കാർഡുകളിൽ നിന്നും ബ്ലാക്ക്ബോർഡിൽ നിന്നും വായന. | ബ്ലാക്ക് ബോർഡിൽ എഴു തിയിരിക്കുന്ന പദങ്ങളിൽ പൊതുവായ അക്ഷരത്തി നടിയിൽ വരയ്ക്കാൻ ആവശ്യപ്പെടുക. |
| 3.1.2 ബ്ളാക്ക്ബോർഡ്, ഫ്ളാഷ് കാർഡ് തുടങ്ങിയ വയിൽനിന്നും എഴുതി | 'ല' മാത്രം എഴുതിയ കാർഡ് കാണിക്കുന്നു. ആദ്യം അധ്യാ പകൻ വായിക്കുന്നു. പിന്നെ കുട്ടികളുടെ സംഘവായന. വ്യക്തിഗത വായന. | വല, തല, പല, ലത. ഒരു കുട്ടി 'ല'യുടെ കാർഡ് ഉയർത്തിക്കാണിക്കുക. |

| 1 | 2 | 3 |
| --- | --- | --- |
| യതും അച്ചടിച്ചതുമായ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | | മറ്റൊരാൾ അത് വായിക്കുക. |
| 3.1:3. ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വാക്കുന്നു. | മേൽക്കാണിച്ച പദക്കാർഡുകൾ ഉയർത്തിക്കാണിച്ചുകൊണ്ട് കുട്ടികളോടു വായിക്കാൻ ആവശ്യപ്പെടുന്നു. | ബ്ലാക്ക് ബോർഡിൽ നിന്ന് വായിക്കുക. വല, ലത, തല. |
| 4.1.1. വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | 'ല' - അധ്യാപകൻ ബ്ലാക്ക്ബോർഡിൽ എഴുതിയിടുന്നു. വായുവിലെഴുത്ത് - മണലിലെഴുത്ത് - ബോർഡിലെഴുത്ത് - സ്ലേറ്റിലെഴുത്ത് - പരിശോധന - തെറ്റ് തിരുത്തൽ. | മഞ്ചാടിക്കുരു ഉപയോഗിച്ച് 'ല' എന്ന അക്ഷരം നിർമ്മിക്കുക. |
| 4.1.2 വ്യഞ്ജനങ്ങൾ അധ്യാപകർ പറയുന്നതുകേട്ടെഴുതുന്നു. | അധ്യാപകൻ പറയുന്നതു കേൾക്കുമ്പോൾ കുട്ടികൾ കേട്ടെഴുതുന്നു. | കേട്ടെഴുതുക.<br>'ല' |
| 4.1.3. പരിചിതമായ ലഘുവാക്യങ്ങളും എഴുതുന്നു. | വല, തല, പല, ലത തുടങ്ങിയ പദങ്ങൾ ഉച്ചരിച്ചുകൊണ്ട് ബ്ലാക്ക് ബോർഡിൽ എഴുതുന്നു. പരിശോധിക്കുന്നു.<br><br>നമ്മുടെ നാടാം മലനാട്<br>മലരുകൾ നിറയും മലനാട്<br>മാമല നിറയും മലനാട്<br>നമ്മുടെ നാടാം മലനാട് | നോക്കിയെഴുതുക.<br>വല, തല, പല, ലത. |
| 3.1.1. ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | പാട്ടു പാടുന്നുകുട്ടികൾ ഏറ്റുപാടുന്നു. അധ്യാപകൻ മലയുടെ ചിത്രം വരയ്ക്കുന്നു. കുട്ടികളോട് ചിത്രം വരയ്ക്കാൻ ആവശ്യപ്പെടാം. 'മല' എന്നെഴുതിയ കാർഡ് കാണിക്കുന്നു. അധ്യാപകൻ വായിക്കുന്നു. ഏറ്റുവായന - സംഘവായന - വ്യക്തിഗത വായന - തുടർന്ന് മല, മന, മറ എന്നീ വാക്കുകളുടെ വായന. | അക്ഷരപ്പെട്ടിയിൽ നിന്നും 'മ' തെരഞ്ഞെടുക്കുവാൻ ആവശ്യപ്പെടുക. |
| 3.1.2 ഫ്ളാഷ് കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | 'മ' എഴുതിയ കാർഡ് പ്രദർശിപ്പിക്കുന്നു. വായിക്കുന്നു. ഏറ്റുവായന, സംഘവായന, വ്യക്തിഗത വായന. | ബ്ലാക്ക് ബോർഡിൽ എഴുതിയിരിക്കന്ന അക്ഷരം വായിക്കുക. 'മ' |
| 3.1.3. ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | കാർഡു പ്രദർശിപ്പിച്ചു വീണ്ടും വായിക്കാൻ ആവശ്യപ്പെടുന്നു. | മല എന്ന വാക്കിലെ അക്ഷരങ്ങൾ വേറെ വേറെ വായിക്കാൻ ആവശ്യപ്പെടുക. നോക്കിയെഴുതുക.<br>'മ'<br>കേട്ടെഴുതുക<br>'മ' |
| 4.1.1. വ്യഞ്ജനാക്ഷരങ്ങൾ നോക്കി എഴുതുന്നു. | 'മ' ബ്ലാക്കബോർഡിൽ വലുതായും വ്യക്തമായും അധ്യാപകൻ എഴുതുന്നു - വായുവിലെഴുത്ത് - മണലിലെഴുത്ത് - ബോർഡിലെഴുത്ത് - സ്ലേറ്റിലെഴുത്ത് - പരിശോധന. തെറ്റു തിരുത്തൽ. എന്നിവ യഥാസമയം ആവശ്യാനുസരണം മുറക്കു നടത്തണം. | |
| 4.1.2. വ്യഞ്ജനാക്ഷരങ്ങൾ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | അധ്യാപകൻ ഉച്ചരിക്കുന്നതു കേട്ടെഴുതാൻ ആവശ്യപ്പെടു ന്നു. തെറ്റുതിരുത്തുന്നു. | താഴെ കൊടുത്തിരിക്കുന്ന അക്ഷരങ്ങൾ ഉപയോഗിച്ച് പദങ്ങളുണ്ടാക്കുക |

<table>
<tr><th>1</th><th>2</th><th>3</th></tr>
<tr><td></td><td>മല, മറ, മന, രമ എന്നീ പദങ്ങൾ ഉച്ചരിച്ചുകൊണ്ട് ബ്ലാക്ക് ബോർഡിൽ എഴുതുന്നു. കുട്ടികൾ എഴുതുന്നു. പരിശോധന. തെറ്റുതിരുത്തൽ.</td><td><table><tr><td rowspan="3">മ</td><td>ല</td></tr><tr><td>റ</td></tr><tr><td>ന</td></tr></table></td></tr>
<tr><td>9.1.1. പദാവലീ വികസനം, പഠിച്ച അക്ഷരങ്ങൾ ചേർന്ന ധാരാളം പദങ്ങൾ പറയുന്നു. പഠിച്ച അക്ഷരങ്ങൾ മാത്രം ചേർത്തു പദങ്ങൾ ഉണ്ടാക്കുന്നു. അത്തരം പദങ്ങൾ വായിക്കുന്നു. എഴുതുന്നു. വായിച്ച് അർത്ഥം ഗ്രഹിക്കുന്നു.</td><td>പാഠം 2 ലും 3 ലും കൊടുത്ത തരത്തിലുള്ള എല്ലാ അഭ്യാസങ്ങളും നൽകുക. കൂടാതെ പാഠപുസ്തകം വായിക്കുക, പദങ്ങൾ നോക്കി എഴുതുക എന്നീ പ്രവർത്തനങ്ങൾ ചെയ്യട്ടെ. വർക്കുബുക്കിലെ അഭ്യാസങ്ങൾ ചെയ്യുന്നതിനു നിർദ്ദേശിക്കുന്നു.<br><br>നിദാനശോധകം<br><br>അക്ഷര തീപ്പെട്ടിയിൽ നിന്ന് മ, ല എന്നീ അക്ഷരങ്ങൾ തെരഞ്ഞെടുക്കുക.<br><br>2. കാർഡ് ഉയർത്തിക്കാട്ടുമ്പോൾ അക്ഷരവും പദവും വായിക്കുക. മ, ല, മല, തല, വല, മറ, മന, രമ, ലത.<br>3. പാഠപുസ്തകത്തിൽനോക്കി എഴുതുക : തല, വല, മന, ലത, രമ.<br>4. കേട്ടെഴുതുക : ല, മ, പല, തല, മന, മറ, രമ, ലത.<br>പരിഹാരബോധനം :<br><br>തെറ്റിന്റെ സ്വഭാവമനുസരിച്ചു പരിഹാരബോധനം ബോധനതന്ത്രങ്ങൾ രസകരമായിരിക്കണം.</td><td></td></tr>
</table>

പാഠം 5

| ക | ട |
|---|---|

സമയം 7 പീരിയഡ്

പ്രാപ്തികൾ : 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 9.1.1 എന്നിവ

മുന്നറിവ് : (1) ക,ട ഈ അക്ഷരങ്ങൾ ഉൾപ്പെട്ട നിരവധി പദങ്ങൾ നിത്യജീവിതത്തിൽ കേട്ടും പറഞ്ഞും പരിചയമുണ്ട്.

(2) അക്ഷരങ്ങൾ ചേർത്തു വാക്കുണ്ടാക്കാൻ പരിശീലനം കുറച്ചൊക്കെ ലഭിച്ചിട്ടുണ്ട്.

(3) അക്ഷരങ്ങൾ എഴുതാൻ സഹായകമായ ലേഖനപരിചയം നേടിയിട്ടുണ്ട്.

പഠനോപകരണങ്ങൾ : പദക്കാർഡ്, അക്ഷരക്കാർഡ്, ....

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അവതരണം :<br>അധ്യാപകൻ പാടുന്നു :<br>കട കട കട കട കാളവണ്ടി<br>കിണി കിണി കിണി കിണി സൈക്കിൾ വണ്ടി<br>പോ പോ പോ പോ മോട്ടോർ വണ്ടി<br>ശുക് ശുക് ശുക് ശുക് തീവണ്ടി . . . .<br>കുട്ടികൾ ഏറ്റുപാടട്ടെ<br>ഇനി ഒരു കഥ പറയാം<br>ക, ട എന്നീ അക്ഷരങ്ങളുടെ ഉച്ചാരണത്തിൽ പ്രത്യേക ശ്രദ്ധ പുലർത്തിക്കൊണ്ട് കഥ പറയുക. | |
| 3.1.1. ഭാഷയിലെ അക്ഷരങ്ങൾ തനിച്ചുനിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | കുട്ടനും കൂട്ടരും കൂടി പള്ളിക്കൂടം വിട്ട് വീട്ടിലേയ്ക്ക് വരികയായിരുന്നു. ചെറിയ മഴ, കുടയുള്ളവർ കുട നിവർത്തി. മറ്റുള്ളവർ കൂടെക്കൂടി. അവർ നടന്നു നീങ്ങി. കടയിൽ നിന്ന് വട ചുടുന്ന മണം. കുട്ടനുകൊതിയായി. പക്ഷേ കടയിലെ വട നന്നല്ലെന്ന് അവനറിയാം. കുട്ടൻ വീട്ടിൽ ചെന്നു. അമ്മ ചായയുമായി കാത്തുനിൽക്കുന്നു. വടയുമുണ്ട്. ഉഴുന്നുവട. കുട്ടനുവേണ്ടതു പരിപ്പുവടയാണ്. അവൻ തന്റെ ആഗ്രഹം അറിയിച്ചു. അമ്മ അവനോട് കടയിൽ ചെന്ന് പരിപ്പു വാങ്ങി വരാൻ പറഞ്ഞു. അതവൻ ഉടനെ തന്നെ ചെയ്തു. അടുത്ത ദിവസം അമ്മ അവന് പരിപ്പുവട ഉണ്ടാക്കിക്കൊടുത്തു. കടയിൽ കണ്ട വടയേക്കാൾ വലിയ വട. പൊടിയാത്ത വട. | |
| | എന്തുതിന്നാനാണു കുട്ടൻ ആഗ്രഹിച്ചത്? പരിപ്പു എവിടെ നിന്ന് വാങ്ങി, കട, വട ഇവ കുട്ടികൾ ആവർത്തിച്ച് പറയട്ടെ. വട എന്നെഴുതിയ കാർഡ് പ്രദർശിപ്പിക്കുന്നു. 'വട' | അക്ഷരക്കാർഡിൽ നിന്ന് 'ട' തിരഞ്ഞെടുക്കുക. |

| 1 | 2 | 3 |
|---|---|---|
| | എന്നുപറയുന്നു. 'ട' മാത്രം പ്രദർശിപ്പിച്ച് (ബ്ലാക്ക് ബോർഡ്/ കാർഡ്) 'ട' എന്ന് സംഘമായും ഒറ്റയ്ക്കും പറയുന്നു. വായിക്കുന്നു. | |
| 3.1.3. ലളിതവും പരിചിതവുമായ പദങ്ങൾ വായന. | വട, പട, നട ഇവ ബ്ലാക്ക് ബോർഡിലെഴുതുന്നു. കുട്ടികൾ സംഘമായും ഒറ്റയ്ക്കും വായിക്കട്ടെ. | പദക്കാർഡു നോക്കി വായിക്കുക.<br>വട<br>നട<br>പട |
| 3.1.1. അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | കട ബ്ലാക്ക് ബോർഡിൽ എഴുത്ത്.<br>കട എന്ന് പറയൽ സംഘമായും ഒറ്റയ്ക്കും.<br>'ക' 'ട' ഇവയിൽ 'ട' പഠിച്ചതാണ്. 'ക' പരിചയപ്പെടുത്തുന്നു. ആവർത്തിച്ചുപറയട്ടെ.<br>കറ കറ കല കല<br>ഈ പദങ്ങളും ബ്ലാക്ക് ബോർഡിൽ എഴുതി കുട്ടികളെക്കൊണ്ട് സംഘമായും ഒറ്റയ്ക്കും വായിപ്പിക്കണം.<br>ഇവയിലെല്ലാം ആദ്യാക്ഷരം 'ക' എന്നത് ശ്രദ്ധയിൽ പെടുത്തണം. | പല അക്ഷരങ്ങളുടെ കൂട്ടത്തിൽ നിന്ന് 'ക' ചൂണ്ടിക്കാണിക്കുക. |
| 3.1.3. | പാഠപുസ്തകംവായന, ഏറ്റുവായന, സംഘവായന, വ്യക്തിഗത വായന. | |
| 4.1.1. | ആദ്യം 'ട' എഴുതുന്ന വിധം പ്രദർശിപ്പിച്ച് "ട" എന്നുപറയുന്നു. കുട്ടികൾ ബോർഡിലും പിന്നീട് സ്ലേറ്റിലും എഴുതുന്നു. വട, തട, നട, പട ഇത്യാദി പദങ്ങൾ ബോർഡിൽ നോക്കിയെഴുതട്ടെ.<br>'ക', ലിഖിതരൂപം പ്രദർശിപ്പിക്കണം. അൽപം പ്രയാസമുള്ളതാകയാൽ പലവട്ടം എഴുതിക്കാണിക്കണം. ബ്ലാക്ക് ബോർഡിലെഴുതിയതിന്റെ പുറത്തുകൂടി എഴുത്ത്, മണലിലെഴുത്ത്, മഞ്ചാടിക്കുരു വച്ചു രൂപമുണ്ടാക്കൽ ഇങ്ങനെ പല അഭ്യാസങ്ങൾ നൽകിയശേഷം മാത്രമേ സ്വതന്ത്രമായി എഴുതാൻ കഴിയൂ. ശരിയായി എഴുതാത്ത കുട്ടികളുടെ കൈ പിടിച്ച് എഴുതിക്കണം. | അക്ഷരങ്ങാ ചേർത്തു വാക്കുണ്ടാക്കി സ്ലേറ്റിൽ എഴുതുക.<br>ക \| ട, റ, ര<br>പ \| ട, ത, ന |
| 4.1.3. പദങ്ങൾ നോക്കിയെഴുതുന്നു. | കട, കറ, കര, ഈ പദങ്ങൾ ബ്ലാക്ക് ബോർഡിൽ നോക്കിയെഴുതുക. പരിശോധന. തെറ്റു തിരുത്തൽ. | |
| 3.1.3. പരിചിതമായ പദങ്ങൾ ഉച്ചത്തിൽ വായിക്കുന്നു. | പാഠപുസ്തകം<br>അധ്യാപകന്റെ വായന കുട്ടികൾ ആദ്യം കേൾക്കുക മാത്രം ചെയ്യട്ടെ. ഏറ്റു വായന, സംഘവായന, ഒറ്റയ്ക്കു വായന. | |
| 4.1.2. ലളിതവും പരിചിതവുമായ പദങ്ങൾ കേട്ടെഴുതുന്നു. | പാഠപുസ്തകത്തിലുള്ള പദങ്ങൾ ബ്ലാക്ക് ബോർഡിൽ നിന്ന് വായിച്ചതിനുശേഷം കേട്ടെഴുത്തു നടത്തുന്നു. | കേട്ടെഴുതുക<br>കട വട<br>കറ കല<br>പലക |

| 1 | 2 | 3 |
|---|---|---|
| 9.1.1. പദാവലീ വികസനം. | തകര, പലക, കടല, ഈ വാക്കുകൾ വീണ്ടും ബ്ലാക്ക് ബോർഡിൽ നിന്നു വായിപ്പിക്കണം. അർത്ഥബോധവും വരുത്തണം. | |

കൂടാതെ മുൻ പാഠങ്ങളിൽ ഈ ഇനത്തിന് നൽകിയ തരത്തിലുള്ള എല്ലാത്തരം അഭ്യാസങ്ങളും നൽകണം.

നിദാനശോധകം

1. അക്ഷരക്കാർഡുകളുടെ കൂട്ടത്തിൽ നിന്ന് 'ക' 'ട' ഇവ തെരഞ്ഞെടുക്കുക.
2. പൂരിപ്പിക്കുക (ക,ട ഇവ ചേർത്ത്)

   ....... ട

   ക ........ല

   ത ........ര

3. കേട്ടെഴുത്ത്

   കട വട

   വട നട

4. വായന: ഏതെങ്കിലും 2 വാക്കു വീതം പാഠത്തിലുള്ളവ.

പരിഹാരബോധനം:

ശോധക ഫലത്തിന്റെ വെളിച്ചത്തിൽ, തകരാറുള്ള തായി കാണുന്നവർക്ക് രസകരമായ പ്രവർത്തനങ്ങൾ നൽകുക.

ഉദാഹരണം: ഉച്ചാരണം : ട യുടെ ഉച്ചാരണം ശ്രദ്ധിക്കണം.

"വടകരമാത്തൻ കടയിൽ കയറി
വയറു നിറച്ചും വടകൾ തിന്നു,"
"പടപേടിച്ചു പന്തളത്തുചെന്നപ്പോൾ
പന്തം കൊളുത്തിപ്പട"
ആവർത്തിച്ചു പറയട്ടെ

'ക' എഴുതുന്ന വിധം : അക്ഷരത്തിന്റെ ആകൃതി കുട്ടികൾ കാണിക്കണം. അഭിനയിച്ചു പാടട്ടെ.

നിങ്ങളുടെ ക്ലാസ്സിലിപ്പോൾ ഏതക്ഷരമാണെടോ

ഞങ്ങളുടെ ക്ലാസ്സിലിപ്പോൾ 'ക' യെന്നക്ഷരമാണെടോ

കയെന്നക്ഷരമെങ്ങനെ പിന്നെങ്ങനെ പിന്നെങ്ങനെ

കയെന്നക്ഷരമിങ്ങനെ പിന്നിങ്ങനെ പിന്നിങ്ങനെ .

പാഠം 6



പീരിയഡ് 8

പ്രാപ്തി: 3.1.1., 3.1.2., 3.1.3., 4.1.1.,4.1.2.., 4.1.3., 7.1.1., 9.1.1

മുന്നറിവ് : 1) റ, ന, മ, ട,ല എന്നീ അക്ഷരങ്ങൾ എഴുതാനും വായിക്കാനും പഠിച്ചിട്ടുണ്ട്

2) അ, ആ എന്നീ അക്ഷരങ്ങൾ ചേർന്ന പദങ്ങൾ സംഭാഷണ മദ്ധ്യേ ധാരാളമായി കേൾക്കുകയും പറയുകയും ചെയ്തിട്ടുണ്ട്.

പഠനോപകരണങ്ങൾ: അക്ഷരക്കാർഡ്, പദക്കാർഡ്, ഫ്ളാഷ്ക്കാർഡ്, മഞ്ചാടിക്കുരു, മണൽ, ചെറിയ കല്ല്.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അവതരണം:<br>അ, ആ എന്നീ അക്ഷരങ്ങൾക്ക് പ്രത്യേകം ഊന്നൽ നൽകിക്കൊണ്ടുള്ള ഭാഷണം വേണം.<br>1) അറയിൽ നെല്ലു നിറച്ചു<br>നെല്ലരികൊണ്ടട ചുട്ടു<br>അട രണ്ടായി പകുത്തു<br>ഒരു ഭാഗം അമ്മയെടുത്തു<br>ഒരു ഭാഗം കുട്ടനു കിട്ടി<br>കടൽ കാണാനമ്മയോടൊപ്പം<br>കുട്ടൻ പോയി, അലകടൽ കണ്ടു<br>അല കണ്ടു തുള്ളിച്ചാടി<br>മനമാമോദക്കടലായ് മാറി<br>2) തോർത്തുമുണ്ട് തുമ്പിക്കൈ ആകൃതിയിൽ തലയിൽ കൂടി മുമ്പോട്ടിട്ട്, ഒരു കുട്ടി കുനിഞ്ഞ് ആനയായി നടന്നു വരുന്നു. അപ്പോൾ മറ്റു കുട്ടികളെല്ലാം കൂട്ടമായി ഏറ്റു പാടുന്നു.<br>ആനയെ കണ്ടോ ആളിനെക്കണ്ടോ<br>ആനപ്പുറത്തുള്ള ആളിനെക്കണ്ടോ<br>ആനപ്പുറത്തുള്ള ആളിനെ നമ്മൾ<br>ആനപ്പാപ്പാനെന്നു വിളിക്കും<br>ആന നടക്കാനേ, ആന കിടക്കാനേ<br>ആന തിരിയാനേ, ആനയെണീക്ക്<br>ആനയിടത്തോട്ട്, ആന വലത്തോട്ട്<br>ആയിരമാളുകൾ ആനയ്ക്കു പിന്നിൽ<br>ആന നടക്കാനേ..................................... | |
| 3.1.1. ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | [അറ] യുടെ ചിത്രം കുട്ടികൾ കാണുന്നു അധ്യാപകൻ ഉച്ചരിക്കുന്നു-അറ, കുട്ടികൾ ഏറ്റു പറയുന്നു ഉച്ചരിച്ചികൊണ്ട് അധ്യാപകൻ ബോർഡിലെഴുതുന്നു. അധ്യാപകൻ വായിച്ചു കൊടുക്കുക. കുട്ടികൾ ഏറ്റു പറയട്ടെ. കുട്ടികൾ ഗ്രൂപ്പാ | ബ്ലാക്ക് ബോർഡിൽ നോക്കി വായിക്കുക. |

| 1 | 2 | 3 |
|---|---|---|
| 3.1.2. ബ്ലാക്ക്ബോർഡ്, ഫ്ളാഷകാർഡ് തുടങ്ങിയവയിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | യും ഒറ്റയായും വായിക്കട്ടെ. 'അറ' എന്ന വാക്കിൽ ആദ്യത്തെ അക്ഷരമേതെന്ന് കുട്ടികൾ പറയുന്നു. 'അ' എന്നു പറയുമ്പോൾ, ബോർഡിൽ 'അ' എന്നെഴുതുന്നു. ഇതുപോലെ രണ്ടാമത്തെ അക്ഷരമായ 'റ'യും ബോർഡിലെഴുതുന്നു. കുട്ടികൾ ഗ്രൂപ്പായും ഒറ്റയായും വായിക്കട്ടെ.<br>അറ<br>അട<br>അല<br>ഇങ്ങനെ താഴോട്ട് ക്രമത്തിൽ അധ്യാപകൻ എഴുതുന്നു. ഗ്രൂപ്പായും ഒറ്റയായും കുട്ടികൾ ക്രമത്തിൽ വായിക്കട്ടെ. | അറ<br>അട<br>അല |
| 3.1.3. ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | ബോർഡിലെഴുതിയ വാക്കുകൾ കുട്ടികൾ ഉറക്കെ വായിക്കട്ടെ.<br>പദച്ചാർട്ട് കാണിക്കുന്നു.<br>അറ<br>അട<br>അല | നോക്കി ഉറക്കെ വായിക്കുക |
| | കുട്ടികൾ ഗ്രൂപ്പായും ഒറ്റയായും വായിക്കട്ടെ (ഉച്ചത്തിൽ) | അറ, അട, അല |
| | ഫ്ളാഷ് കാർഡുകൾ കാണിക്കുന്നു.<br>അറ അട അല<br>ഗ്രൂപ്പായും ഒറ്റയായും വായിക്കട്ടെ (ഉച്ചത്തിൽ) | |
| 4.3.1. സ്വരങ്ങൾ വ്യഞ്ജനങ്ങൾ എന്നിവ നോക്കിയെഴുതുന്നു. | പുതിയ അക്ഷരങ്ങൾ ബോർഡിൽ എഴുതുന്നു. എഴുതുമ്പോൾ അക്ഷരങ്ങൾ എഴുതുന്ന ദിശ എങ്ങനെയെന്നു പറഞ്ഞെഴുതുന്നു. കുട്ടികൾ മനസ്സിലാക്കണം. അക്ഷരങ്ങൾ കുട്ടികൾ നോക്കിയെഴുതുന്നു.<br>മണൽ, മഞ്ചാടിക്കുരു, ചെറിയ കല്ല് എന്നിവ ഉപയോഗിച്ച് അക്ഷരങ്ങളും വാക്കുകളുമുണ്ടാക്കട്ടെ. | നോക്കി എഴുതുക<br>അറ, അട, അല. |
| | 'ആ' അവതരിപ്പിക്കുന്നു | നോക്കി വായിക്കുക. |
| 3.1.1. | ആന, ആമ - നോക്കി വായിക്കുന്നു(ഉച്ചത്തിൽ) | ആന, ആമ, ആ |
| 3.1.2. | ബ്ലാക്ക് ബോർഡ്, പദച്ചാർട്ട്, ഫ്ളാഷക്കാർഡ്, അക്ഷരക്കാർഡ്. | |
| 3.1.3.<br>4.1.1. | 'ആ' നോക്കിയെഴുതുന്നു. അക്ഷരമുണ്ടാക്കുന്നു. മഞ്ചാടിക്കുരു, മണൽ, ആന, ആമ തുടങ്ങിയ വാക്കുകൾ നോക്കിയെഴുതുന്നു. | നോക്കിയെഴുതുക.<br>ആന, ആമ, ആ |
| 3.1.2. അച്ചടിച്ച കാര്യങ്ങൾ നോക്കി വായിക്കുന്നു. | പാഠപുസ്തകത്തിലെ വാക്കുകൾ ഉറക്കെ വായിക്കട്ടെ. | |
| | കേട്ടെഴുത്ത് | കേട്ടെഴുതട്ടെ. |
| 4.1.2. സ്വരങ്ങൾ വ്യഞ്ജനങ്ങൾ എന്നിവ കേട്ടെഴുതുന്നു. | അധ്യാപകൻ സ്പഷ്ടമായി ഉച്ചരിക്കണം. കേട്ടെഴുത്തിലെ തെറ്റുകൾ അപ്പോഴപ്പോൾ തിരുത്തിക്കൊടുക്കണം. ഒരക്ഷരം ഒരിടത്തുതെറ്റിച്ചാൽ, സ്വാഭാവികമായും തുടർന്നുള്ള പദത്തിലും ആ അക്ഷരം തെറ്റായിരിക്കുമല്ലോ. അവിടെ പദങ്ങളെയല്ല, അക്ഷരങ്ങളെയാണ് തെറ്റായി കണക്കാക്കേണ്ടത്. ഉദാ അറ, അട, അല, ആന, ആമ എന്നീ അഞ്ചു വാക്കുകളിൽ 'ആന'യിലും 'ആമ'യിലും 'ആ' മാത്രം കുട്ടി | ആന, ആമ, അട, അല, അറ |

| 1 | 2 | 3 |
|---|---|---|

തെറ്റിച്ചാൽ, കുട്ടിക്ക് തെറ്റിയത് ഒരക്ഷരം മാത്രമാണ്. അത്തരം തെറ്റിക്കുന്ന അക്ഷരങ്ങൾ വീണ്ടും വീണ്ടും എഴുതിപ്പിച്ചു ശരിയാക്കണം. അക്ഷരഘടനയും പരിശോധിക്കണം.

4.1.3. പരിചിതമായ ലഘു പദങ്ങൾ എഴുതുന്നു.

അധ്യാപകൻെറ സഹായത്തോടെ കുട്ടികൾ പദമുണ്ടാക്കട്ടെ

| | |
|---|---|
| അ | റ<br>ല<br>ട |

| | |
|---|---|
| ആ | മ<br>ന<br>ല<br>ട |

കുട്ടികളെ കുറേ ഗ്രൂപ്പുകളാക്കി തിരിക്കുന്നു. ഓരോ ഗ്രൂപ്പും വാക്കുകളുണ്ടാക്കട്ടെ. ഒത്തു നോക്കി കൂടുതൽ വാക്കുകളുണ്ടാക്കിയവരെ അഭിനന്ദിക്കുക.

7.1.1. ലഭ്യതയനുസരിച്ച് ബാലചിത്രവിജ്ഞാന ഗ്രന്ഥങ്ങൾ ഉപയോഗിക്കുന്നു.

ചിത്രങ്ങളും പേരുകളും അടങ്ങിയ സചിത്രപുസ്തകം ലഭ്യതയ്ക്കനുസരിച്ച്, ക്ലാസ്സിൽ കൊണ്ടുവരുന്നു. രണ്ടു ഗ്രൂപ്പായി കുട്ടികളെ തിരിക്കുന്നു. ഒന്നാമത്തെ ഗ്രൂപ്പ് 'ആന' എന്നു പറയുമ്പോൾ, രണ്ടാമത്തെ ഗ്രൂപ്പ് 'ആന'യുടെ ചിത്രവും 'ആന' എന്നെഴുതിയതും കാണിച്ചുകൊണ്ട് ഉറക്കെ വായിക്കട്ടെ.

9.1.1. പദാവലീ വികസനം. പദങ്ങൾ ഓർത്തു പറയൽ, പരിചിതമായ അക്ഷരങ്ങൾ ചേർത്തുള്ള പദങ്ങൾ പറയൽ, വായിക്കൽ, എഴുതൽ, അർത്ഥം ഗ്രഹിക്കൽ.

മുൻപാഠങ്ങളിൽ നിർദ്ദേശിച്ച തരത്തിലുള്ള എല്ലാ പ്രവർത്തനങ്ങളും നൽകുക.

നിദാനശോധകം:

1. നോക്കി വായിക്കുക - ആന, അട, ആമ, അല
2. കേട്ടെഴുതുക - ആല, അര, ആട, ആന
3. പൂരിപ്പിക്കുക - ആ .........., ........ര, .......റ.

പരിഹാരബോധകം:

സന്ദർഭാനുസരണം രസകരമായ പഠനാനുഭവങ്ങളിലൂടെ ഉച്ചാരണം, വായന, എഴുത്ത്, എന്നീ മൂന്നിനത്തിലും ആവശ്യമുള്ളവർക്ക് പരിഹാരബോധനം നൽകുക.

ഉച്ചാരണം:

ആന വരുന്നേ, ആന
ആന വരുന്നേ, ഓടിക്കോ
ആനയിതു കുഴിയാന
ഓടേണ്ട, ഓടേണ്ട

പാഠം 7




പീരിയഡ് 8

പ്രാപ്തി: 3.1.1., 3.1.2., 3.1.3., 4.1.1.,4.1.2.., 4.1.3., 6.1.1., 7.1.1., 9.1.1

മുന്നറിവ് : 1) അ,ആ എന്നീ അക്ഷരങ്ങൾ എഴുതാനും വായിക്കാനുമറിയാം

2) റ, ന, മ, ല, ട -എന്നീ വ്യഞ്ജനാക്ഷരങ്ങൾ എഴുതാനും വായിക്കാനുമറിയാം.

പഠനോപകരണങ്ങൾ: അക്ഷരക്കാർഡ്, പദക്കാർഡ്, ഫ്ളാഷ്ക്കാർഡ്, മഞ്ചാടിക്കുരു, മണൽ, ചെറിയ കല്ല്.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അവതരണം<br><br>ആടാം പാടാം ആലോലമാടാം<br>ആലോലമാടാം താലോലമാടാം<br><br>ആടണം കൂട്ടരെ, പാടണം കൂട്ടരെ<br>ആകാശത്തോളമുയരണം കൂട്ടരെ<br><br>അംബരത്തിൽക്കൂടി പാറണം കൂട്ടരെ<br>അംബുജം പോലെ വിടരണം കൂട്ടരെ<br><br>അപ്പം തരണം, പണം തരാം<br>പാഠം പഠിക്കണം, പുസ്തകം തരാം<br><br>അപ്പം, കപ്പം, പണം, ജലം, മരം-<br>കുട്ടികൾ ഏറ്റുപറയുന്നു<br>തരാം, വരാം, പാടാം, ആടാം- | |
| 3.1.1.ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നില്ക്കുമ്പോഴും കൂട്ടത്തിൽ നില്ക്കുമ്പോഴും തിരിച്ചറിയുന്നു. | അദ്ധ്യാപകൻ ബോർഡിൽ 'അട' എന്നെഴുതുന്നു. ഉച്ചരിച്ചു കാണിക്കുന്നു. കുട്ടികൾ ഏറ്റു പറയുന്നു. അതിന്നു താഴെയായി അല, പറ, പന, പത, വര, മല എന്നീ വാക്കുകൾ എഴുതുന്നു. കുട്ടികൾ ഓരോന്നും ഉറക്കെ വായിക്കുന്നു. ഈ വാക്കുകളിലെ ഓരോ അക്ഷരവും വെവ്വേറെയായി വായിക്കുന്നു അ, ട, എന്നിങ്ങനെ. 'ആട', 'ആല' എന്നീ വാക്കുകളും എഴുതി വായിപ്പിക്കുന്നു. | |
| 3.1.2. ബ്ളാക് ബോർഡ്, ഫ്ളാഷ്കാർഡ് തുടങ്ങിയവയിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | അട - ആട<br>അല - ആല<br><br>'പറ' എന്നത് കുട്ടികൾ വായിക്കുന്നു. അധ്യാപകൻ 'പറ' എന്നതിൻെറ വലതുഭാഗത്തായി, വീണ്ടും 'പ' എന്നെഴുതു | ബോർഡിൽ നോക്കി വായിക്കുക.<br><br>പാത<br>വാര<br>മാല |

1 | 2 | 3

ന്നു. കുട്ടികൾ ഉറക്കെ വായിക്കുന്നു. പിന്നീടു ദീർഘചിഹ്നം വ്യത്യസ്ത നിറത്തിലുള്ള ചോക്കു കൊണ്ടെഴുതുന്നു.

മല
വര

പറ - പാറ

3.1.3. ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു.

അധ്യാപകൻ 'പാറ' വായിക്കുന്നു. കുട്ടികൾ ഏറ്റുപറയുന്നു. ഇതേ പോലെ .

പന - പാന
മല - മാല
വര - വാര

പത - പാത എന്നിവ എഴുതുന്നു. ഉറക്കെ വായിക്കുന്നു. കുട്ടികൾ ഗ്രൂപ്പായും ഒറ്റയായും വായിക്കുന്നു. എല്ലാ വാക്കുകളും രണ്ടുമൂന്നാവർത്തി വായിക്കട്ടെ.

ബോർഡിൽ എഴുതിയ വാക്കുകളെല്ലാം ഉറക്കെ വായിക്കട്ടെ.

3.1.2.

പദച്ചാർട്ട്

പദച്ചാർട്ട് നോക്കി വായിക്കുക.

3.1.3.

പാറ, പാന, പാത, വാര, മാല

| | |
|---|---|
| പറ | പാറ |
| പന | പാന |
| പത | പാത |
| വര | വാര |
| മല | മാല |

കുട്ടികൾ ഗ്രൂപ്പായും ഒറ്റയായും വായിക്കട്ടെ.

അക്ഷരക്കാർഡുകൾ

വിതരണം ചെയ്യുന്നു.

[പ] [റ] [ാ] [പ] [ന] [ാ]

പറ എന്നു പറയുമ്പോൾ, അധ്യാപകൻ [പ] [റ] എന്നിവ അടുത്തടുത്തു വെക്കുന്നു. 'പാറ' എന്നു പറയുക. കുട്ടികൾ [പ] [റ] എന്നിവയുടെ ഇടയിൽ [ാ] എന്ന കാർഡു വെക്കുന്നു. ഉറക്കെ വായിക്കുന്നു. ഇതുപോലെ മറ്റു കാർഡുകളും പല പല ഗ്രൂപ്പുകളായും ഇതു ചെയ്യിക്കാം.

അക്ഷരക്കാർഡുകൾ ശരിയായി എടുത്തുവെക്കട്ടെ.

ഫ്ളാഷകാർഡ്(പദം)

[പറ] [പാറ] [പന] [പാന]

ഫ്ളാഷ്ക്കാർഡുകൾ വായിക്കുക.

ഫ്ളാഷ്കാർഡുകൾ നോക്കി കുട്ടികൾ വായിക്കട്ടെ.

മാല, വാര, പാത.

4.1.1. സ്വരങ്ങൾ വ്യഞ്ജനങ്ങൾ എന്നിവ നോക്കിയെഴുതുന്നു.

'പറ' എന്ന് ബോർഡിലെഴുതുന്നു. കുട്ടികൾ പറഞ്ഞുകൊണ്ട് നോക്കി എഴുതുന്നു. 'പാറ' എന്നു വലതുഭാഗത്തായി എഴുതുന്നു. അധ്യാപകൻ 'വര' എന്നെഴുതാൻ ആവശ്യ

| 1 | 2 | 3 |
|---|---|---|
| | പ്പെടുന്നു. സ്ലേറ്റിൽ വര എന്നെഴുതുന്നു. 'വര' എന്നതിനെ 'വാര' എന്നാക്കി എഴുതുന്നത് കുട്ടികൾ ബോർഡിൽ നോക്കിയെഴുതുന്നു. ഇതുപോലെ ദീർഘചിഹ്നമിട്ട് പാത, മാല, പാന തുടങ്ങിയ വാക്കുകളും നോക്കിയെഴുതുന്നു. മണൽ, മഞ്ചാടിക്കുരു, ചെറിയ കല്ല് എന്നിവ ഉപയോഗിച്ച് അക്ഷരങ്ങളുണ്ടാക്കുന്നു. | നോക്കിയെഴുതുക.<br>പാത, പാന, വാര, മാല, പാറ |
| | അം അവതരിപ്പിക്കുന്നു.<br>'കലം എന്ന് അധ്യാപകൻ എഴുതുന്നു. കുട്ടികൾ നോക്കി വായിക്കുന്നു. | നോക്കി വായിക്കുക.<br>വരാം, പാടാം, ആടാം, കലം, കടം, വടം. |
| 3.1.1.<br>3.1.2. | കല \| കലം<br>കട \| കടം<br>വട \| വടം<br>പര \| വരം | |
| 3.1.3. | അനുസ്വാരത്തിന്റെ ചേർച്ചയിൽ ഉച്ചാരണത്തിലുണ്ടാവുന്ന വ്യത്യാസം കുട്ടികൾ മനസ്സിലാക്കട്ടെ.<br>കലം \| കാലം<br>വരം \| വാരം<br>ആടാം<br>പാടാം<br>വാരാം | |
| | അധ്യാപകൻ വായിച്ചു കൊടുക്കുന്നു. കുട്ടികൾ ഉറക്കെ വായിക്കുന്നു.<br>ബ്ലാക്ക്ബോർഡ്, പദച്ചാർട്ട്, ഫ്ളാഷ്ക്കാർഡ്, അക്ഷരക്കാർഡ്. | നോക്കിയെഴുതുക. |
| 4.1.4. | 'അം' ഉപയോഗിച്ചുള്ള പദങ്ങൾ നോക്കിയെഴുതുന്നു - കടം , കലം, വാരാം, വരാം. മഞ്ചാടിക്കുരുകൊണ്ട് പദങ്ങൾ ഉണ്ടാക്കുന്നു. | കലം, കടം, വരം, മരം, വരാം, തരാം, ആടാം, പാടാം, പാത, പാന, മാല |
| 3.1.2. അച്ചടിച്ച പദങ്ങൾ, നോക്കി വായിക്കുന്നു. | പാഠപുസ്തകത്തിലെ വാക്കുകൾ ഓരോ കുട്ടിയും വായിക്കട്ടെ.(ഉച്ചത്തിൽ) | |
| 4.1.2. സ്വരങ്ങൾ, വ്യഞ്ജനങ്ങൾ എന്നിവ കേട്ടെഴുതുന്നു. | കൂടുതൽ പദങ്ങൾ കേട്ടെഴുതാൻ കൊടുക്കുക. കേട്ടെഴുതുന്നതിനു മുമ്പ് നിർദ്ദിഷ്ട പദങ്ങൾ കുട്ടികൾ പഠിച്ചു എന്നുറപ്പുവരുത്തണം. കുട്ടികൾ പഠിക്കാത്ത പദങ്ങൾ കേട്ടെഴുത്തിനു കൊടുക്കരുത്. | |

| 1 | 2 | 3 |
|---|---|---|

4.1.3. പരിചിതമായ ലഘു പദങ്ങൾ എഴുതുന്നു.

കുട്ടികൾ പൂരിപ്പിക്കട്ടെ.

1. ത.... 2. ........രം
3. പാ.... 4. ........ലം

കേട്ടെഴുതുക
കലം, കടം, വടം, മരം, ആടാം, പാടാം, വരാം.

3.3.1.

ഗ്രൂപ്പുപ്രവർത്തനം - കുട്ടികളെ രണ്ടുഗ്രൂപ്പാക്കി നിർത്തുന്നു. പഠിച്ച അക്ഷരങ്ങൾ ഉൾക്കൊള്ളുന്ന അക്ഷരക്കാർഡുകൾ മുഴുവൻ ഓരോ ഗ്രൂപ്പിനും നൽകുക. ഒന്നാമത്തെ ഗ്രൂപ്പ് ഒരക്ഷരക്കാർഡ് ഉയർത്തിക്കാണിക്കട്ടെ. അർത്ഥയുക്തമായ പദം കിട്ടാവുന്ന മറ്റൊരു അക്ഷരക്കാർഡ് രണ്ടാമത്തെ ഗ്രൂപ്പ് ഉയർത്തിക്കാണിച്ചാൽ അവർക്ക് ഒരു പോയിൻറ്. കൂടുതൽ പോയിൻറു കിട്ടുന്നവർ വിജയിച്ചതായി കണക്കാക്കാം.

ഒന്നാം ഗ്രൂപ്പ് - [വ] രണ്ടാഗ്രൂപ്പ് - [ര]

രണ്ടാം ഗ്രൂപ്പിനൊരു പോയിൻറ്

രണ്ടാം ഗ്രൂപ്പ് - [പ] ഒന്നാം ഗ്രൂപ്പ് - [ത]

ഒന്നാം ഗ്രൂപ്പിനൊരു പോയിൻറ്

തിരിച്ചറിയുന്നു

6.1.1. പദാന്ത്യത്തെ അടിസ്ഥാനമാക്കി പദസാമ്യം അറിയുന്നു.

| | |
|---|---|
| വരം | ആടാം |
| മരം | തരാം |
| കടം | വരാം |
| കലം | പാടാം |
| | വാരാം |

പദാന്ത്യസാമ്യം കുട്ടികൾ മനസ്സിലാക്കട്ടെ. പദാന്ത്യത്തിലെ സാമ്യമെന്തെന്നു കുട്ടികൾ പറയട്ടെ.

7.1.1.

ചിത്രശേഖരത്തിൽ നിന്നും ബ്ളാക്ബോർഡിലെഴുതിയ വാക്കുകളുടെ ചിത്രങ്ങൾ കണ്ടുപിടിക്കട്ടെ.

മുൻ പാഠങ്ങളിൽ നിർദ്ദേശിച്ച എല്ലാ പഠനപ്രവർത്തനങ്ങളും നൽകുക.

നിദാനശോധകം

9.1.1.
പദാവലീ വികസനം. ഓരോ അക്ഷരങ്ങളും ഉൾപ്പെട്ട പദങ്ങൾ ഓർത്തു പറയൽ, പരിചിതമായ അക്ഷരങ്ങൾ ചേർത്തുള്ള പദങ്ങൾ പറയൽ, വായിക്കൽ, എഴുതൽ, അർത്ഥം ഗ്രഹിക്കൽ.

1. നോക്കി വായിക്കുക- വരാം, തരാം, കുടം, കലം, പാത, പാന, വാര
2. കേട്ടെഴുതുക- ആടാം , പാടാം, കലം, വനം, പാത, മാല
3. പൂരിപ്പിക്കുക-
   1. കാ .... 2. പാ....... 3. ത........

പരിഹാരബോധനം

ശോധകത്തിൻെറ ഫലം നോക്കി ഉച്ചാരണം, വായന, എഴുത്ത് എന്നീ മൂന്നിലുമുള്ള തകരാറുകൾ പരിഹരിക്കാൻ പര്യാപ്തമായതും രസകരവും ആയ പ്രവർത്തനങ്ങൾ നല്കുക.

# ണ ച

സമയം 7 പീരിയഡ്

പ്രാപ്തി: 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 6.1.1, 7.1.1, 9.1.1

മുന്നറിവ്: റ, ന, മ, ട, ല എന്നീ വ്യഞ്ജനങ്ങളും, അ, ആ എന്നീ സ്വരങ്ങളും എഴുതാനും വായിക്കാനും കുട്ടികൾക്കറിയാം.

പഠനോപകരണങ്ങൾ : അക്ഷരക്കാർഡ്, പദക്കാർഡ്, ഫ്ളാഷ്ക്കാർഡ്, മഞ്ചാടിക്കുരു, മണൽ, ചെറിയ കല്ല്.

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | ചോദ്യോത്തരക്കളി<br>വാഴ നനച്ചോ ? വാഴ നനച്ചു.<br>ഞാറു പറിച്ചോ ? ഞാറു പറിച്ചു.<br>ചായ കുടിച്ചോ ? ചായ കുടിച്ചു.<br>വാഴ നനച്ചും, ഞാറു പറിച്ചും, ചായ കുടിച്ചും<br>കളിച്ചു ചിരിച്ചു പഠിച്ചു ഞങ്ങൾ<br>കളിച്ചു ചിരിച്ചു പഠിച്ചു. | |
| 3.1.1<br><br>അക്ഷരങ്ങൾ തിരിച്ചറിയുന്നു<br><br>3.1.2 ബ്ലാക്ക്ബോർഡ്, ഫ്ളാഷ് കാർഡ് തുടങ്ങിയവയിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | 'അരണ' യെക്കുറിച്ച് അധ്യാപകൻ കുട്ടികളുമായി സംസാരിക്കുന്നു. അരണയുടെ ചിത്രം കാണിക്കുന്നു. 'അരണ' എന്നുപറഞ്ഞുകൊണ്ട് ബോർഡിലെഴുതുന്നു. കുട്ടികൾ ഏറ്റുപറയുന്നു. 'അരണ' യിൽ ഏതെല്ലാമാണ് അക്ഷരങ്ങൾ ? അ,ര - ഇത് രണ്ടും കുട്ടികൾക്കറിയാം. 'ണ' എന്ന് പ്രത്യേകം എഴുതി വായിപ്പിക്കുന്നു.<br><br>പണം<br>മണം<br>പാടണം<br><br>ഈ വാക്കുകളിൽ നിന്നും 'ണ' തിരിച്ചറിയട്ടെ.<br>വരണം, തരണം, പാടണം, ആടണം തുടങ്ങിയ വാക്കുകളും ബോർഡിലെഴുതി വായിപ്പിക്കാം. | |
| 3.1.3 ഉറക്കെ വായിക്കുന്നു | ഉറക്കെ വായിക്കട്ടെ. പദങ്ങളും, അക്ഷരങ്ങൾ വെവ്വേറെയായും വായിക്കട്ടെ. ഗ്രൂപ്പായും ഒറ്റയായും -<br><br>പദച്ചാർട്ട്<br>പണം<br>മണം<br>പാടണം | ബ്ലാക്ബോർഡിൽ നോക്കി വായിക്കുക<br><br>വരണം, തരണം, അരണ, പാടണം.<br><br>ചാർട്ടിൽ നോക്കി വായിക്കുക. |

| 1 | 2 | 3 |
|---|---|---|
| | കുട്ടികൾ ഗ്രൂപ്പായും ഒറ്റയായും ഉച്ചത്തിൽ വായിക്കട്ടെ<br>ഫ്ളാഷ്ക്കാർഡുകൾ<br>പണം   മണം   പാടണം | പണം, മണം, പാടണം. |
| 4.1.1 സ്വരങ്ങൾ വ്യഞ്ജനങ്ങൾ എന്നിവ നോക്കിയെഴുതുന്നു. | ഗ്രൂപ്പായും ഒറ്റയായും വായിക്കട്ടെ (ഉറക്കെ)<br>'അരണ' എന്നു ബോർഡിലെഴുതുന്നു. അ,ര,ണ എന്ന് കുട്ടികൾ വെവ്വേറെയായും 'അരണ' എന്നു കൂട്ടമായും പറയുന്നു. 'ണ' എന്നെഴുതാൻ ബോർഡിൽ കൈവിരലുകൾ ചലിപ്പിക്കുന്നു. ബ്ളാക്ക്ബോർഡിലെ അക്ഷരം നോക്കികൈവിരലുകൾ ചലിപ്പിക്കട്ടെ. പിന്നീടവർ സ്ലേറ്റിൽ നോക്കി എഴുതുന്നു. പണം, മണം, പാടണം തുടങ്ങിയ വാക്കുകളും നോക്കിയെഴുതുന്നു. മണൽ, മഞ്ചാടിക്കുരു, കല്ല് തുടങ്ങിയവകൊണ്ട് 'ണ' ഉണ്ടാക്കാം. | നോക്കിയെഴുതുക<br>പണം, മണം, പാടണം, അരണ |
| 3.1.1 | 'ച' അവതരിപ്പിക്കുന്നു | |
| 3.1.2<br>3.1.3 | ചവണയുടെ ചിത്രം കാണിച്ച് കുട്ടികളുമായി സംസാരിക്കുന്നു. 'ചവണ' ബ്ളാക് ബോർഡിൽ നിന്നും നോക്കി വായിക്കുന്നു.<br>ചണം<br>ചാരം<br>ചാണകം<br>എന്നിവയും ബ്ളാക്ക്ബോർഡിൽ നിന്ന് ഉറക്കെ വായിക്കുന്നു.<br>ലത വരണം<br>മരം നടണം<br>ചാരം വാരണം | ബ്ളാക്ബോർഡിൽ നോക്കി വായിക്കുക<br>ചണം, ചാരം, ചാണകം, ചവണ<br>നോക്കി എഴുതുക<br>ചണം, ചാരം, ചാണകം, ചവണ |
| 4.1.1 | ബ്ളാക്ബോർഡ്, അക്ഷരക്കാർഡ്, ഫ്ളാഷ്ക്കാർഡ് - നോക്കിയെഴുതുന്നു - മഞ്ചാടിക്കുരു തുടങ്ങിയ വസ്തുക്കൾ ഉപയോഗിച്ച് അക്ഷരമുണ്ടാക്കുന്നു. | |
| 3.1.2 അച്ചടിച്ച കാര്യങ്ങൾ നോക്കി വായിക്കുന്നു. | അധ്യാപകൻ പാഠപുസ്തകം വായിച്ചുകൊടുക്കുന്നു. കുട്ടികൾ ഉറക്കെ വായിക്കട്ടെ.<br>മൂന്നോ നാലോ ഗ്രൂപ്പുകളാക്കി വായനാമത്സരം നടത്താം. പാഠത്തിലെ മുഴുവൻ വാക്കുകളും കുട്ടികൾ വായിക്കട്ടെ. കൂടുതൽ തെറ്റാതെ വായിക്കുന്ന ഗ്രൂപ്പിനെ വിജയിച്ചതായി പ്രഖ്യാപിക്കാം. കയ്യടി സമ്മാനം. | പാഠപുസ്തകം വായിക്കട്ടെ |
| 4.1.2 കേട്ടെഴുതുന്നു. | പണം, മണം, പാടണം, വരണം, നടണം, വാരണം, ചണം, ചാരം, ചാണകം - ഇവ കേട്ടെഴുതിക്കുന്നു. | കേട്ടെഴുത്ത് |
| | അക്ഷരക്കളി | പണം, വരണം, ചണം |

| 1 | 2 | 3 |
|---|---|---|
| 4.1.3 പരിചിതമായ ലഘു പദങ്ങൾ എഴുതുന്നു | 20 കുട്ടികളെ രണ്ടു ഗ്രൂപ്പായി തിരിക്കുന്നു. ഓരോ ഗ്രൂപ്പിനും 7 അക്ഷരങ്ങളും 3 ചിഹ്നങ്ങളും നൽകുക. അത് ബാഡ്ജാക്കി ഓരോരുത്തരുടെയും ചെസ്റ്റ് നമ്പർ പോലെ പിൻ ചെയ്ത് വെക്കുക. രണ്ടു ഗ്രൂപ്പിനും ഒരേ അക്ഷരങ്ങളും ചിഹ്നങ്ങളുമാണ് നൽകേണ്ടത്.<br><br>ആദ്യം എ ഗ്രൂപ്പ് - അക്ഷരവും ചിഹ്നവുമുപയോഗിച്ച് കുട്ടികളെ ചേർത്തു നിറുത്തി പദം നിർമ്മിക്കുക. പിന്നീട് ബി ഗ്രൂപ്പ്. അതനുസരിച്ച് അധ്യാപകൻ പോയിൻറ് കുറിക്കണം. ഓരോ ഗ്രൂപ്പും ഇടവിട്ടിടവിട്ട് പദങ്ങൾ നിർമ്മിക്കട്ടെ. ഏറ്റവും കൂടുതൽ പദങ്ങൾ നിർമ്മിച്ചവർക്കായിരിക്കും കൂടുതൽ പോയിൻറ്. അവർ വിജയികളാകും. കൈയടി. | വാക്യങ്ങൾ ഉണ്ടാക്കുക |
| 4.1.3 | പദങ്ങൾ ക്രമീകരിച്ച് അർത്ഥപൂർണ്ണമായ വാക്യങ്ങൾ ഉണ്ടാക്കട്ടെ. | |
| 6.1.1 പദാന്ത്യത്തെ അടിസ്ഥാനമാക്കി, പദസാമ്യം അറിയുന്നു | ചാരം — വരണം<br>ലത — നടണം<br>മരം — വാരണം<br><br>പണം, മണം, ചണം<br>അരണ, ചവണ<br><br>ഇതുപോലെ പദാന്ത്യ സാമ്യമുള്ള വാക്കുകൾ രണ്ടുകോളങ്ങളിൽ എഴുതുന്നു. | പദാന്ത്യസാമ്യമുള്ള വാക്കുകൾ എഴുതുക |
| 7.1.1 സചിത്ര പുസ്തകം ഉപയോഗിക്കുന്നു | ചിത്രശേഖരത്തിൽ നിന്ന് ബോർഡിലെഴുതിയ വാക്കുകൾക്കനുസരിച്ച് ചിത്രങ്ങൾ കണ്ടുപിടിക്കട്ടെ -<br>(1) അരണ (2) ചവണ<br>(3) ചാണകം | |
| 9.1.1 പദാവലി വികസനം | മുൻപാഠങ്ങളിൽ നിർദ്ദേശിച്ച തരത്തിലുള്ള എല്ലാ പ്രവർത്തനങ്ങളും ഈ പാഠത്തിൻെറ പ്രത്യേകതകൾ കൂടി കണക്കിലെടുത്തുകൊണ്ട് നല്കുക. | |

| 1 | 2 | 3 |
|---|---|---|
| | നിദാനശോധകം<br>(1). നോക്കി വായിക്കുക - പണം, അരണ, ചവണ, ലത രണം.<br>(2) കേട്ടെഴുതുക - മണം, ചണം, ചവണ, ലത വരണം<br>(3) പൂരിപ്പിക്കുക - (1) പ ......<br>(2) ചാ ..... (3) മ ...... നടണം<br><br>പരിഹാരബോധനം<br>തകരാറുകൾ കണ്ടാൽ<br>പ്രവർത്തനങ്ങളിലൂടെ പ്രബലിതാ<br>വർത്തനം നല്കണം.<br>ഉച്ചാരണം - (1) പാടണം കൂട്ടരേ,<br>ആടണം കൂട്ടരേ<br>പഠിക്കണം കൂട്ടരേ<br>വളരണം കൂട്ടരേ<br>(2) ചാണകം, ചവണ്, ചാരം<br>വായന -<br>പണം, മണം, അരണ, ചവണ, ലത, വരണം, മരം<br>നടണം. | |



# ഇ ഈ

പീരിയഡ്
സമയം 6

പ്രാപ്തികം : 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 7.1.1, 9.1.1

മുന്നറിവ് : അ, ആ എന്നീ സ്വരങ്ങൾ എഴുതാനും വായിക്കാനുമറിയാം. റ, ന, മ, ട, ല എന്നീ വ്യഞ്ജനങ്ങളും പഠിച്ചിട്ടുണ്ട്.

പഠനോപകരണങ്ങൾ : അക്ഷരക്കാർഡ്, പദക്കാർഡ്, ഫ്ളാഷ്ക്കാർഡ്, മഞ്ചാടിക്കുരു, മണൽ, ചെറിയ കല്ല്.

| പാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അവതരണം<br>ഇലയില ഇലയില വാഴയില<br>ഊണുകഴിക്കാൻ വാഴയില<br>ഇലയില ഇലയില ചീരയില<br>തോരൻ വെക്കാൻ ചീരയില | |
| 3.1.1 ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു.<br><br>3.1.2 വലിയ അക്ഷരങ്ങൾ വായിക്കുന്നു.<br><br>3.1.3 ഉറക്കെ വായിക്കുന്നു | അധ്യാപകൻ ഇല കുട്ടികളെ കാണിക്കുന്നു. വ്യക്തമായി 'ഇല' എന്ന് ഉച്ചരിക്കുന്നു. കുട്ടികൾ ഏറ്റുപറയുന്നു. അധ്യാപകൻ ഉച്ചരിച്ചുകൊണ്ട് ബോർഡിൽ എഴുതുന്നു. ഇല. അതിൽ ആദ്യത്തെ അക്ഷരം 'ഇ' ആണെന്നു കുട്ടികൾ പറയുന്നു. അധ്യാപകൻ 'ഇ' എന്നെഴുതുന്നു. പിന്നീട് 'ല' എന്നെഴുതുന്നു. ഓരോ അക്ഷരവും വായിപ്പിക്കുന്നു. വാക്കുകൾ ബോർഡിലെഴുതുന്നു. കുട്ടികളെക്കൊണ്ട് ഉറക്കെ വായിപ്പിക്കുന്നു. ഈ വാക്കുകളിൽ നിന്ന് 'ഇ' തിരിച്ചറിയട്ടെ. ഓരോ വാക്കിലുമുള്ള അക്ഷരങ്ങൾ വേർതിരിച്ചു പറയട്ടെ.<br><br>ഇര<br>ഇണ<br>ഇല<br>ഇമ<br>ഇടവം<br><br>ഗ്രൂപ്പായും ഒറ്റയായും വായന നടത്തണം.<br><br>പദച്ചാർട്ട്<br>ഇര<br>ഇണ<br>ഇല<br>ഇമ | ബ്ലാക്ക്ബോർഡിൽ നോക്കി വായിക്കുക<br><br>ഇര, ഇണ, ഇല, ഇമ, ഇടവം. |

| 1 | 2 | 3 |
|---|---|---|
| | ഉറക്കെ വായിക്കട്ടെ | |
| | ഫ്ളാഷ്കാർഡുകൾ<br>ഇര ഇണ ഇല ഇമ ഇടവം | ബ്ലാക്ക്ബോർഡിൽ നോക്കി എഴുതുക |
| 4.1.1 സ്വരങ്ങൾ വ്യഞ്ജനങ്ങൾ എന്നിവ നോക്കിയെഴുതുന്നു. | 'ഇല' എന്ന് ബോർഡിൽ എഴുതുന്നു. കുട്ടികളെക്കൊണ്ട് പറയിക്കുന്നു. ബോർഡിൽ കൈവിരൽ ചലിപ്പിച്ച് 'ഇ' എന്നു കുട്ടികൾ നോക്കിയെഴുതട്ടെ. തുടർന്ന് സ്ലേറ്റിൽ, പുസ്തകത്തിൽ ഇണ, ഇമ, ഇര, ഇടവം തുടങ്ങിയ വാക്കുകളും നോക്കിയെഴുതട്ടെ. | ഇര, ഇമ, ഇണ, ഇല, ഇടവം |
| 3.1.1 | മണൽ ഉപയോഗിച്ച് 'ഇ' യുടെയും 'ഈ' യുടെയും രൂപങ്ങൾ ഉണ്ടാക്കട്ടെ. | |
| 3.1.2 | 'ഈ' അവതരിപ്പിക്കുന്നു. | |
| 3.1.3 | 'ഈറ'യുടെ ചിത്രം കാണിക്കുന്നു. വ്യക്തമായി ഉച്ചരിക്കുന്നു. കുട്ടികൾ ഏറ്റുപറയട്ടെ. | |
| 4.1.1 | ഈറ<br>ഈണം | ബ്ലാക്ക്ബോർഡിൽ നിന്നും നോക്കി വായിക്കുക |
| | 'ഈ' തിരിച്ചറിയട്ടെ. ബ്ലാക്ക്ബോർഡിൽ നിന്നും നോക്കി ഉറക്കെ വായിക്കട്ടെ. | ഈറ, ഈണം |
| | ബ്ലാക്ക്ബോർഡ്, അക്ഷരക്കാർഡ്, ഫ്ളാഷ്കാർഡ്. | |
| | 'ഈറ' എന്നത് നോക്കിയെഴുതട്ടെ. ഈ,റ എന്നീ രണ്ടക്ഷരങ്ങളും നോക്കിയെഴുതുക. പറഞ്ഞുകൊണ്ടു വേണം എഴുതാൻ. മണൽ ഉപയോഗിച്ച് 'ഈ' ഉണ്ടാക്കട്ടെ. | നോക്കി എഴുതുക<br>ഈറ, ഈണം |
| 3.1.2 അച്ചടിച്ച കാര്യങ്ങൾ നോക്കി വായിക്കുന്നു. | അധ്യാപകൻ പാഠപുസ്തകം വായിച്ചുകൊടുക്കുന്നു. കുട്ടികൾ ഉറക്കെ വായിക്കട്ടെ. വായനാമത്സരം നടത്തണം. | പാഠപുസ്തകം വായിക്കുക<br>കേട്ടെഴുതുക |
| 4.1.2 കേട്ടെഴുതുന്നു. | ഇല, ഇമ, ഇടവം, ഈണം, ഈറ - എന്നിവ കേട്ടെഴുതട്ടെ. | ഇല, ഇമ, ഇടവം, ഈറ, ഈണം. |
| | കുട്ടികൾ പൂരിപ്പിക്കട്ടെ | പൂരിപ്പിക്കുക |
| 4.1.3 ലഘുപദങ്ങൾ എഴുതുന്നു | (1) . . . . . ണം (2) . . . . . റ<br>(3) . . . . . ല (4) . . . . . മ<br>(5). . . . . ടവം | (1). . . .ല<br>(2). . . .മ<br>(3). . . .ടവം<br>(4). . . .റ<br>(5). . . .ണം |
| 7.1.1 ലഭ്യതയനുസരിച്ചു സചിത്രപുസ്തകം ഉപയോഗിക്കുന്നു. | ചിത്രശേഖരത്തിൽ നിന്നും താഴെകൊടുത്ത ചിത്രങ്ങൾ കണ്ടെത്തട്ടെ.<br>ഇല, ഈറ | |
| 9.1.1 പദാവലീ വികസനം. | മുൻ പാഠങ്ങളിൽ പദാവലീ വികസനത്തിനുവേണ്ടി നിർദ്ദേശിച്ച എല്ലാ പഠനപ്രവർത്തനങ്ങളും നല്കുക.<br>നിദാനശോധകം | ഇ, ഈ - ഇവ ചേർന്നു വരുന്ന അഞ്ചു പദങ്ങൾ പറയുക. |

(1) നോക്കി വായിക്കുക - ഇല, ഇണ, ഇര, ഈറ, ഈണം
(2) കേട്ടെഴുതുക - ഇര, ഈറ, ഇല, ഈണം, ഇമ
(3) പൂരിപ്പിക്കുക
(1) .....റ, (2) .....ല
(3) .....ണം (4) .....മ

പരിഹാരബോധനം

നിദാനബോധകത്തിന്റെ ഫലാപഗ്രഥനത്തിനനുസരിച്ചു പരിഹാരബോധനം നടത്തുക. രസകരമായ അനുഭവങ്ങളാണ് നൽകേണ്ടത്.

ഉദാഹരണം:

ശ്രവണം - ഈ നീലവാനം പൂവിതറി
മാടവും പാടവും മനം കുളിർത്തു
പേരാറ്റിൻ കരയാ ഒത്തുപാടി
മകരമാസപ്പാടം നടനമാടി.

വായന - വടി അടി കൊടുത്തു
അടി വടി കൊടുത്തു
അടിയും വടിയും അടിയോടടി.

പാഠം 10

| ീ |

പീരിയഡ്

സമയം 8

പ്രാപ്തി : 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 6.1.1, 7.1.1, 9.1.1

മുന്നറിവ് : ഇ, ഈ എന്നിവ എഴുതാനും വായിക്കാനും കുട്ടികൾ പഠിച്ചിട്ടുണ്ട്.റ, ന, മ, ട, ല എന്നീ വ്യഞ്ജനങ്ങളും പഠിച്ചിട്ടുണ്ട്.

പഠനോപകരണങ്ങൾ : അക്ഷരക്കാർഡ്, പദക്കാർഡ്, ഫ്ളാഷ്ക്കാർഡ്, ഫ്ളാനൽ ബോർഡ്, മഞ്ചാടിക്കുരു, ചെറിയ കല്ല്, മണൽ.

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |

അവതരണം

ഇ, ഈ ഈച്ച ഈച്ചയെന്തു ശല്യം

ഇ, ഈ ഈച്ച ഈച്ചയ്ക്കാറു കാല്

ഇ, ഈ ഈണം ഈണമുള്ള പാട്ട്

ഇ, ഈ ഈറ്റ ഈറ്റയ്ക്കെന്തു നീളം ?

കടങ്കഥ - ഇലയില്ല, പൂവില്ല, കായില്ലാ, കരിവള്ളി

(തലനുടി)

3.1.1 ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോൾ തിരിച്ചറിയുന്നു.

'വടി' എന്ന് അധ്യാപകൻ ബോർഡിലെഴുതുന്നു. താഴെ വട എന്നും എഴുതുന്നു. | വടി | വട | രണ്ടു വാക്കുകളും അദ്ധ്യാപകൻ ഉച്ചരിക്കുന്നു. ഉച്ചാരണ വ്യത്യാസം കുട്ടികൾ മനസ്സിലാക്കുന്നു. കുട്ടികൾ ഏറ്റു പറയുന്നു. ഇതേപോലെ അടി, കടി, പടി, ഇടി എന്നീ വാക്കുകളും അധ്യാപകൻ ബോർഡിലെഴുതുന്നു. കുട്ടികൾ ഉറക്കെ വായിക്കുന്നു.

3.1.2 വലിയ അക്ഷരങ്ങൾ വായിക്കുന്നു.

| | | |
|---|---|---|
| അടി | അരി | പടി |
| കടി | കരി | പിട |
| ഇടി | ഇരി | പിടി |
| പടി | | |

നോക്കി വായിക്കുക

അടി, കടി, ഇടി, അരി, കരി, ഇരി, പടി, പിട, പിടി

3.1.3 ഉറക്കെ വായിക്കുന്നു.

ഓരോ വാക്കിൽ നിന്നും അക്ഷരങ്ങൾ വേർതിരിച്ച് പറയട്ടെ.

പദച്ചാർട്ട് ഉറക്കെ വായിക്കട്ടെ

അക്ഷരക്കാർഡ് | പ | ട | ി |

അക്ഷരക്കാർഡുകളും ചിഹ്നക്കാർഡുകളും ചേർത്തുവച്ചു വായിക്കട്ടെ

| 1 | 2 | 3 |
|---|---|---|
| | ഉദാ : പ ട - പട<br>പ ട ി - പടി<br>വ ര - വര<br>വ ര ി - വരി<br><br>ഫ്ളാനൽ ബോർഡ് ഉപയോഗിക്കുക. അധ്യാപകൻ ബോർഡിൽ ഏതെങ്കിലും ഒരു പദം എഴുതുന്നു. കുട്ടികൾ ഓരോ അക്ഷരമായി ഫ്ളാനൽ ബോർഡിൽ എടുത്തുവച്ചു വായിക്കട്ടെ.<br><br>ഉദാ: 'വരി' എന്ന് ബോർഡിലെഴുതുക. കുട്ടികൾ<br>വ ര ി എന്നിവ എടുത്ത് ഫ്ളാനൽ ബോർഡിൽ ക്രമത്തിൽ വെക്കട്ടെ.<br><br>വായനാ മത്സരം<br><br>കുട്ടികളെ രണ്ടു ഗ്രൂപ്പാക്കുന്നു. അക്ഷരങ്ങളും ചിഹ്നങ്ങളും എഴുതിയ ബാഡ്ജുകൾ കുട്ടികൾക്ക് നൽകുന്നു. അർത്ഥമുള്ള വാക്കുകൾ ഉണ്ടാകും വിധം കുട്ടികൾ നിരന്നു നിൽക്കട്ടെ. നിശ്ചിത സമയത്തിനുള്ളിൽ ഏത് ഗ്രൂപ്പാണു പൂർണ്ണപദമുണ്ടാക്കി വായിക്കുന്നത്, ആ ഗ്രൂപ്പിനെ അനുമോദിക്കുക. | |
| 4.1.1 സ്വരങ്ങൾ, വ്യഞ്ജനങ്ങൾ എന്നിവ നോക്കിയെഴുതുന്നു. | അധ്യാപകൻ കുട്ടികളോട് 'വ' എന്നെഴുതാൻ ആവശ്യപ്പെടുന്നു. കുട്ടികൾ സ്ലേറ്റിൽ 'വ' എന്നെഴുതുന്നു. അധ്യാപകൻ ബോർഡിൻമേലും. പിന്നീട് 'ട' എന്നെഴുതാൻ പറയുന്നു. രണ്ടും ചേർത്തുവായിക്കാൻ പറയുന്നു. വട. ഇത്രയുമെഴുതിയ ശേഷം കുട്ടികൾ ബോർഡിൽ ശ്രദ്ധിക്കട്ടെ. അധ്യാപകൻ ി ചേർത്ത് 'വടി' എന്നാക്കുന്നു. കുട്ടികൾ പറഞ്ഞുകൊണ്ട് 'വടി' എന്നു സ്ലേറ്റിലെഴുതട്ടെ. ഇതേ പോലെ 'വരി', പനി എന്നിവയും എഴുതിക്കാം.<br><br>'പട' എന്നു കുട്ടികളോട് എഴുതാനാവശ്യപ്പെടുക. 'പടി' എന്നാക്കട്ടെ. അധ്യാപകൻ ബോർഡിൽ<br>പട<br>പടി<br>പിട<br>പിടി<br>എന്നെഴുതുന്നു. അതിന്നു താഴെയായി 'പിട' എന്നെഴുതട്ടെ. അതിന്നു താഴെ 'പിടി' എന്നും എഴുതട്ടെ. ി ചിഹ്നത്തിന്റെ ചേർച്ചയിലുള്ള പദവ്യത്യാസം കുട്ടികൾക്ക് മനസ്സിലാക്കിക്കൊടുക്കുക. ഫ്ളാനൽ ബോർഡിൽ കുട്ടികൾ പദമുണ്ടാക്കട്ടെ. | നോക്കിയെഴുതുക<br>വരി<br>ഇരി<br>വടി<br>ഇടി<br>അടി<br>പിട<br>പിടി |

| 1 | 2 | 3 |
|---|---|---|

1 അവതരിപ്പിക്കുന്നു

3.1.1
3.1.2
3.1.3

'പീലി' കാണിച്ചുകൊടുക്കുക: പീലിയെക്കുറിച്ച് സംസാരിക്കുക. കുട്ടികൾ മയിൽപ്പീലി കണ്ടിട്ടുണ്ടോ? മയിൽ പീലി നിവർത്തി ആടുന്നു. ഉണ്ണിക്കണ്ണന്റെ മുടിക്കെട്ടിൽ പീലിയുണ്ട്. കുട്ടികൾ പീലി ശേഖരിക്കാറുണ്ട്.

ബ്ലാക് ബോർഡിൽ നിന്നും നോക്കി വായിക്കുന്നു.

വീതി, നീലി, രീതി

പീലി ബോർഡിലെഴുതുന്നു. അധ്യാപകൻ വായിക്കുന്നു. കുട്ടികൾ ഉറക്കെ വായിക്കട്ടെ.

നോക്കി എഴുതുക

| വീതി | കീരി ചാടി |
|---|---|
| നീലി | പനി മാറി |
| രീതി | ലീല പാടി |

വീതി, നീലി, രീതി
കീരി ചാടി
പനി മാറി
ലീല പാടി

ബ്ലാക്ബോർഡിലെഴുതുന്നു. കുട്ടികൾ ഉറക്കെ വായിക്കട്ടെ. ബ്ലാക്ബോർഡ്, അക്ഷരക്കാർഡ്, ഫ്ളാഷ് കാർഡ്.

4.1.1 'പീലി' എന്നത് നോക്കിയെഴുതട്ടെ. പീ, ലി എന്നീ രണ്ടക്ഷരങ്ങളും നോക്കിയെഴുതുക. പറഞ്ഞുകൊണ്ടു വേണം എഴുതാൻ.

ഫ്ളാനൽ ബോർഡ് ഉപയോഗിക്കണം.

3.1.2 അച്ചടിച്ച കാര്യങ്ങൾ നോക്കി വായിക്കുന്നു.

അധ്യാപകൻ പാഠപുസ്തകം വായിച്ചുകൊടുക്കുന്നു. കുട്ടികൾ ഉറക്കെ വായിക്കുന്നു.

പാഠപുസ്തകം വായിക്കുക
കേട്ടെഴുതുക
കീരി ചാടി.
പനി മാറി.
ലീല പാടി.

4.1.2 കേട്ടെഴുതുന്നു

വരി, ഇടി, അടി, പിട, പടി, വീതി, നീലി, രീതി, കീരി, ചാടി, പനി, മാറി, ലീല പാടി

4.1.3 ലഘു പദങ്ങൾ എഴുതുന്നു

പദങ്ങളുണ്ടാക്കി എഴുതട്ടെ

| വ | | ത | |
|---|---|---|---|
| ന | ീ | ല | ീ |
| ര | | ത | |
| പ | | ല | |

ഉദാ:- വീതി, നീലി

പൂരിപ്പിക്കുക
(1) വീ.....
(2) നീ.....
(3) തി

6.1.1 പദാന്ത്യത്തെ അടിസ്ഥാനമാക്കി പദങ്ങളുടെ സാമ്യം അറിയുന്നു.

| പടി |
|---|
| പനി |
| വരി |

| കട | ചേർത്തു പദാന്ത്യ സാമ്യമാക്കുക |
|---|---|
| ഇര | |
| തട | |
| ി | |

പദാന്ത്യസാമ്യം മനസ്സിലാക്കുന്നു.

പീലി, വടി എന്നീ ചിത്രങ്ങൾ, ചിത്രശേഖരത്തിൽ നിന്ന് കണ്ടുപിടിക്കട്ടെ

7.1.1

9.1.1 പദാവലീ വികസനം. മുൻ പാഠങ്ങളിൽ ഈ ഇനത്തിനു നിർദ്ദേശിച്ച എല്ലാ പ്രവർത്തനങ്ങളും നൽകുക.

| 1 | 2 | 3 |
|---|---|---|

നിദാനശോധകം

(1) നോക്കി വായിക്കുക - വീതി, നീലി, രീതി, പനി, പാടി

(2) കേട്ടെഴുതുക - നീലി, വീതി, വരി, ഇരി, പടി, പിട

(3) ചേരുംപടി ചേർക്കുക

| | |
|---|---|
| കീരി | വാടി |
| ലീല | മാറി |
| ചീര | പാടി |
| പനി | ചാടി |

ഉദാഃ- കീരി ചാടി, ലീല പാടി

പരിഹാരബോധനം

പോരായ്മകൾക്കൊത്ത് ആവശ്യാനുസരണം പരിഹാര ബോധനം നൽകുന്നു. രസകരമായ അനുഭവങ്ങളിലൂടെ പ്രബലിതാവർത്തനം നൽകുകയാണു സാമാന്യമായ രീതി.

പാഠം 11




സമയം 6 പീരിയഡ്

**പ്രാപ്തികൾ : 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 9.1.1**

**മുന്നറിവ് : 1. ഉ, ഊ എന്നീ അക്ഷരങ്ങൾ ചേർന്നുവരുന്ന പദങ്ങൾ കേട്ടും പറഞ്ഞും ഉള്ള പരിചയം.**

**2. അക്ഷരങ്ങൾ കൂട്ടിച്ചേർത്തു വായിക്കുവാൻ കുട്ടികൾക്ക് അറിയാം. ഉറി, ഉമ, ഉല, എന്നീ ഫ്ളാഷ്കാർഡുകൾ, അക്ഷരക്കാർഡ്, മണൽ, എന്നിവ.**

| പാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 2 | 2 | 3 |

അവതരണം:

ഉണ്ണി പിറന്നു
ഉത്സവമായി
ഉണ്ണി കരഞ്ഞു
കണ്ണു നിറഞ്ഞു
അമ്മയെടുത്തു
ഉമ്മ കൊടുത്തു
ഉണ്ണിചിരിച്ചു

രമയും ഉമയും കൂട്ടുകാരാണ്. രമയുടെ അച്ഛന് വീട്ടുപകരണങ്ങൾ ഉണ്ടാക്കുന്ന ജോലിയാണ്. രമയുടെ വീട്ടിൽ ഉലയുണ്ട്. ഇരുമ്പ് ഉലയിൽ വച്ച് ഊതിപ്പഴുപ്പിച്ചാണ് അടിച്ചു പരത്തുന്നത്. ഉമ ഒരു ദിവസം രമയുടെ വീട്ടിൽ ചെന്നു. അവൾ ഉല ഊതുന്നതു കണ്ടു. ഉമയ്ക്കും രമയ്ക്കും സന്തോഷമായി.

ഉമ, ഉല, ഊതുക തുടങ്ങിയ ഉത്തരങ്ങൾ കിട്ടത്തക്ക ഉചിതമായ ചോദ്യങ്ങ ൾ ചോദിക്കുക.

കുട്ടികൾ ഏറ്റുപാടട്ടെ

ഉരിയരി ഇടിച്ചേ
ഉലക്കകൊണ്ടിടിച്ചേ
ഉരലിലിട്ടിടിച്ചേ
ഉറിയിൽ വച്ചേ

 വായിക്കുക

3.1.1 ഊഞ്ഞാലിലാടണം പാടിടേണം
മാവേലിപ്പാട്ടുകൾ പാടിടേണം

| 1 | 2 | 3 |
|---|---|---|
| അക്ഷരങ്ങൾ തിരിച്ചറിയുന്നു | ഉല-ചിത്രം കാണിക്കുക. ഉല എന്നു കുട്ടികൾ പറയുന്നു<br>ഉല-എന്നെഴുതിയ കാർഡുകാണിച്ച് അധ്യാപകൻ വായിക്കുന്നു. കുട്ടികൾ ആവർത്തിക്കുന്നു. | ഉല [ഉ] [ല]<br>ഉറി [ഉ] [റി]<br>ഉമി [ഉ] [മി] |
| 3.1.2<br>അക്ഷരങ്ങൾ വായിക്കുന്നു. | ഉ, ല എന്നീ അക്ഷരക്കാർഡുകൾ കാണിക്കുക. കാർഡുകൾ ചേർത്ത് കുട്ടികൾ സംഘമായും ഒറ്റയ്ക്കും ഉല എന്നു പറയുന്നു.<br>'ഉല' , ഉറ, ഉമ, ഉറി, എന്നീ പദങ്ങളും അക്ഷരങ്ങൾ പ്രത്യേകമായും വായിക്കുന്നു. അധ്യാപകൻ ബ്ലാക്ക്ബോർഡിൽ എഴുതുക. കുട്ടികൾ വായിക്കട്ടെ. | 'ഉ' അക്ഷരക്കാർഡുകളിൽ നിന്നും തെരഞ്ഞെടുക്കുന്നു |
| 4.1.1 സ്വരങ്ങൾ, വ്യഞ്ജനങ്ങൾ ഇവനോക്കി എഴുതുന്നു. | ഉല, ഉമ, ഉറി, ഉറ എന്നീ പദങ്ങൾ ബ്ലാക്ക് ബോർഡിൽ എഴുതുക. ഉ പ്രത്യേകമായി എഴുതിക്കാണിക്കുക. കുട്ടികൾ വായുവിൽ, മണലിൽ, ബോർഡിൽ, സ്ലേറ്റിൽ എഴുതട്ടെ.<br>ഉല, ഉമ, ഉറി, ഉറ എന്നീ വാക്കുകൾ ബ്ലാക്ക്ബോർഡിൽ നിന്ന് നോക്കി എഴുതുക. | സ്ലേറ്റിൽ നോക്കിയെഴുതുക<br>ഉമ<br>ഉല<br>ഉറവ |
| 3.1.1<br>സ്വരങ്ങൾ, വ്യഞ്ജനങ്ങൾ ഇവ തിരിച്ചറിയുന്നു. | ഉല ഊതി. 'ഊതി' എന്നതുമാത്രം ആവർത്തിച്ചു പറയുന്നു. ഊതി എന്നത് ഫ്ളാഷ്കാർഡിൽ എഴുതിയത് ആദ്യം കാണിച്ച് മടക്കി 'ഊ' മാത്രം കാണിക്കുന്നു. 'ഊ' എന്ന് കുട്ടികൾ ഉച്ചത്തിൽ പറയട്ടെ. 'ഊ' നിറം കൊടുത്തെഴുതിയ ഊമ, ഊരി, ഊറി, ഊതി എന്നീ വാക്കുകൾ കാണിക്കുന്നു. നിറം കൊടുത്തെഴുതിയ അക്ഷരം ഏത്? | അക്ഷരക്കാർഡുകളിൽ നിന്ന് 'ഊ' തെരഞ്ഞെടുക്കുക. |
| 3.1.2<br>ഫ്ളാഷ്കാർഡിലും, ബ്ലാക്ക് ബോർഡിലും എഴുതിയതും അച്ചടിച്ചതുമായ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | മേൽ പറഞ്ഞ വാക്കുകൾ അധ്യാപകൻ വായിക്കുന്നു. കുട്ടികൾ സംഘമായും ഒറ്റയ്ക്കും വായിക്കട്ടെ. ഇവയുടെ പദക്കാർഡുകൾ ഓരോ കുട്ടി വന്ന് ഓരോ കാർഡുവീതം എടുത്തു വായിക്കട്ടെ. | വാക്കുണ്ടാക്കി വായിക്കുക |

| | |
|---|---|
| | മ |
| ഊ | തി |
| | റ |
| | റി |

| 1 | 2 | 3 |
|---|---|---|
| | കുട്ടികളെ നാലു ഗ്രൂപ്പുകളായിതിരിച്ച് ഓരോ ഗ്രൂപ്പിനും ഓരോ സെറ്റു പദക്കാർഡു നൽകുന്നു. അധ്യാപകൻ പറയുന്ന പദം ഓരോ ഗ്രൂപ്പും തെരഞ്ഞെടുക്കണം. അതുയർത്തികാണിച്ച് ഉറക്കെ വായിക്കണം. ശരിയെങ്കിൽ മറ്റു കുട്ടികൾ കയ്യടിക്കട്ടെ. തെറ്റെങ്കിൽ അധ്യാപകൻ ഇടപെട്ടു തിരുത്തണം. | |
| 4.1.1<br>സ്വരങ്ങൾ വ്യഞ്ജനങ്ങൾ ഇവ നോക്കിയെഴുതുന്നു. | 'ഊ' എഴുതുന്ന വിധം പ്രദർശിപ്പിക്കുന്നു. അധ്യാപകൻ എഴുതിയതിനു മുകളിൽ കൂടി ബോർഡിൽ എഴുത്ത്, മണലിൽ എഴുത്ത്, സ്ലേറ്റിൽ എഴുത്ത്. എഴുതുമ്പോൾ തന്നെ പറയുകയും വേണം. | |
| 4.1.3<br>പദങ്ങൾ നോക്കിയെഴുതുന്നു . | ഊതി, ഊറി, ഊമ, ഇത്യാദി പദങ്ങൾ ബോർഡിൽ നോക്കി സ്ലേറ്റിൽ എഴുതട്ടെ. | നോക്കി എഴുതുക |

| 1 | 2 | 3 |
|---|---|---|
| 3.1.3<br>അച്ചടിച്ച അക്ഷരങ്ങളും പദങ്ങളും വായന | പാഠപുസ്തകം ആദ്യം അധ്യാപകൻ വായിക്കുന്നു. ഏറ്റു വായന, സംഘവായന, ഒറ്റയ്ക്കുവായന.<br>അധ്യാപകൻ കുട്ടിയുടെ അടുത്തുചെന്നു ചൂണ്ടുന്ന വാക്ക് അവർ വായിക്കുന്നു. | പുസ്തകത്തിൽ നോക്കി പൂരിപ്പിക്കുക<br>ഉല . . . തി<br>. . . . . . . . . വാരണം |
| 4.1.3<br>നോക്കിയെഴുതുന്നു | പാഠപുസ്തകത്തിൽ നോക്കി സ്ലേറ്റിലെഴുതു്, പരിശോധന. | കേട്ടെഴുതുക |
| 4.1.2<br>പരിചിതമായ ചെറിയപദങ്ങൾ കേട്ടെഴുതുന്നു. | പാഠത്തിലെ പദങ്ങൾ ബ്ലാക്ക്ബോർഡിലെഴുതി വായിച്ചതിനുശേഷം കേട്ടെഴുത്ത്. ഉല, ഉറവ, ഉടമ, ഊമ, ഊതി, ഉല ഊതണം, ഉമി വാരണം.<br>പരിശോധന തെറ്റുതിരുത്തൽ. | ഉല<br>ഉമ |
| 9.1.1.<br>പദാവലീ വികസനം | മുൻ പാഠങ്ങളിൽ ഇതിനായി നിർദ്ദേശിച്ച എല്ലാത്തരം അഭ്യാസങ്ങളും ... ത്തിൽ നൽകുക<br>വർക്ക് ബുക്കിലെ അഭ്യാസങ്ങൾ ചെയ്യിക്കൽ. | |
| കേട്ടെഴുത്ത് | നിദാനശോധകം | |

1. വായിക്കുക
   ഉടമ, ഊമ, ഊതി
2. പൂരിപ്പിക്കുക
   ഉമ, തീ - തീ
3. കേട്ടെഴുത്ത്
   ഉരി അരി
   ഉമ വരണം

പരിഹാരബോധനം

ലേഖനവൈകല്യം പരിഹരിക്കാൻ കൂടുതൽ ലേഖനാഭ്യാസം വേണ്ടിവന്നേക്കാം. 'ൗ' അടയാളം ഇടുന്ന വിധം വ്യക്തമാക്കണം. ബോർഡിൽ വരയിട്ട് എഴുതിക്കാണിക്കണം. സ്ലേറ്റിൽ വരയിട്ടുകൊടുത്ത് എഴുതിക്കാം.

വായനയ്ക്കും ലേഖനത്തിനുമുള്ള ആവർത്തനം

വാക്കുണ്ടാക്കി വായിക്കുക

(1)

ഉ — ല / മ / റി

(2)

ഊ — തി / റി / രി

(3) വായിച്ച വാക്കുകൾ കുട്ടികൾ സ്ലേറ്റിൽ എഴുതട്ടെ.



സമയം 9 പീരിയഡ്

**പ്രാപ്തികൾ :** 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 9.1.1

**മുന്നറിവ് :**

1. ഉ, ഊ ഈ സ്വരങ്ങൾ വായിക്കാനും എഴുതാനും അവ ചേർന്ന വാക്കുകൾ വായിക്കാനും എഴുതാനും പരിശീലിച്ചിട്ടുണ്ട്.
2. അ, ആ, ഇ, ഈ എന്നീ സ്വരങ്ങൾ വ്യഞ്ജനത്തിൽ ചേരുമ്പോൾ ചിഹ്നങ്ങൾ കൊണ്ടു കുറിക്കുന്ന രീതി പരിചിതമാണ്.

**പഠനോപകരണങ്ങൾ : പദക്കാർഡ്, അക്ഷരക്കാർഡ്, രൂപ, കുട തുടങ്ങിയ സാധനങ്ങൾ.**

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അവതരണം:<br>ഉ,ഊ,ഈ സ്വരങ്ങൾ ചേർന്നു വരുമ്പോൾ ഉച്ചാരണത്തിൽ വരുന്ന വ്യത്യാസം വ്യക്തമാക്കത്തക്ക വിധത്തിൽ അധ്യാപകൻ മാതൃകകൾ നൽകണം.<br>കുടയെക്കുറിച്ച് ഒരു സംഭാഷണം<br>മഴ നനയാതെ സ്കൂളിൽ വരാൻ നിങ്ങൾ എന്തു ചെയ്യും ? കുട പിടിക്കും. എങ്ങിനെയുള്ള കുട. കുട്ടികൾ പറയട്ടെ. ചർച്ച പണ്ടത്തെ ഓലക്കുടകളെക്കുറിച്ച്. മഹാബലി ഓലക്കുടയുമായി നടക്കുന്ന ചിത്രം തുടങ്ങിയവ. പണിയെടുക്കുമ്പോൾ തലയിൽ വയ്ക്കാറുള്ള തൊപ്പിക്കുടയുടെ കാര്യം. ഇങ്ങനെ അല്പം ദീർഘമായി സംഭാഷണം നടത്താം.<br>കുട കൊണ്ടുവന്നിട്ടുള്ള കുട്ടികൾ അതെടുക്കട്ടെ. അതുയർത്തിപ്പിടിച്ച് (കൈയിലില്ലാത്തവർ ഉള്ളവരുടെ കുട ചൂണ്ടി) കുട എന്നു പറയുന്നു. കുട വാങ്ങാൻ എത്ര രൂപ വേണം ? കുട്ടികൾക്കറിയാവുന്നതുപോലെ പറയട്ടെ. വിലയെക്കുറിച്ച് അധ്യാപകൻ പറഞ്ഞുകൊടുക്കുന്നു. (100 രൂപയും അതിൽ കൂടുതലും) | |
| 3.1.1<br>ഭാഷയിലെ സ്വരങ്ങൾ, വ്യഞ്ജനങ്ങൾ, സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ ഇവ തിരിച്ചറിയുന്നു. | അധ്യാപകൻ ഒരു കുട നിവർത്തിപ്പിടിക്കുന്നു. കുട എന്ന് കുട്ടികൾ പറയുന്നു.<br>കുട എന്ന് എഴുതിയ കാർഡു കാണുന്നു. അധ്യാപകൻ 'കുട' എന്നു വായിക്കുകയും കുട്ടികൾ ഏറ്റുപറയുകയും ചെയ്യുന്നു.. പിന്നെ സ്വതന്ത്രമായി വായിക്കട്ടെ. 'കു' മാത്രം നിറം കൊടുത്തെഴുതിയ കാർഡു കാണുന്നു. 'കു' ചൂണ്ടിക്കാട്ടിക്കൊണ്ട് കു എന്ന് അധ്യാപകൻ പറയുന്നു. കുട്ടികൾ കു എന്ന് ഏറ്റുപറയുന്നു. | അക്ഷരക്കൂട്ടത്തിൽ നിന്ന് 'കു' തെരഞ്ഞെടുക്കുക. |

| 1 | 2 | 3 |
|---|---|---|
| 3.1.2 | കുട - കു ട    മുറം - മു റം<br>പുര - പു ര    കുല - കു ല<br>പുലി - പു ലി    മുനി - മു നി<br>ഈ വിധത്തിലെഴുതി അക്ഷരങ്ങൾ വേറിട്ട് വായന<br>പദക്കാർഡുകൾ നോക്കി മേൽപറഞ്ഞ വാക്കുകൾ വായിക്കട്ടെ. | വായിക്കുക<br>മുറം<br>പുര<br>പുലി<br>മുനി |
| | ഗ്രൂപ്പുപ്രവർത്തനം - കളി<br>രണ്ടു ഗ്രൂപ്പുകൾ. ഒന്നാം ഗ്രൂപ്പ് ആദ്യക്ഷരം എടുക്കുന്നു. രണ്ടാംഗ്രൂപ്പ് അടുത്ത അക്ഷരം എടുത്ത് വാക്കു പൂർത്തിയാക്കുന്നു. പൂർത്തിയാക്കിയ വാക്കു വായിക്കട്ടെ. | |
| 4.1.1<br>സ്വരങ്ങൾ, വ്യഞ്ജനങ്ങൾ, സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ ഇവ നോക്കിയെഴുതുന്നു. | 'കുട'യിൽ അടയാളം മാത്രം നിറത്തിലെഴുതിയതു കാണുന്നു. എഴുതുന്ന വിധം പ്രദർശിപ്പിക്കുന്നു. വിരൽ കൊണ്ടു മണലിലും അധ്യാപകൻ എഴുതിയതിനു മുകളിലൂടെ ചോക്കുകൊണ്ടും എഴുതട്ടെ.<br>ക - കു    പ - പു    ത - തു<br>ന - നു    റ - റു    ല - ലു<br>ഈ രീതിയിൽ ബ്ലാക്ക്ബോർഡിൽ എഴുതി പ്രദർശിപ്പിച്ച് വായന. കുട്ടികൾ അതുനോക്കി സ്ലേറ്റിലെഴുതട്ടെ.<br>ബോർഡിൽ നോക്കിയെഴുത്ത് | അക്ഷരം എഴുതുക<br>കു, പു, മു |
| 4.1.3<br>പദങ്ങൾ എഴുതുന്നു. | കുട, പുലി, കുര, മുറം, പുറം, മുനി, രൂപ, കൂലി, പൂമാല തുടങ്ങിയ പദങ്ങൾ പരിചയപ്പെടുത്തൽ. രൂ പ, കൂ ലി ഇപ്രകാരംവേർപെടുത്തി എഴുതിക്കാണിക്കണം. | സ്ലേറ്റിൽ എഴുതുക (ബ്ലാക്ക്ബോർഡിൽ നോക്കി)<br>കുര, പുറം. |
| 3.1.1<br>സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ തിരിച്ചറിയുന്നു. | ആദ്യക്ഷരം മാത്രം നിറം കൊടുത്തെഴുതിയത് കാണട്ടെ.<br>പൂ,മൂ,രൂ,കൂ,തൂ എന്നിവ ബോർഡിലെഴുതി വായന.<br>പദങ്ങൾ ബ്ലാക്ക്ബോർഡിൽ നിന്ന് വായന. സംഘവായന, ഒറ്റയ്ക്ക് വായന.<br>നിർദ്ദിഷ്ട പദക്കാർഡ് തെരഞ്ഞെടുത്തു വായന നടത്തൽ. | ഓരോ കുട്ടിയും അധ്യാപകൻ നിർദ്ദേശിക്കുന്ന പദകാർഡ് എടുത്ത് വായിക്കുക. |
| 4.1.1<br>സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ നോക്കിയെഴുതുന്നു. | രൂ, പൂ ഇത്യാദികൾ വീണ്ടും എഴുതിക്കാണിക്കുന്നു. 'ൂ' ചിഹ്നം എഴുതുന്ന വിധം പ്രദർശിപ്പിക്കുക. വിവിധ അഭ്യാസങ്ങൾ, സ്വതന്ത്രമായി എഴുത്ത്.<br>നോക്കിയെഴുത്ത് രൂപ, കൂലി, മൂല, പൂമാല, തൂവാല | നോക്കിയെഴുതുക<br>പൂമാല, തൂവാല |
| 4.1.3<br>പരിചിതമായ ലഘുപദ | കളി അക്ഷരറിലേ - ങ്ങ<br>ആദ്യം 'ു' ചേർത്തും പിന്നീട് 'ൂ' ചേർത്തുമുള്ള പദങ്ങളുപ | |

| 1 | 2 | 3 |
|---|---|---|
| ങ്ങളും വാക്യങ്ങളും എഴുതുന്നു. | യോഗിച്ച് അക്ഷരറിലേ.<br>ഉദാ: കുട എന്ന പദം അധ്യാപകൻ പറയുന്നു..<br>(ഒന്നാം ഗ്രൂപ്പിലെ ഒരു കുട്ടിയും രണ്ടാം ഗ്രൂപ്പിലെ ഒരു കുട്ടിയും ഓടിവന്ന് കു എന്ന് എഴുതുന്നു. അവർ ചോക്കു കൈമാറി അടുത്ത കുട്ടികൾക്ക് കൊടുക്കുന്നു. അവർ വന്ന് വാക്കു പൂർത്തിയാക്കണം. ആദ്യം എഴുതിക്കഴിഞ്ഞ ഗ്രൂപ്പു ജയിക്കുന്നു. അഭിനന്ദനം. അക്ഷരവടിവും മറ്റും ശ്രദ്ധിക്കണം. ചർച്ച. ഒരുവാക്ക് കഴിഞ്ഞാൽ മറ്റൊന്നു എന്ന ക്രമത്തിൽ എഴുതാം. റിലെയിൽ ബാറ്റൺ കൈമാറുന്നതിനു പകരം ഇവിടെ ചോക്കാണ് കൈമാറുക. വ്യക്തമായി നിർദ്ദേശങ്ങൾ നൽകണം). | പൂരിപ്പിക്കുക<br>..... മരം<br>..... വാല<br>(പൂ, തൂ) |
| 3:1.3 | പാഠപുസ്തക വായന, സംഘവായന, ഒറ്റയ്ക്കു വായന. | |
| 4.1.1 | പദങ്ങളുടെ അർത്ഥബോധവും വരുത്തണം.പുസ്തകം നോക്കി എഴുത്ത്.<br>വർക്കുബുക്കിലെ അഭ്യാസങ്ങൾ ചെയ്യട്ടെ. പരിശോധന, തിരുത്തൽ. | താഴെ പറയുന്ന വാക്കുകൾ നോക്കിയെഴുതുക.<br>പുറം, മൂല<br>കേട്ടെഴുതുക |
| 4.1.2<br>പരിചിതമായ പദങ്ങൾ കേട്ടെഴുതുന്നു. | പാഠപുസ്തകത്തിൻെറ ആവർത്തിച്ചുള്ള വായന. നിർദ്ദേശിക്കുന്ന പദങ്ങൾ പുസ്തകത്തിൽ നോക്കിയിട്ടുവന്നു ബോർഡിൽ എഴുതട്ടെ. അതിനുശേഷം കേട്ടെഴുത്ത്.<br>രൂപ, പൂമരം, കമല വരൂ, കടല തരൂ | മൂല, പുറം, കൂലി, വരൂ, തരൂ. |
| 9.1.1 പദാവലീ വികസനം | മുൻ പാഠങ്ങളിലെ അഭ്യാസങ്ങൾ അതേ മാതൃകയിൽ ഉചിതമായ മാറ്റങ്ങളോടെ നൽകുക.<br>നിദാനശോധകം<br>(1) ചിത്രം കാണിച്ച് പേരെഴുതാനാവശ്യപ്പെടുക കുട, പൂമരം.<br>(2) മാതൃകപോലെ പൂരിപ്പിക്കുക<br>(1) പുറം - പൂരം (2) കുടം - ....<br>(3) മുടി - ....<br>(3) വായന: പദക്കാർഡ് നോക്കി ഏതെങ്കിലും രണ്ടു വാക്ക്.<br>(4) കേട്ടെഴുത്ത് - പാഠത്തിലുള്ള നാലു വാക്ക്. പരിഹാരബോധനം<br>(1) ു ൂ ഇവയുടെ ലേഖനത്തിൽ കൂടുതൽ അഭ്യാസം വേണ്ടി വന്നേക്കും.<br>(2) ക, കാ, കി, കീ, കു, കൂ ഇങ്ങനെ മറ്റക്ഷരങ്ങളും ആവർത്തിക്കുക. | |

ൂ

# പൂവ്

സമയം 5 പീരിയഡ്

**പാപ്തികൾ:** 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, എന്നീ പ്രാപ്തികൾ നേടുന്നു.

**മുന്നറിവ് :** 1. ഏതാനും സ്വരങ്ങളും വ്യഞ്ജനങ്ങളും പഠിച്ചിട്ടുണ്ട്.

2. ഉ, ഊ എന്നീ സ്വരങ്ങളും അവയുടെ സ്വരചിഹ്നങ്ങളും പഠിച്ചിട്ടുണ്ട്.

**പഠനോപകരണങ്ങൾ :** പൂവ്/ചിത്രം, ഫ്ളാനൽ ബോർഡ്, കളർ ചോക്ക്, പദക്കാർഡ്.

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അവതരണം:<br>അധ്യാപകൻ കൈയിൽ കരുതിയിട്ടുള്ള പൂവ് എടുത്ത് ഉയർത്തിക്കാണിക്കുന്നു. എന്താണിത്? പൂവിനെക്കുറിച്ച് സംഭാഷണമാവാം. കുട്ടികൾ കണ്ടിട്ടുള്ള പൂക്കളുടെ പേര് പറയട്ടെ.<br>കളി: പൂക്കളുടെ പേര് ആവർത്തിക്കുന്ന കളി. ഒരു കുട്ടി മുല്ലയെന്ന് പറഞ്ഞാൽ അടുത്ത കുട്ടി മുല്ല, പിച്ചി എന്നു പറയുന്നു. അതിനടുത്തയാൾ മുല്ല, പിച്ചി, താമര എന്നു പറയുന്നു. അടുത്ത കുട്ടി മുല്ല, പിച്ചി, താമര, അരളി. അടുത്ത കുട്ടി മുല്ല, പിച്ചി, താമര, അരളി, ജമന്തി . . . ഇങ്ങനെ<br>അഞ്ചു പൂക്കളുള്ള മാലയായി കളി തുടരട്ടെ.<br>കളി നിറുത്തി വീണ്ടും കാര്യത്തിലേക്ക് - ഇതെന്താണ് ? (പൂവ്) | |
| 3.1.3 ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | ആട്, വീട് എന്നിവയുടെ ചിത്രം കാണിച്ച് ചോദിച്ചുത്തരം പറയിക്കാം.<br>പൂവ് എന്നെഴുതിയ കാർഡ് കാണിക്കുന്നു. ‘ൂ’ ചിഹ്നം മാത്രം നിറം കൊടുത്ത് എഴുതിയിരിക്കണം. പൂവ് എന്ന് എല്ലാവരും ഉച്ചത്തിൽ പറയുന്നു. | |
| 3.1.2. ബ്ലാക്ക്ബോർഡ്, ഫ്ളാഷ് കാർഡ് തുടങ്ങിയവയിൽ എഴുതിയതും അച്ചടിച്ചതുമായ വലിയ അക്കങ്ങൾ വായിക്കുന്നു | ഊണ്, ആട്, മാട് മാവ്, കാവ്, കാല്, വലുത് ഇത്യാദി പദങ്ങളും ക്ലാസ്സിൽ പറയുന്നു. അവ ബ്ലാക്ക് ബോർഡിൽ എഴുതികാണിക്കാം. വായന കുട്ടികൾ സംഘമായും ഒറ്റയ്ക്കും.<br>പാഠപുസ്തകം നോക്കി വായന. ആദ്യം അധ്യാപകൻ; പിന്നെ കുട്ടികൾ സംഘമായും ഒറ്റയ്ക്കും.<br>ഫ്ളാനൽ ബോർഡിൽ അക്ഷരങ്ങളും‘ൂ’ചിഹ്നവും ഉപയോഗിച്ച് വാക്കുകൾ പ്രദർശിപ്പിക്കുന്നു. | അധ്യാപകൻ നിർദ്ദേശിക്കുന്ന പദം ചൂണ്ടിക്കാണിക്കുക.<br>പൂവ്<br>കാല്<br>നാല്<br>ഊണ്<br>വായിക്കുക<br>പാഠപുസ്തകത്തിലുള്ള ഏതെങ്കിലും രണ്ടുവാക്കു വീതം |

| 1 | 2 | 3 |
|---|---|---|
| | പൂവ്, മാവ്, കാവ്, നാല്<br>നൂല്, കീറ് | (ടീച്ചർ ചൂണ്ടിക്കാണിക്കുന്ന പദം വായിക്കുക.) |
| | ഒരു വാക്കു പ്രദർശിപ്പിച്ചാൽ ആദ്യം സംഘമായും പിന്നീട് ഒറ്റയ്ക്കും വായിക്കണം.<br>കളി: പൂവ് വേണോ കായ് വേണോ | വാല്<br>കാല്<br>നാവ്<br>കാറ് |
| | ഒരു കുട്ടി അക്ഷരക്കൂട്ടുമായി പൂവു വേണോ കായ് വേണോ എന്നു ചോദിച്ച് ക്ലാസ്സിൽ നടക്കുന്നു. പൂവ് വേണമെന്ന് പറയുന്നവർ അത് തെരഞ്ഞെടുക്കണം. കായ് വേണമെന്ന് പറയുന്നവർ അത് തെരഞ്ഞെടുക്കട്ടെ.<br>വാക്കുകൾ ശരിയായിട്ടില്ലെങ്കിൽ പ്രസ്തുത വാക്ക് ടീച്ചർ വീണ്ടും ബോർഡിൽ പ്രദർശിപ്പിക്കണം.<br>കളി തുടരാം:<br>'ആട് വേണോ മാട് വേണോ' (അടുത്ത സംഘം) നാല്വേണോ ആറ് വേണോ (അടുത്ത സംഘം). | മേശപ്പുറത്തുവച്ചിരിക്കുന്ന പദക്കാർഡിൽ ഒന്നെടുത്ത് പ്രദർശിപ്പിച്ച് ഉറക്കെ വായിക്കുക. |
| 4.1.1. സ്വരങ്ങൾ, വ്യഞ്ജനങ്ങൾ, കൂട്ടക്ഷരങ്ങൾ, സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ എന്നിവ നോക്കി എഴുതുന്നു. | ⌄ ചിഹ്നം നിറം കൊടുത്തെഴുതിയ പൂവ്, നാല് എന്നീ പദങ്ങൾ കാണിക്കുന്നു. (ഈ ചിഹ്നം അതിനകം കണ്ടു പരിചയിച്ചതാണ്) എഴുതുന്ന വിധം അധ്യാപകൻ പ്രദർശിപ്പിക്കുന്നു. കുട്ടികൾ വായുവിലും പിന്നീട് സ്ലേറ്റിലും എഴുതട്ടെ. പാഠത്തിലുള്ള പദങ്ങൾ നോക്കിയെഴുതട്ടെ. ഒരു പൂവിന്റെ ചിത്രം വരച്ച് അടിയിൽ പൂവ് എന്ന് എഴുതാൻ കുട്ടികളോട് പറയാം. | അധ്യാപകൻ നിർദ്ദേശിക്കുന്ന പദങ്ങൾ ബോർഡിൽ നിന്ന് നോക്കിയെഴുതട്ടെ.<br>ആട്<br>കാല് |
| 3.1.3. പരിചിതമായ ലഘു പദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | ബ്ലാക്ക്ബോർഡിൽ അധ്യാപകൻ ചില ചിത്രങ്ങൾ കാണിച്ച് പേരെഴുതാൻ ആവശ്യപ്പെടുന്നു.<br>പാഠത്തിൽ ഉള്ള ലഘു വാക്യങ്ങൾ വീണ്ടും വായിക്കുന്നു.<br>അവ വീണ്ടും നോക്കിയെഴുതുക.<br>പാഠം വീണ്ടു വായന. ഏതാനും കുട്ടികൾ വായിക്കട്ടെ. | വല്യത്<br>വീട്<br>പൂരണം (സ്ലേറ്റിൽ)<br>കാ . . . [ല് / വ് / റ്] |
| 4.1.2. അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | കേട്ടെഴുതുക.<br>പൂവ്, ആട്, കാട്, നാല്, ഊണ്<br>നാലു മാവ്<br>ആറു വീട്<br>പരിശോധന അപ്പപ്പോൾ നടത്തണം.<br>വർക്കുബുക്കിലെ അഭ്യാസം ചെയ്യുന്നു. | കേട്ടെഴുതുക<br>പൂവ്<br>നാല്<br>വീട്<br>ആറു മാവ് |
| 9.1.1. പദാവലീ വികസനം | അധിക വായനയ്ക്കുള്ള പദങ്ങൾ ക്ലാസ്സിൽ കുട്ടികൾ തന്നെ വായിക്കാൻ ശ്രമിക്കട്ടെ. ആവശ്യമെങ്കിൽ ടീച്ചർ വായിച്ചു കൊടുക്കണം. | |

| 1 | 2 | 3 |
|---|---|---|

കൂട്ടപ്പാട്ട്:

കാവിൽ നാല് മാവ്

മാവ് നിറയെ പൂവ്

പൂവിലെല്ലാം തേന്

തേൻ കുടിക്കാൻ വായോ

ഇതോടൊപ്പം മറ്റു പാഠങ്ങളിൽ കൊടുത്തിട്ടുള്ള അഭ്യാസങ്ങളും നൽകണം.

നിദാനശോധകം

വായിക്കുക:

പാറ, ആട, നാട്, വീട്, നൂല്

എഴുതുക: ചവറ്, കയറ്, ആറ്, നാട്

പരിഹാരബോധനം:

ചിഹ്നം ചേർക്കുന്നതിൻെറ സ്ഥാനം, ആകൃതി ഇവയാണ് ശ്രദ്ധിക്കേണ്ടത്. വരയിട്ടെഴുതിക്കാണിച്ചതും ബോർഡിൽ എഴുതിയും പരിഹാരം കാണാം.

| ർ | ൻ | ൽ | ൺ | ൾ |
|---|---|---|---|---|

സമയം 11 പിരീയഡ്

പ്രാപ്തികൾ: 3.11, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3 , 6.1.1, 7.1.1. 9.11

മുന്നറിവ്: (1) അ, ആ, ഇ, ഈ, ഉ, ഊ എന്നീ സ്വരങ്ങളും ഏതാനും വ്യഞ്ജനങ്ങളും പഠിച്ചിട്ടുണ്ട്.

(2) ര,ന,ല,ണ എന്നീ അക്ഷരങ്ങൾ വായിക്കാനും എഴുതാനും അറിയാം.

പഠനോപകരണങ്ങൾ:

അക്ഷരക്കാർഡ്, പദക്കാർഡ്, ഫ്ളാഷ്ക്കാർഡ്, ഫ്ളാനൽ ബോർഡ്, തൂവൽ, മഞ്ചാടിക്കുരു, മണൽ ഏതാനും ചിത്രങ്ങൾ (മാൻ, മീൻ, കൂമൻ, ഉരൽ, വാൾ, തേൾ, കാർ...)

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |

അവതരണം:

ചില്ലുകളുടെ ഉച്ചാരണത്തിന് ഊന്നൽ നൽകിക്കൊണ്ട് അധ്യാപകൻ പറയണം.

ഒരു കുറ്റിക്കാട്ടിൽ ഒരു കുറുക്കൻ താമസിച്ചിരുന്നു. ഒരിക്കൽ അവൻ ഒരു മരച്ചോട്ടിൽ ഇരിക്കവെ അടുത്തുള്ള പൂന്തോട്ടത്തിൽ ഒരു കോഴിയമ്മയെ കണ്ടു. അവർ ചെടിക്ക് നനക്കുകയായിരുന്നു. കോഴിയെ കണ്ടപ്പോൾ കുറുക്കന് വായിൽ വെള്ളം നിറഞ്ഞു. പതുങ്ങിപ്പതുങ്ങി കുറുക്കൻ പൂന്തോട്ടത്തിൽ എത്തി. കുറുക്കനെ കണ്ടതും കോഴിയമ്മ വീട്ടിനകത്തേക്ക് ഓടി. മുറിയിൽ കയറി അവൾ വാതിൽ അടച്ചു. കുറുക്കൻ മെല്ലെ വീട്ടിനടുത്തെത്തി. പുറത്തു കാത്തു നിന്നു. കോഴിയമ്മ വാതിൽ തുറന്നില്ല. കുറേ നേരം കാത്തു നിന്നെങ്കിലും കോഴിയെ കിട്ടിയില്ല. അവൻ ഇളിഭ്യനായി തിരിച്ചു പോയി.

ർ - കയർ, പയർ, വയർ - വസ്തുക്കൾ കാണിച്ച് പറയിക്കുന്നു.

ൻ - മാൻ, മീൻ, കൂമൻ, - ചിത്രങ്ങൾ കാണിച്ചു പറയിക്കുന്നു.

ൽ - ഉരൽ, മണൽ, ആൽ, - ചിത്രങ്ങളോ വസ്തുക്കളോ കാണിച്ചു പറയിക്കുന്നു.

ൺ - ആൺ, പെൺ, തൂൺ - ചൂണ്ടിപ്പറയുന്നു.

ൾ - വാൾ, തേൾ, ബൾബ് - ചിത്രം നോക്കി പറയുന്നു.

| 1 | 2 | 3 |
| --- | --- | --- |
| 3.1.1 അക്ഷരം തിരിച്ചറിയുന്നു | കാറിന്റെ ചിത്രം കാണിക്കുന്നു. കാറിനെക്കുറിച്ച് സംസാരിക്കുന്നു. ബോർഡിൽ 'കാർ' എന്നെഴുതുന്നു. അധ്യാപകൻ വായിക്കുന്നു, കുട്ടികൾ ഏറ്റു പറയുന്നു. ഇതുപോലെ കിണർ, കതിർ, മലർ എന്നിവയും ബോർഡിലെഴുതുന്നു. ഏറ്റു വായിക്കുന്നു. | നോക്കി വായിക്കുക<br>കാർ, മലർ, കിണർ, കതിർ |
| 3.1.2 വായന<br>3.1.3 വായന | കാർ<br>മലർ<br>കിണർ<br>കതിർ | |
| | a) (പ്രത്യേകം ശ്രദ്ധിക്കേണ്ടത് 'ഇര്' എന്ന 'ര്' എന്നതിനെ വായിക്കരുത്. മുമ്പിലുളള അക്ഷരത്തോട് ചേർത്തേ പറയിപ്പിക്കാവൂ.<br>ഉദാ: കാർ, -- ലർ, --ണർ എന്നിങ്ങനെ)<br>ഉറക്കെ വായിക്കുന്നു.<br>b) ഫ്ളാഷ് കാർഡ്, അക്ഷരക്കാർഡ്, പദക്കാർഡ്, എന്നിവയിലെഴുതിയ അക്ഷരങ്ങളും പദങ്ങളും കുട്ടികൾ വായിക്കട്ടെ.<br>c) ഒരു ചോക്കുപെട്ടിയിൽ കുട്ടികൾ പഠിച്ചതും പഠിക്കാത്തതുമായ അക്ഷരക്കാർഡുകളിടുന്നു.പഠിച്ച അക്ഷരങ്ങൾ മാത്രം കുട്ടി തെരഞ്ഞെടുക്കട്ടെ<br>ഉറക്കെ വായിക്കട്ടെ. | |
| 4.1.1 | അധ്യാപകൻ ബോർഡിൽ 'കാർ' എന്നെഴുതുന്നു. കുട്ടികൾ കാണട്ടെ. ബോർഡിൽ 'ർ' എന്ന് എഴുതുന്നതിന്നനുസരിച്ച് കൈവിരൽ ചലിപ്പിക്കട്ടെ പിന്നീട് സ്ലേറ്റിൽ, നോക്കിയെഴുതട്ടെ. എഴുതുമ്പോൾ കുട്ടികൾ വാക്കുകൾ പറയണം. | നോക്കിയെഴുതുക<br>കാർ,മലർ,കിണർ,കതിർ |
| 3.1.1 | ൻ | |
| 3.1.2 വായന | 'മീൻ' - മീനിനെക്കുറിച്ചു സംസാരിക്കുന്നു. 'മീൻ' എന്നു ബോർഡിലെഴുതുന്നു. കുട്ടികൾ ഉറക്കെ വായിക്കുന്നു. | |
| 3.1.3 | മീൻ<br>മകൻ<br>പൂവൻ<br>അവൻ | ഉറക്കെ വായിക്കുക<br>മീൻ, മകൻ, പൂവൻ, അവൻ<br>നോക്കിയെഴുതുക<br>മീൻ, മകൻ, പൂവൻ, അവൻ |
| | എന്നിവ ബ്ളാക്ക് ബോർഡിലെഴുതി ഉറക്കെ വായിപ്പിക്കുക.<br>ബ്ളാക്ക് ബോർഡ്, ഫ്ളാഷ് കാർഡ്, അക്ഷരക്കാർഡ്, പദക്കാർഡ് - ഇവ ഉപയോഗിക്കുക.<br>മുമ്പ് കൊടുത്ത വാക്കുകൾ കുട്ടികൾ നോക്കിയെഴുതട്ടെ. | |

| 1 | 2 | 3 |
|---|---|---|
| | എഴുതിക്കുന്നതിനു മുമ്പ് അവർക്കു വായിക്കാനവസരം കൊടുക്കണം. | |
| | ൽ | ഉറക്കെ വായിക്കുക<br>തൂവൽ, ചിതൽ, പാൽ, മണൽ, കടൽ, ആൽ |
| | തൂവൽ - കാണിക്കുന്നു. അതിനെക്കുറിച്ചു സംസാരിക്കുന്നു.<br>ബോർഡിലെഴുതുന്നു - ബോർഡിൽ നോക്കി വായിക്കുന്നു. | |
| | തൂവൽ<br>ചിതൽ<br>പാൽ<br>മണൽ | നോക്കിയെഴുതുക<br>തൂവൽ, ചിതൽ, പകൽ |
| 4.1.1 ലേഖനം | എന്നിവ ബ്ളാക്ക്ബോർഡിലെഴുതി ഉറക്കെ വായിപ്പിക്കുക.<br>ബ്ളാക്ക് ബോർഡ്, ഫ്ളാഷ് കാർഡ്, പദക്കാർഡ് - ഉപയോഗിക്കുക | |
| 3.1.1<br>3.1.2 വായന<br>3.1.3. | മേൽകൊടുത്ത വാക്കുകൾ കുട്ടികൾ നോക്കിയെഴുതട്ടെ.<br>ൺ<br>കൂണിൻെറ ചിത്രം കാണിക്കുന്നു. സംസാരിക്കുന്നു. ബോർഡിൽ നിന്ന് നോക്കി വായിക്കുന്നു. | |
| | കൂൺ<br>തൂൺ<br>ചാൺ<br>ആൺ | ബ്ളാക്ക് ബോർഡിൽ നോക്കി വായിക്കുക |
| | ഉറക്കെ വായിക്കുന്നു. | |
| 4.1.1 | ബ്ളാക്ക് ബോർഡ്, ഫ്ളാഷ് കാർഡ്, അക്ഷരക്കാർഡ്, പദക്കാർഡ്, എന്നിവ വായിക്കുന്നു. | കൂൺ, തൂൺ, ചാൺ, ആൺ |
| നോക്കിയെഴുതുന്നു. | മേൽകൊടുത്ത വാക്കുകൾ നോക്കിയെഴുതുന്നു. | നോക്കിയെഴുതുക<br>കൂൺ, തൂൺ, ചാൺ, ആൺ |
| | ൾ | |
| 3.1.1<br>3.1.2<br>3.1.3.<br>വായന | വാൾ - വാളിൻെറ ചിത്രം. വാളിനെക്കുറിച്ച് സംസാരിക്കുന്നു. വാൾ നോക്കി വായിക്കുന്നു.<br>വാൾ<br>ആൾ<br>ഇതൾ<br>മകൾ | ബ്ളാക്ക് ബോർഡിൽ നോക്കി വായിക്കുക.<br>വാൾ, ആൾ, ഇതൾ, മകൾ |
| 4.1.1<br>നോക്കിയെഴുതുന്നു | ഉറക്കെ വായിക്കട്ടെ.<br>ബ്ളാക്ക് ബോർഡ്, ഫ്ളാഷ് കാർഡ്, അക്ഷരക്കാർഡ്, പദക്കാർഡ് എന്നിവ വായിക്കുന്നു. | |

| 1 | 2 | 3 |
|---|---|---|
| 3.1.2<br>പദങ്ങൾ വായിക്കുന്നു. | മേൽകൊടുത്ത വാക്കുകൾ നോക്കി എഴുതുന്നു. | നോക്കിയെഴുതുക<br>വാൾ, ആൾ, ഇതൾ, മകൾ |
| 4.1.2<br>പരിചിതപദങ്ങൾ കേട്ടെഴുതുന്നു. | പാഠപുസ്തകം അധ്യാപകൻ വായിക്കുന്നു. കുട്ടികളോരുരുത്തരും വായിക്കുന്നു. പര്യാപ്തമായ പരിശീലനം നൽകുക.<br><br>കേട്ടെഴുത്ത്:<br><br>എല്ലാ ചില്ലും ഉൾപ്പെടുന്ന വിധത്തിലുള്ള വാക്കുകൾ കേട്ടെഴുത്തിനു കൊടുക്കണം. ഉദാ: മീൻ, കാർ, തൂവൽ, കൂൺ, വാൾ | പാഠപുസ്തകം വായിക്കട്ടെ.<br><br>കേട്ടെഴുതുക<br><br>മകൾ, ചിതൽ, കിണർ, ആൺ, പൂവൻ |
| 4.1.3<br>പദങ്ങൾ എഴുതുന്നു. | 1. ർ, ൻ, ൾ, ൺ, ൽ, എന്നിവ ഓരോന്നും ചേർന്നു വരുന്ന അഞ്ചു വീതം പദങ്ങളുണ്ടാക്കട്ടെ.<br>2. അഞ്ചു കുട്ടികൾ ർ ൾ ൺ ൻ ൽ എന്നിവയിൽ ഓരോ കാർഡു ഷർട്ടിൽ കുത്തി അഞ്ചു ഭാഗത്തായി നിൽക്കട്ടെ. കുട്ടികൾ പഠിച്ച അക്ഷരങ്ങൾ ഓരോന്നും ഓരോ കാർഡിൽ എഴുതി മേശപ്പുറത്തിടട്ടെ. കുട്ടികളുടെ എണ്ണത്തിനനുസരിച്ച് കാർഡുകളുണ്ടാക്കാം. ഒരേ അക്ഷരം തന്നെ ആവർത്തിച്ചു വന്നാലും കുഴപ്പമില്ല. ഓരോ കുട്ടിയും കാർഡെടുക്കട്ടെ. അർത്ഥയുക്തമായ പദം വരുന്ന രീതിയിൽ ചില്ലിന്നടുത്തു വന്നു നിൽക്കട്ടെ.<br>അവ.......... മക..................... മക........... വാ...................<br>ൻ ൾ<br>മീ....പൂവ.............................. ആ............ ഇത....... | |
| 6.1.1<br>പദാന്ത്യത്തെ അടിസ്ഥാനമാക്കി പദങ്ങളുടെ സാമ്യം അറിയുന്നു. | കാർ മീൻ തൂൺ വാൾ<br>മീൻ മകൻ ചാൺ ഇതൾ<br>കതിർ അവൻ ആൺ മകൾ<br>പദസാമ്യം കണ്ടെത്തി അതു പോലെയുള്ള മറ്റു പദങ്ങൾ കണ്ടെത്തട്ടെ. | |
| 7.1.1.<br>ലഭ്യതയനുസരിച്ച് ബാലസചിത്ര വിജ്ഞാനകോശങ്ങൾ ഉപയോഗിക്കുന്നു. | ചിത്രപുസ്തകത്തിൽ നിന്ന് കാർ, വാൾ, ഉരൽ, നൂൽ, തൂവൽ എന്നീ ചിത്രങ്ങൾ പറയട്ടെ.<br>ചില്ലുകൾ ഉൾപ്പെട്ട പദങ്ങൾ (അപരിചിതാക്ഷരങ്ങൾ ഉൾ | |

പ്പെട്ടതും ആവാം.) മുമ്പു കേട്ടു പരിചയിച്ചതിൻെറ അടി സ്ഥാനത്തിൽ പരമാവധി എണ്ണം പറയട്ടെ. 'വാക്കുപറയൽ കളി' നടത്താം.

9.1.1 പരിചിതമായ അക്ഷരങ്ങളും ചില്ലുകളും ചേർന്നുവരുന്ന പദങ്ങൾ വായിക്കുക, എഴുതുക, അർത്ഥം പറയുക, എന്നി പ്രവർത്തനങ്ങൾ കുട്ടികൾ ചെയ്യണം.

നിദാനശോധകം

1. നോക്കി വായിക്കുക: തൂൺ, തൂവൽ, മീൻ, ഇതൾ, കിണർ
2. നോക്കിയെഴുതുക: കാർ, അവൻ, ചാൺ, മകൾ
3. പൂരിപ്പിക്കുക:
   1) കിണ . . . . . . . .
   2) കതി . . . . . . . .
   3) അവ . . . . . . . .
   4) മക . . . . . . . .
   5) ചാ . . . . . . . .

പരിഹാരബോധനം

നിദാനനിർണ്ണയത്തിൻെറ സ്വഭാവമനുസരിച്ച് രസകരമായ അഭ്യാസങ്ങൾ നൽകി പ്രയാസങ്ങൾ പരിഹരിക്കുക.

അക്ഷരക്കാർഡുകൾ, ചില്ലുകളെഴുതിയ കാർഡുകൾ, ഇവ കൊടുക്കുക. പദങ്ങളുണ്ടാക്കാൻ ആവശ്യപ്പെടുക. മഞ്ചാടിക്കുരു വച്ചു ചില്ലുകൾ, ചില്ലുകൾ ചേർന്ന പദങ്ങൾ ഇവ ഉണ്ടാക്കട്ടെ.

| എ | ഏ | ഐ |
|---|---|---|
| െ | േ | ൈ |

സമയം 11 പീരിയഡ്

പ്രാപ്തി: 3.11, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3 , 7.1.1. 9.11

മുന്നറിവ്: (1) അ, ആ, ഇ, ഈ, ഉ, ഊ എന്നീ സ്വരങ്ങൾ പഠിച്ചിട്ടുണ്ട്.

(2) ഏതാനും സ്വരങ്ങൾ വ്യഞ്ജനങ്ങളുമായി ചേർക്കുമ്പോൾ ഉപയോഗിക്കുന്ന ചിഹ്നം അറിയാം.

പഠനോപകരണങ്ങൾ: അക്ഷരക്കാർഡ്, പദക്കാർഡ്, ഫ്ളാഷ്ക്കാർഡ്, ഫ്ളാനൽ ബോർഡ്, മഞ്ചാടിക്കുരു ഏതാനും ചിത്രങ്ങൾ.

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അവതരണം:<br>എ, ഏ, ഐ എന്നീ സ്വരങ്ങൾ ചേർത്ത വ്യഞ്ജനങ്ങളുടെ ഉച്ചാരണത്തിനു പ്രത്യേക ഊന്നൽ നൽകിക്കൊണ്ട് അധ്യാപകൻ പറയുന്നു. തുടർന്ന് കുട്ടികൾ പറയുന്നു.<br>1. ഏലയ്യ, ഏലയ്യ, ഏലേലയ്യ, ഏലയ്യ<br>ഏലയ്യ,ഏലയ്യ,ഏലേലയ്യ,ഏലയ്യ.<br>2. എ,ഐ,ഐലസമാലാ<br>ഏലേലയ്യ,ഐലസാ (വായ്ത്താരി കുട്ടികൾ ഏറ്റുചൊല്ലട്ടെ)<br>3. എലി വല മുറിച്ചു. ഞാൻ ചെവിയിൽ പറഞ്ഞു.<br>ഏലം വിളയും നാടാണ് എൻെറ കേരളം.<br>പേന എഴുതാനുള്ളതാണ്,<br>മൈനയുടെ പാട്ട് എന്തു രസം . | |
| 3.1.1 | എലിയെക്കുറിച്ച് സംസാരിക്കുന്നു. കുട്ടികൾക്കു സംസാരിക്കാൻ അവസരം സൃഷ്ടിക്കണം. എലിയെ വരയ്ക്കുന്നു. (അധ്യാപകൻ) | നോക്കി വായിക്കുക<br>എരിവ്<br>എതിർ<br>എരുമ<br>എലി |
| 3.1.2<br>3.1.3. | 'എലി' - അധ്യാപകൻ ബോർഡിലെഴുതുന്നു. കുട്ടികൾ എ, ലി എന്നീ അക്ഷരങ്ങൾ തിരിച്ചറിയുന്നു. എ, ലി, എന്ന് അക്ഷരങ്ങളെ ഉച്ചരിപ്പിച്ചു എഴുതുന്നു.<br>എരിവ്<br>എതിർ<br>എരുമ | |

| 1 | 2 | 3 |
|---|---|---|
| | എന്ന ക്രമത്തിൽ വായിപ്പിക്കുന്നു. | |
| | പദച്ചാർട്ട് - ഉറക്കെ വായിപ്പിക്കുന്നു. ആദ്യം അധ്യാപകൻ വായിക്കുന്നു. കുട്ടികൾ ഗ്രൂപ്പായും ഒറ്റയായും വായിക്കുന്നു. | |
| | അക്ഷരക്കാർഡുകൾ എ രി വ് വെവ്വേറെയായി വായിക്കട്ടെ. ഓരോന്നും കൂട്ടിച്ചേർത്ത് പദരൂപത്തിലും വായിക്കട്ടെ. അധ്യാപകൻ വായിക്കുന്നു, കുട്ടികൾ ഏറ്റു വായിക്കുന്നു. | |
| 4.1.1<br>വായന | എലിയെക്കുറിച്ചു സംസാരിക്കുന്നു. അധ്യാപകൻ ബോർഡിൽ 'എലി'യെന്ന് എഴുതുന്നു. കുട്ടികളെക്കൊണ്ട് ഉറക്കെ വായിപ്പിക്കുന്നു. തുടർന്ന് എരിവ്, എതിര്, എരുമ എന്നീ വാക്കുകളും എഴുതുന്നു. എല്ലാ വാക്കുകളിലും സമാനമായി നിൽക്കുന്ന 'എ' എന്ന അക്ഷരം കുട്ടികൾ ചൂണ്ടിക്കാട്ടുന്നു. 'എ' എന്ന് പ്രത്യേകമായി എഴുതുന്നു. 'എ' അക്ഷരം നോക്കി, അതിനനുസരിച്ച് മണൽ കൊണ്ട് 'എ' ഉണ്ടാക്കട്ടെ. മഞ്ചാടിക്കുരു, പുളിങ്കുരു തുടങ്ങിയവകൊണ്ടും 'എ' ഉണ്ടാക്കുന്നു. പിന്നീടവർ ബോർഡിൽ നോക്കി സ്ലേറ്റിലേക്ക് പകർത്തിയെഴുതട്ടെ. | നോക്കിയെഴുതുക<br>എരിവ്<br>എതിര്<br>എരുമ<br>എലി<br>എ |
| 3.1.1.<br>3.1.2.<br>3.1.3. | " െ " ചിഹ്നം അവതരിപ്പിക്കുന്നു.<br>ചെവിയെക്കുറിച്ച് സംസാരിക്കുന്നു. ചെവി, ചെടി, കെണി, വെടി എന്നീ വാക്കുകൾ അധ്യാപകൻ പറയുന്നു. കുട്ടികൾ ഏറ്റു പറയുന്നു. അധ്യാപകൻ ബ്ളാക്ക് ബോർഡിൽ ചെവി എന്നെഴുതുന്നു. ചിഹ്നം ചേർക്കാതിരിക്കുമ്പോഴുള്ള ഉച്ചാരണവും കുട്ടികളുടെ ശ്രദ്ധയിൽപെടുത്തുന്നു.കുട്ടികൾ ബ്ളാക്ക് ബോർഡിൽ നോക്കി ഏറ്റു പറയട്ടെ..അധ്യാപകൻ സ്ഫുടമായി ഉച്ചരിച്ചു,കുട്ടികളെ ഏറ്റു പറയിപ്പിക്കുക. | |
| | അക്ഷരക്കാർഡ്: അധ്യാപകൻ അക്ഷരക്കാർഡുകൾ കാണിച്ചു വായിപ്പിക്കുന്നു. ഉദാ ഃ ച കാണിക്കുന്നു,കുട്ടികൾ വായിക്കുന്നു. വ കാണിക്കുന്നു. കുട്ടികൾ വായിക്കുന്നു. രണ്ടും ചേർത്ത് വായിപ്പിക്കുന്നു. | നോക്കി വായിക്കുക<br>ചെടി<br>കെണി<br>വെടി<br>ചെവി |
| | ചെവി - ചിഹ്നക്കാർഡ് "െ" മുമ്പിൽവെക്കുന്നു. 'ചെവി' എന്ന് അധ്യാപകൻ വായിക്കുന്നു. കുട്ടികൾ ഏറ്റു വായിക്കുന്നു. | |
| | ഇതുപോലെ ചെടിയെ വെടിയാക്കുന്നു. 'കണി' 'കെണി' യാക്കുന്നു.<br>ഇതേ പോലെ കെണി, വെടി,ചെടി എന്നിവയും വായിപ്പിക്കണം. | ചെവി<br>ചെടി<br>വെടി<br>കെണി |
| | പദക്കാർഡ് - ചെവി ചെടി കെണി<br>വെടി | |
| | ഇവ ഉറക്കെ വായിക്കട്ടെ. | |

| 1 | 2 | 3 |
| --- | --- | --- |
| | പദച്ചാർട്ട് - ചെവി<br>ചെടി<br>വെടി<br>കെണി | നോക്കിയെഴുതുക<br>ചെടി<br>വെടി<br>കെണി<br>ചെവി |
| 4.1.1 | [െ] ചിഹ്നം മറ്റൊരു നിറത്തിലാണ് എഴുതേണ്ടത്. | |
| അക്ഷരങ്ങൾ നോക്കിയെഴുതുന്നു | ബോർഡിൽ [ചെടി] എന്നെഴുതുന്നു.<br>[െ] വ്യത്യസ്ത നിറത്തിലുളള ചോക്കുകൊണ്ടാണ് എഴുതേണ്ടത്. കുട്ടികൾ പറഞ്ഞുകൊണ്ടു നോക്കിയെഴുതട്ടെ. | നോക്കിവായിക്കുന്നു.<br>ഏണി<br>ഏലം |
| വായന | [ഏ] അവതരിപ്പിക്കുക. | |
| 3.1.1<br>3.1.2.<br>3.1.3 | ഏണിയെക്കുറിച്ച് സംസാരിക്കുന്നു. ഏണി, ഏലം, തുടങ്ങിയ വാക്കുകൾ ബോർഡിലെഴുതുന്നു. കുട്ടികൾ ഉറക്കെ വായിക്കുന്നു. | |
| 4.1.1. | [ഏണി<br>ഏലം] | നോക്കിയെഴുതുക<br>ഏണി, ഏലം |
| അക്ഷരം നോക്കിയെഴുതുന്നു. | ബ്ളാക്ക് ബോർഡ്, ഫ്ളാഷ്ക്കാർഡ്, പദക്കാർഡ് - ഉപയോഗിക്കുക. | |
| | ഏണി, ഏലം എന്നീ വാക്കുകൾ അധ്യാപകൻ ബോർഡിലെഴുതുന്നു. കുട്ടികൾക്കു വായിക്കാനവസരം കൊടുക്കുന്നു. നോക്കിയെഴുതുന്നു.<br>മണലിലെഴുതുന്നു. | നോക്കിവായിക്കുന്നു<br>ചേന, പേന,ചേല,കേമം,<br>മേട,വേണം,ചേരണം<br>തേൾ, പേൻ,കേട് |
| വായന | [േ] ചിഹ്നം അവതരിപ്പിക്കുന്നു. | |
| 3.1.1<br>3.1.2<br>3.1.3 | 'ചേന' യെക്കുറിച്ച് സംസാരിക്കുന്നു. ചേന, ചേല. പേന, കേമം തുടങ്ങിയ വാക്കുകൾ ബോർഡിലെഴുതുന്നു. അധ്യാപകൻ വായിക്കുന്നു. കുട്ടികൾ നോക്കി വായിക്കുന്നു.<br>ബ്ളാക്ക്ബോർഡ്, ഫ്ളാഷ്കാർഡ്, പദക്കാർഡ്, അക്ഷരക്കാർഡ് എന്നിവ ഉപയോഗിക്കുക. | |
| 4.1.1. | ചേന പേന<br>ചേല കേമം<br>വേണം തേൾ | നോക്കിയെഴുതുക<br>ചേന,പേന,ചേല,കേമം,<br>തേൾ |
| അക്ഷരം നോക്കിയെഴുതുന്നു. | നോക്കിയെഴുത്ത്, ബോർഡിൽ നോക്കിയും കാർഡുകളിൽ നോക്കിയും കുട്ടികൾ സ്ലേറ്റിലേക്കു പകർത്തിയെഴുതട്ടെ. | നോക്കി വായിക്കുക<br>ഐവർ |
| വായന | 'ഐ' അവതരിപ്പിക്കുന്നു. | |

| 1 | 2 | 3 |
|---|---|---|
| 3.1.1.<br>3.1.2<br>3.1.3<br>4.1.1<br>അക്ഷരം നോക്കിയെഴുതുന്നു. | ഐവർ - അഞ്ചു പേർ ചേർന്ന ചിത്രം കാണിക്കുന്നു. ഐക്യം, ഐരാവതം, തുടങ്ങിയ വാക്കുകൾ പറയുന്നു. കുട്ടികൾ ഏറ്റു പറയുന്നു. ഐവർ ബ്ളാക്ക്ബോർഡിലെഴുതുന്നു. കുട്ടികൾ നോക്കി വായിക്കട്ടെ.<br>ഫ്ളാഷ്ക്കാർഡ്, അക്ഷരക്കാർഡ്. തുടങ്ങിയവ ഉപയോഗിക്കുക. | നോക്കിയെഴുതുക<br>ഐവർ |
| | വീണ്ടും പതുക്കെ | |
| വായന<br>3.1.1<br>3.1.2<br>3.1.3. | ഐവർ എന്ന് ബ്ളാക്ക് ബോർഡിലെഴുതുന്നു. കുട്ടികൾ പറഞ്ഞുകൊണ്ട് സ്ളേറ്റിലെഴുതുന്നു.<br>" ൈ " ചിഹ്നം അവതരിപ്പിക്കുന്നു.<br>കൈ, തൈ,മൈന,ടൈ,തൈലം,വൈരം,കൈത, എന്ന വാക്കുകൾ ബ്ളാക്ക് ബോർഡിൽ നിന്നും നോക്കി വായിക്കട്ടെ. | നോക്കി വായിക്കുക<br>കൈ,തൈ,ടൈ,തൈലം, വൈരം. |
| | കൈ<br>തൈ<br>ടൈ<br>കൈത<br>വൈരം | നോക്കിയെഴുതുക<br>കൈ,തൈ,മൈന, കൈത |
| 4.1.1 പദങ്ങൾ നോക്കിയെഴുതുന്നു. | ഫ്ളാഷ് കാർഡ്, അക്ഷരക്കാർഡ് എന്നിവ ഉപയോഗിച്ച് വായിക്കട്ടെ. | |
| 3.1.2 | മേൽക്കൊടുത്ത വാക്കുകൾ നോക്കിയെഴുതട്ടെ. | |
| 4.1.2 പദങ്ങൾ കേട്ടെഴുതുന്നു.<br>4.1.3 | പാഠപുസ്തകം വായിക്കുന്നു. കുട്ടികൾ പാഠം വായിക്കുന്നു. പര്യാപ്തമായ കൂടുതൽ പരിശീലനം നൽകുക. | |
| പരിചിതപദങ്ങൾ എഴുതുന്നു. | കേട്ടെഴുത്ത് - എലി, എരുമ, ചെടി, ചെവി, ഏണി, ഏലം, ചേന, പേന, ഐവർ, മൈന, കൈത - | കേട്ടെഴുതുക.<br>എലി, ഏലി, ചെടി,ചേന, |
| 7.1.1 | ചെവി, എലി, ഏണി, പേന, മൈന എന്നിവ ചിത്രപുസ്തത്തിൽ നിന്നും കണ്ടു പിടിക്കട്ടെ. | മൈന,ഐവർ,കൈത |
| 9.1.1. | മുൻ പാഠങ്ങളിലെ മാതൃകകളുടെ ചുവടു പിടിച്ചുള്ള പ്രവർത്തനങ്ങൾ. | |
| | നിദാനശോധകം<br>1) നോക്കി വായിക്കുക - എലി, ഏണി, കെണി, ചേന, മൈന, ഐവർ | |

| 1 | 2 | 3 |
|---|---|---|

2) നോക്കിയെഴുതുക - എരിവ്, ഏലം, ചെടി, പേന, കൈത, ഐവർ

3) ക കെ കേ കൈ

ച ചെ ചേ ചൈ

ട

ത

പ

4) പൂരിപ്പിക്കുക

1) ലി 2) വി 3) ണി 4) ന

5) വർ 6) ന (എ, ഏ, ഐ, ചെ, പേ, ചേ)

പരിഹാരബോധനം

കുട്ടികളുടെ പ്രയാസങ്ങൾ കണ്ടറിഞ്ഞ്, യഥായോഗ്യം രസകരമായ പ്രവർത്തനങ്ങളിലൂടെ

ഉദാ: വായന

1. എങ്ങനെ എങ്ങനെയാ

ണിതെങ്ങനെയെങ്ങനെയാ?

മാനമുരുമ്മുന്നു വമ്പുള്ള

കൊമ്പുള്ള

മാവിൻെറ തുഞ്ചത്തൊരുണ്ണി മാങ്ങ

എങ്ങനെ എങ്ങനെയാ

ണിതെങ്ങനെയെങ്ങനെയാ?

2. എലി മലയിൽ, പുലി വയലിൽ

എലിയോ, പുലിയോ

പുലിയോ , എലിയോ

ഉറുമ്പുലിയോ, കരിയിലയോ

3. കുട്ടികളെ രണ്ടു ഗ്രൂപ്പായി തിരിക്കുന്നു. എഴുതേണ്ട പദങ്ങൾ ഫ്ളാഷ് കാർഡിൽ പ്രദർശിപ്പിച്ചിരിക്കുന്നു.

ഉദാ: എലി ചാടി

പദങ്ങളിൽ എത്ര അക്ഷരമുണ്ടോ അത്രയും പേർ ഓരോ ഗ്രൂപ്പിലുംവേണം. ഓരോ ഗ്രൂപ്പിലേയുംബോർഡിൽ നിന്നും നിശ്ചിത ബോർഡിനെ എ, ഐ എന്നീ ഭാഗങ്ങളാക്കുന്നു. എ ഗ്രൂപ്പ് എ കോളത്തിലും ഐ ഗ്രൂപ്പ് ഐ കോളത്തിലും അക്ഷരമെഴുതണം. വിസിൽ കൊടുത്താൽ ഒരു കുട്ടി ഒരക്ഷരം എന്ന രീതിയിലെഴുതി വാക്യം പൂർത്തിയാക്കുന്നു. ആദ്യം 'എലി ചാടി' എന്നെഴുതിയ ഗ്രൂപ്പ് വിജയിക്കുന്നു.

| 1 | 2 | 3 |
|---|---|---|

| ഒ | ഓ | ഔ |
|---|---|---|

| ൊ... ാ | ോ....ാ | ൗ |
|---|---|---|

പീരിയഡ് 10

**പ്രാപ്തികൾ: 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3 , 7.1.1. 9.1.1**

**മുന്നറിവ്: (1) ഏതാനും വ്യഞ്ജനാക്ഷരങ്ങളും സ്വരാക്ഷരങ്ങളും അറിയാം.**

**(2) ാ, ി, ു, ൂ, ൊ, േ, ൈ - എന്നീ ചിഹ്നങ്ങൾ ഉപയോഗിക്കാനറിയാം.**

**(3) വ്യഞ്ജനാക്ഷരങ്ങളിൽ സ്വരങ്ങളുടെ ശബ്ദം ലയിപ്പിച്ച് ഉച്ചരിച്ചു ശീലമുണ്ട്.**

**പഠനോപകരണങ്ങൾ: പദക്കാർഡ്, അക്ഷരക്കാർഡ്, ഫ്ളാഷ്ക്കാർഡ്, മഞ്ചാടിക്കുരു തുടങ്ങിയവ**

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |

ഒ,ഓ,ഔ എന്നീ ശബ്ദങ്ങൾക്ക് ഊന്നൽ നൽകിക്കൊണ്ട് അധ്യാപകന്റെ ഭാഷണവും തുടർന്ന് കുട്ടികളുടെ ഭാഷണവും.

1) ഓർക്കുമ്പോൾ നിറം മാറ്റും

ഓന്തച്ഛനൊരു നാളിൽ

ഓണ്ടാട്ടുകരച്ചെന്നു

പെണ്ണിനെക്കണ്ടേ......

ദാ................

2) ഒരിടത്ത് ഒരു ഓലക്കുടിലിൽ ഓമന താമസിച്ചിരുന്നു. ഓമനയുടെ അച്ഛൻ ഓട്ടു കമ്പനിയിൽ ജോലിക്കാരനായിരുന്നു. അച്ഛനും അമ്മയും ഓമനയുമടങ്ങുന്ന ചെറിയ കുടുംബം. അവർ ഒരുമയോടെ ഓണം പോലെ കഴിഞ്ഞു വന്നു. ഒരിക്കൽ സ്ക്കൂളിൽ പോകുന്ന വഴിക്ക്, ഓമനയ്ക്കൊരു പൊതി കിട്ടി. ഓമന സ്ക്കൂളിലെത്തി, പൊതി അധ്യാപകനെ ഏല്പിച്ചു. വിവരമറിഞ്ഞ് പൊതിയുടെ ഉടമസ്ഥൻ അവിടെയെത്തി. പൊതിയിൽ പൊന്നായിരുന്നു. പൊതിയുടെ ഉടമസ്ഥൻ കാര്യം പറഞ്ഞു, അധ്യാപകൻ പൊതി ഉടമസ്ഥന് കൊടുത്തു. ഓമനയെ എല്ലാവരും അഭിനന്ദിച്ചു.

3.1.2

ബ്ളാക്ക്ബോർഡ്, ഫ്ളാഷ്കാർഡ് തുടങ്ങിയവയിൽ

3) ഓണം, ഒരുമ, ഒരുവൻ, ഓമന, അധ്യാപകൻ രണ്ടു കുട്ടികളെ ക്ളാസ്സിന്നഭിമുഖമായി നിർത്തുന്നു. ഗിരീഷും രമേഷും, രണ്ടു പേർക്കും നിർദ്ദേശം കൊടുക്കുന്നു. ഗിരീഷ് ഉറങ്ങുന്നതായി അഭിനയിക്കട്ടെ. അവരതനു

| 1 | 2 | 3 |
|---|---|---|
| എഴുതിയതും അച്ചടിച്ചതുമായ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | സരിക്കുന്നു. അനന്തരം മറ്റുകുട്ടികളോടു ചോദിക്കുന്നു. - "രണ്ടുപേരിൽ ഒരുവൻ ഉറങ്ങുന്നുണ്ട്. ആരാണവൻ?<br><br>കുട്ടികൾ ഉത്തരം പറയുന്നു. "ഒരുവൻ" കരയുന്നുണ്ട്. ആരാണവൻ - രമേഷ് | |
| 3.1.1<br><br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | 'ഒരുവൻ' എന്നതിൽ ഏതെല്ലാം അക്ഷരങ്ങളുണ്ടെന്ന് കുട്ടികളോട് ചോദിക്കുന്നു. അധ്യാപകൻ തുടങ്ങുന്നു - ഒ, രു, വൻ (കുട്ടികൾ കൂടി ചേർന്നു പറയുന്നു) 'ഒ' എന്ന് എഴുതുന്നതു നോക്കുക. ബോർഡിലെഴുതുന്നു. കുട്ടികളെക്കൊണ്ട് വായിപ്പിക്കുന്നു.<br><br>ഒരു<br>ഒരുമ<br>ഒരുവൻ<br><br>എന്നീ വാക്കുകൾ ബോർഡിലെഴുതുന്നു. അധ്യാപകൻ വായിക്കുന്നു. കുട്ടികൾ ഏറ്റു വായിക്കുന്നു. | നോക്കി വായിക്കുക<br><br>ഒരു, ഒരുമ, ഒരുവൻ |
| 3.1.3 | ഫ്ളാഷ്കാർഡ്, അക്ഷരക്കാർഡ് തുടങ്ങിയവ ഉപയോഗിച്ച് വായിപ്പിക്കുന്നു. | |
| ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | വാക്കുകളും, അക്ഷരങ്ങളും ഉറക്കെ വായിക്കട്ടെ. | |
| 4.1.1 | 'ഒരു' എന്നത് ബോർഡിലെഴുതുന്നു. കുട്ടികൾ വായിക്കട്ടെ. അതിനു താഴെയായി ഒരുമ, ഒരുവൻ എന്നിവയും എഴുതുക. [ഒ] എന്നെഴുതുന്നതെങ്ങനെയെന്ന് കുട്ടികൾക്ക് മനസ്സിലാക്കിക്കൊടുക്കുക. തുടർന്നവർ സ്ളേറ്റിലും നോക്കിയെഴുതട്ടെ. | നോക്കിയെഴുതുക<br><br>ഒരു, ഒരുമ, ഒരുവൻ |
| | B.B ചിഹ്നം അവതരിപ്പിക്കുന്നു. | |
| 3.1.1<br>3.1.2<br>3.1.3 | 'കൊടി' യുടെ ചിത്രം കാണിക്കുന്നു. കൊടിയെക്കുറിച്ച് സംസാരിക്കുന്നു. 'കൊടി' എന്ന് ബോർഡിലെഴുതുന്നു. കുട്ടികൾ ഏറ്റു വായിക്കുന്നു. 'കൊടി' എന്നതിലെ [ൊ....ാ] ചിഹ്നം മായിച്ചു കളയുക. കുട്ടികൾ വായിക്കട്ടെ. കടി ഇതേ പോലെ പൊടി (ചിഹ്നം മാറ്റിയാൽ പടി) തൊടി, തുടങ്ങിയവയും ചിഹ്നം മാറ്റിക്കൊണ്ടും, ചിഹ്നമിട്ടും വായിപ്പിക്കുക. പൊതി, കൊതി, പൊടി തുടങ്ങി പാഠപുസ്തകത്തിൽ കൊടുത്ത വാക്കുകളെല്ലാം ബി.ബി യിൽ നിന്നും വായിക്കട്ടെ. ഗ്രൂപ്പായും ഒറ്റയായും ഉറക്കെ വായിക്കട്ടെ. | ഉറക്കെ വായിക്കുക<br><br>കൊടി, പൊടി<br>തൊടി,കൊതി<br>പൊതി, ചൊടി |
| | 2) ഫ്ളാനൽ ബോർഡിൽ ചിഹ്നങ്ങൾ പതിപ്പിക്കുന്നു. | |

| 1 | 2 | 3 |
|---|---|---|
| | അവയുടെ നടുക്ക് അക്ഷരങ്ങൾ വയ്ക്കുക. കുട്ടികൾ വായിക്കട്ടെ. | |
| | ഉദാഃ  | |
| | പഠിച്ച വ്യഞ്ജനാക്ഷരങ്ങൾ ഓരോന്നും ചേർത്തു വായിക്കട്ടെ. | |
| | 3) ഒരു ടീം ഒരു ചിഹ്നം ഉയർത്തിക്കാണിക്കുന്നു. രണ്ടാമത്തെ ടീം ആ ചിഹ്നത്തിന്റെ സ്വരാക്ഷരം ഉയർത്തി മറുപടി നൽകുന്നു. ഏതാണെന്നു പറയുന്നു. മോരു തരുമോ? - ഇടത്തോട്ടും വലത്തോട്ടും വായന. | നോക്കി എഴുതുക |
| 4.1.1<br>സ്വരങ്ങൾ, വ്യഞ്ജനങ്ങൾ എന്നിവ നോക്കി എഴുതുന്നു. | കൊടി, തൊടി,പൊടി,ചൊടി,കൊതി,പൊതി - എന്നീ വാക്കുകൾ ബോർഡിൽ എഴുതുന്നു. ൊ....ാ ചിഹ്നം വ്യത്യസ്ത നിറത്തിലുള്ള ചോക്കുകൊണ്ടെഴുതുന്നു. കുട്ടികൾ നോക്കി വായിക്കട്ടെ, നോക്കി എഴുതട്ടെ.<br>ഓ അവതരിപ്പിക്കുന്നു. | കൊടി, തൊടി.<br>പൊടി, ചൊടി.<br>കൊതി, പൊതി. |
| 3.1.1<br>3.1.2<br>3.1.3 | 'ഓല' യുടെ ചിത്രം കാണിക്കുന്നു, സംഭാഷണം നടത്തുന്നു. ബോർഡിലെഴുതുന്നു. കുട്ടികൾ ഏറ്റു വായിക്കുന്നു. ഓണം, ഓമന, ഓടി എന്നീ വാക്കുകളും ബി.ബി യിലെഴുതുന്നു - നോക്കി വായിക്കട്ടെ. | നോക്കി വായിക്കുക<br>ഓണം, ഓല, ഓമന, ഓടി |
| | ഫ്ളാഷ്കാർഡ്, അക്ഷരക്കാർഡ്, പദക്കാർഡ് എന്നിവ ഉപയോഗിക്കുക. | നോക്കിയെഴുതുക<br>ഓണം, ഓല, ഓടി, ഓമന |
| | മേൽ കൊടുത്ത വാക്കുകളും അക്ഷരവും നോക്കിയെഴുതുന്നു. | |
| | േ....ാ ചിഹ്നം അവതരിപ്പിക്കുന്നു. | നോക്കി വായിക്കുക |
| 4.1.1<br>3.1.1<br>3.1.2<br>3.1.3 | കോടാലിയുടെ ചിത്രം കാണിക്കുന്നു;. കുട്ടികളുമായി സംസാരിക്കുന്നു. അധ്യാപകൻ ബി.ബി. യിൽ കോടാലി എന്നെഴുതുന്നു, വായിക്കുന്നു - കുട്ടികൾ ഏറ്റു വായിക്കുന്നു. 'കോടി' എന്ന് B.B യിലെഴുതുന്നു. ഏറ്റുവായിക്കുന്നു. േ...ാ ചിഹ്നം മാറ്റുന്നു. കുട്ടികൾ വായിക്കട്ടെ. കൊടി 'കോണി' എന്നെഴുതുന്നു. വായിപ്പിക്കുന്നു. ചിഹ്നം മാറ്റുക. 'കണി' കോടതി, തോണി, മോർ, മോൻ തുടങ്ങിയ വാക്കുകളും വായിപ്പിക്കുന്നു. ഗ്രൂപ്പായും ഒറ്റയായും ഉറക്കെ വായിപ്പിക്കട്ടെ. | കോടതി,<br>കോടാലി,<br>മോർ,<br>തോണി,<br>കോണി<br>നോക്കിയെഴുതുക<br>കോടി, കോടതി, കോടാലി, തോണി, കോണി, മോൻ, മോർ |
| | നിർദ്ദിഷ്ട വാക്കുകൾ നോക്കിയെഴുതാനുള്ള പരിശീലനം നൽകുക. | നോക്കി വായിക്കുക<br>ഔ |
| 4.1.1 | ഔ അവതരിപ്പിക്കുന്നു. ബി. ബി യിലെഴുതുന്നു. നോക്കി വായിക്കുന്നു. | നോക്കിയെഴുതുക<br>ഔ |
| | കുട്ടികളെഴുതട്ടെ. | നോക്കി വായിക്കുക<br>പൗരൻ, മൗനം |

| 1 | 2 | 3 |
|---|---|---|
| 3.1. | “ൌ” ചിഹ്നമവതരിപ്പിക്കുന്നു | |
| 3.1.2<br>3.1.3<br>4.1.1. | മൗനം, പൗരൻ, കൗമാരം തുടങ്ങിയ വാക്കുകൾ അവതരിപ്പിക്കുന്നു. | |
| 3.1.1<br>3:1.2<br>3.1.3 | നോക്കി വായിക്കട്ടെ. ചിഹ്നം ചേർക്കുന്നതിനുള്ള പരിശീലനം നേരത്തേ സൂചിപ്പിച്ചിട്ടുണ്ട്. ഇവിടെയും അത് തുടരുക. ഫ്ളാഷ്ക്കാർഡ്, അക്ഷരക്കാർഡ് എന്നിവയും ഉപയോഗിക്കണം. | |
| | ഫ്ളാനൽബോർഡിൽ അധ്യാപകൻ നിർദ്ദേശിക്കുന്നതിനനുസരിച്ച് അക്ഷരങ്ങൾ പെറുക്കി വെക്കട്ടെ. ഉറക്കെ വായിച്ചതിനുശേഷം, നോക്കി എഴുതട്ടെ - | |
| 4.1.1 | കേട്ടെഴുത്ത് - | |
| 4.1.2<br>കേട്ടെഴുതുന്നു. | ചിഹ്നമുപയോഗിച്ചുള്ള വാക്കുകളും,ഒ,ഓ, എന്നിവ ചേർന്ന വാക്കുകളും കേട്ടെഴുത്തിനു കൊടുക്കണം. | കൗമാരം |
| | ചേരുംപടി ചേർക്കട്ടെ | കേട്ടെഴുതുക<br>ഒരുമ, ഒരുവൻ,കൊടി, പൊതി, ഓണം, ഓല, കോടതി, കോടാലി, പൗരൻ, മൗനം |

| | |
|---|---|
| ഏ | ണം |
| കൊ | രൻ |
| പൗ | ടി |
| ഓ | ണി |
| തോ | ല |

| 1 | 2 | 3 |
|---|---|---|
| 4.1.3<br>പരിചിതമായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | ൊ...ാ, േ...ാ, ൌ ചിഹ്നങ്ങളുപയോഗിച്ചും ഒ, ഓ എന്നീ അക്ഷരങ്ങൾ ഉപയോഗിച്ചും കൂടുതൽ വാക്കുകളുണ്ടാക്കട്ടെ.<br>2) ചിഹ്നം ചേർക്കുക<br>1) ക...ടി<br>2) പ...രൻ<br>3) ക...ടാലി<br>(കൊടി) (പൗരൻ) (കോടാലി) | |
| 7.1.1<br>ലഭ്യതയനുസരിച്ച് ബാലസചിത്ര വിജ്ഞാനഗ്രന്ഥങ്ങൾ ഉപയോഗിക്കുന്നു. | ചിത്രപുസ്തകത്തിൽ നിന്ന് കൊടി, കോടാലി, തോണി തുടങ്ങിയവ കണ്ടെത്തട്ടെ.<br>മുൻ പാഠങ്ങളിലെ മാതൃകയിലുള്ള പ്രവർത്തനങ്ങളെല്ലാം നൽകുക | |
| 9.1.1 | നിദാനശോധകം<br>1) നോക്കി വായിക്കുക<br>പൊടി, കൊടി, കോടി, പൗരൻ, ഒരുവൻ, ഓണം | |

| 1 | 2 | 3 |
|---|---|---|

2) നോക്കിയെഴുതുക

തോണി, കൊടി, ഓല, മൗനം, ഒരുമ

3) മാതൃക നോക്കി മറ്റു കോളങ്ങൾ പൂരിപ്പിക്കുക

| | െ...ാ | േ...ാ | ൗ |
|---|---|---|---|
| ക | കൊ | കോ | കൗ |
| ച | ചൊ | ചോ | ചൗ |
| ട | | | |
| ത | | | |
| പ | | | |

പരിഹാരബോധനം

പ്രയാസങ്ങൾ കണ്ടറിഞ്ഞ് ഉചിതമായ പരിഹാരപരിപാടികൾ നൽകുക. രസകരമായിരിക്കണം.

ഉദാഃ

1) മേശപ്പുറത്ത് രണ്ടു ചോക്കുപെട്ടികൾ. ഒന്നിൽ അക്ഷരങ്ങളും മറ്റേതിൽ ചിഹ്നങ്ങളും. അധ്യാപകൻ 'കാ' എന്നു പറയുമ്പോൾ ഒരു കുട്ടി വന്ന്, 'ക' എന്ന അക്ഷരവും ാ ചിഹ്നവും എടുത്ത് ഫ്ളാനൽ ബോർഡിൽ പതിപ്പിക്കുന്നു. അടുത്ത കുട്ടിചിഹ്നം മാറ്റി കി എന്നാക്കട്ടെ. ഇതുപോലെ കീ, കു, കൂ, കെ, കേ, കൈ, കൊ, കോ,കൗ എന്നിവ ഓരോ കുട്ടി ഫ്ളാനൽ ബോർഡിൽ പതിപ്പിക്കുമ്പോൾ, മറ്റെല്ലാ കുട്ടികളും ചേർന്ന് ആ അക്ഷരം ഉറക്കെ പറയണം ഉദാ - 'കാ' എന്ന് ബോർഡിൽ പതിപ്പിക്കുമ്പോൾ, മറ്റു കുട്ടികൾ 'കാ' എന്നു പറയട്ടെ.
2) ചിഹ്നങ്ങൾക്കു സമാനമായ സ്വരം ഉയർത്തിക്കാണിക്കുന്നു. ഒരു ഗ്രൂപ്പ് ൗ ചിഹ്നം ഉയർത്തിക്കാണിക്കുമ്പോൾ, സമാനാക്ഷരമായ ഔ ഉയർത്തിക്കാണിക്കുന്നു.
3) പട്ടിക പൂരിപ്പിക്കുക

| | ഒ | ഓ | ഔ |
|---|---|---|---|
| ക | കൊ | കോ | കൗ |
| ച | | | |
| ട | | | |



സമയം : പിരീഡ് 6

പ്രാപ്തി: 3.1.1., 3.1.2., 3.1.3., 4.1.1.,4.1.2., 4.1.3., 7.1.1., 9.1.1

മുന്നറിവ്: 1) റ, ന, മ, ട,ല എന്നീ അക്ഷരങ്ങൾ എഴുതാനും വായിക്കാനും പഠിച്ചിട്ടുണ്ട്

2) അ, ആ എന്നീ അക്ഷരങ്ങൾ ചേർന്ന പദങ്ങൾ സംഭാഷണ മദ്ധ്യേ ധാരാളമായി കേൾക്കുകയും പറയുകയും ചെയ്തിട്ടുണ്ട്.

പഠനോപകരണങ്ങൾ: അക്ഷരക്കാർഡ്, പദക്കാർഡ്, ഫ്ളാഷ്ക്കാർഡ്, മഞ്ചാടിക്കുരു, മണൽ, ചെറിയ കല്ല്.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | 'യ', 'ഹ' എന്നീ അക്ഷരങ്ങളുടെ ഉച്ചാരണത്തിനു പ്രത്യേക ഊന്നൽ നല്കി ക്കൊണ്ടുള്ള സംഭാഷണം.<br><br>'മായ' നിങ്ങളെപ്പോലെ ഒരു കുട്ടിയായിരുന്നു. അവളുടെ അച്ഛൻ കൃഷിക്കാരനായിരുന്നു. അച്ഛൻ എല്ലാ ദിവസവും രാവിലെ വയലിൽ പോകും. മായയ്ക്ക് വയലിൽ പോകാൻ ആശ തോന്നി. ഒരു ദിവസം രാവിലെ ചായ കുടിച്ച് മായ അച്ഛനോടൊപ്പം യാത്രയായി. വയൽ നിറയെ പയർ കൃഷി ചെയ്തിരിക്കുന്നു. പയറിൻെറ ഇടയിൽ ഒരു മുയൽ ഇരിക്കുന്നത് മായ കണ്ടു. അവൾ പയർ തിന്നുന്ന മുയലിനെ അച്ഛന് കാണിച്ചുകൊടുത്തു. അച്ഛൻ പതുങ്ങിച്ചെന്നു മുയലിനെ പിടിച്ചു. കയറിട്ടുകെട്ടി. വീട്ടിൽ കൊണ്ടുവന്നു.<br><br>'യ' ചേർന്നു വരുന്ന പദങ്ങൾ കുട്ടികൾ പറയുന്നതിനു പര്യാപ്തമായ ചോദ്യങ്ങൾ ചോദിക്കുന്നു.<br><br>കുട്ടിയുടെ പേരെന്തായിരുന്നു. - മായ<br><br>അവർ എവിടേക്കാണു പോയത്? - വയലിൽ<br><br>പോകുന്നതിനു മുമ്പ് എന്താണ് കുടിച്ചത്? - ചായ<br><br>വയലിൽ എന്താണ് കൃഷി ചെയ്തിരുന്നത്? - പയർ<br><br>പയറിന്നിടയിൽ ആരെയാണു കണ്ടത്? - മുയലിനെ<br><br>മുയലിനെ എന്തുപയോഗിച്ചാണു കെട്ടിയത്? - കയർ. | |
| 3.1.1. ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നില്ക്കുമ്പോഴും കൂട്ടത്തിൽ നില്ക്കുമ്പോഴും തിരിച്ചറിയുന്നു. | പയർ, കയർ, മുയൽ, മായ, ചായ, വയൽ എന്നീ പദങ്ങളെഴുതിയ കാർഡുകൾ പ്രദർശിപ്പിക്കുന്നു. അധ്യാപകൻ വായിക്കുന്നു. ഏറ്റുവായന - സംഘവായന - വ്യക്തിഗത വായന. | അക്ഷരപ്പെട്ടിയിൽനിന്നും 'യ' തെരഞ്ഞെടുക്കുക. |
| 3.1.3. ലളിതവും പരിചിതവുമായ | 'യ' എന്നു മാത്രം എഴുതിയ കാർഡ് കാണിക്കുന്നു. വായിക്കുന്നു. ഏറ്റുവായന - സംഘവായന - വ്യക്തിഗതവായന | ഒരുകുട്ടി 'യ' എന്നെഴുതിയ കാർഡ് ഉയർത്തിക്കാട്ടു |

| 1 | 2 | 3 |
|---|---|---|
| വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | - ഉച്ചാരണം ശ്രദ്ധിക്കുന്നു.<br>വയലിൽ വിതച്ചത്<br>പയറിന് പടരാൻ കയറ്<br>കയറിൽ കയറി പയറ്<br>വയലിൽ നിറഞ്ഞതു പയറ് | മ്പോൾ അയാൾ നിർദ്ദേശിക്കുന്ന ആൾ വായിക്കുക.<br>നോക്കി വായിക്കുക<br>കയർ, മായ, ചായ, മുയൽ, വയൽ. |
| 4.1.1.<br>വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | 'യ' എന്ന അക്ഷരം വ്യക്തമായും വലുതായും അധ്യാപകൻ ബ്ലാക്ക്ബോർഡിൽ എഴുതുന്നു. തുടർന്ന് വായുവിലെഴുത്ത് -മണലിലെഴുത്ത്-ബോർഡിലെഴുത്ത്-സ്ലേറ്റിലെഴുത്ത്-പരിശോധന-തെറ്റുതിരുത്തൽ, ആവശ്യമെങ്കിൽ സ്ലേറ്റിൽ എഴുതിക്കൊടുത്ത് അതിനു മുകളിലൂടെ എഴുതിക്കാം. ചിലപ്പോൾ കുട്ടികളുടെ കൈ പിടിച്ച് എഴുതിക്കാണിക്കേണ്ടി വരും. | പയർ മണികൾ ഉപയോഗിച്ച് 'യ' യുടെ രൂപം ഉണ്ടാക്കുക. |
| 4.1.2<br>വ്യഞ്ജനങ്ങൾ അധ്യാപകൻ പറയുന്നതു കേട്ടെഴുതുന്നു. | പറയുന്നത് കേട്ടെഴുതുന്നു. | കേട്ടെഴുതുക<br>'യ' |
| 4.1.3<br>പരിചിതമായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | വയൽ, പയർ, പായൽ, ചായ, കായം തുടങ്ങിയ വാക്കുകൾ എഴുതിക്കാം. ഓരോ കുട്ടിയും എഴുതുന്നത് പരിശോധിക്കണം.<br>ഒരു കടങ്കഥ പറയുന്നു<br>"ആഹാ മരം<br>ഓഹോ മരം<br>കാക്കക്കിരിക്കാൻ കൊമ്പില്ല"<br>(പുക)<br>കുട്ടികൾക്ക് ഉത്തരമറിയില്ലെങ്കിൽ പറഞ്ഞുകൊടുക്കുന്നു. ഈ കടങ്കഥ കുട്ടികളോട് പരസ്പരം ചോദിക്കാൻ ആവശ്യപ്പെടുന്നു. | നോക്കിയെഴുതുക<br>പയർ, വയൽ, പായൽ, ചായ<br>പയർ, വയൽ, പായൽ, ചായ<br>കയർ ഉപയോഗിച്ച് കയർ എന്നെഴുതുക. |
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | 'ഹാരം' എന്നെഴുതിയ കാർഡും ചിത്രവും കാണിക്കുന്നു. അധ്യാപകൻ വായിക്കുന്നു. ഏറ്റുവായന, സംഘവായന, വ്യക്തിഗതവായന, 'ഹ' വരുന്ന മറ്റുപദങ്ങൾ അവതരിപ്പിക്കുന്നു. പ്രസ്തുത പദങ്ങളിൽ 'ഹ' എന്ന അക്ഷരം പ്രത്യേക നിറത്തിലെഴുതുന്നു.<br>വായന നടത്തുന്നു. | താഴെ കൊടുത്തിരിക്കുന്ന പദങ്ങളിൽ 'ഹ' യുടെ അടിയിൽ വരയിടുക.<br>ഹാരം, ഹിമം, മോഹം.<br>ബ്ലാക്ക്ബോർഡിൽ നിന്ന് വായിക്കുക.<br>'ഹ' |
| 3.1.2.<br>ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ | 'ഹ' എന്ന അക്ഷരം എഴുതിയ കാർഡ് ഉപയോഗിക്കുന്നു. വായിക്കുന്നു. ഏറ്റുവായന-സംഘവായന-വ്യക്തി | |

| 1 | 2 | 3 |
|---|---|---|
| വായിക്കുന്നു. | ഗതവായന - ഉച്ചാരണത്തിൽ ശ്രദ്ധ.<br>കുട്ടികൾ പായസം - വിളമ്പൽ - കുടിക്കൽ (അഭിനയം)<br>ഹായ് ! ഹായ് ! എന്തു രുചി.<br>പൂവു മണക്കുന്നതായി ഭാവിച്ച് പറയട്ടെ "ഹായ് നല്ല മണം" | |
| 3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | ഹഹഹ . . . ഹഹഹ . . . കുട്ടികൾ ഒച്ചവച്ചു ചിരിക്കട്ടെ.<br>വാഹനം, ആഹാരം, മോഹം, ഹിമം എന്നീ വാക്കുകൾ "ഹ" എന്ന അക്ഷരത്തിന്റെ ഉച്ചാരണം വ്യക്തമാകത്തക്ക രീതിയിൽ വായിക്കാൻ അവസരം നൽകുന്നു. | ബ്ലാക്ക്ബോർഡിൽനിന്ന് വായിക്കുക.<br>ഹിമം, ആഹാരം, മോഹം. |
| 4.1.1<br>വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | 'ഹ' എഴുതുന്ന രീതി വ്യക്തമാകത്തക്ക വിധത്തിൽ ബ്ലാക്ക്ബോർഡിൽ എഴുതുന്നു. കുട്ടികളെക്കൊണ്ട് എഴുതിക്കുന്നു. വായുവിലെഴുത്ത്, മണലിലെഴുത്ത്, ബോർഡിലെഴുത്ത്, സ്ലേറ്റിലെഴുത്ത്, പരിശോധന, തെറ്റുതിരുത്തൽ. | നോക്കിയെഴുതുക<br>ഹ<br>കേട്ടെഴുതുക<br>ഹ |
| 4.1.2<br>വ്യഞ്ജനങ്ങൾ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | ഉച്ചരിക്കുന്നത് കേട്ടെഴുതുന്നു. | |
| 4.1.3<br>പരിചിതമായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | പാഠപുസ്തകത്തിലെ പദങ്ങളും വാക്യങ്ങളും ബ്ലാക്ക്ബോർഡിൽ എഴുതുന്നു. കുട്ടികൾ നോക്കിയെഴുതുന്നു. | നോക്കിയെഴുതുക<br>ഹേമ പാടി<br>മോഹിനി ആടി |
| 6.1.1<br>പദാന്ത്യത്തെ അടിസ്ഥാനമാക്കി പദങ്ങളുടെ സാമ്യം അറിയുന്നു. | പാഠപുസ്തകം വായിക്കുന്നു. കുട്ടികൾ കൂടെ വായിക്കുന്നു. സംഘവായന, ഒറ്റയ്ക്കു വായന. | പൂരിപ്പിക്കുക<br>കുയിൽ . . . . .<br>മയിൽ . . . . . . |
| 9.1.1<br>പദങ്ങൾ വായിച്ച് ഗ്രഹിക്കുന്നതിനുള്ള കഴിവ് നേടുന്നു. | കുയിൽ പാടും<br>മയിൽ ആടും<br>മുയൽ ചാടും<br>മോഹിനി പാടി<br>രോഹിണി ആടി<br>വാക്യങ്ങളുടെ സാമ്യത വായനയിലൂടെ വ്യക്തമാക്കുന്നു.<br>ചിരട്ട കമഴ്ത്തൽക്കളി:<br>ചിരട്ടകൾക്കടിയിൽ ഇട്ടിരിക്കുന്ന അക്ഷരങ്ങൾ എടുത്ത് ഉയർത്തിക്കാണിക്കാൻ ആവശ്യപ്പെടുന്നു. അതിൽ 'ഹ' ഉയർത്തിക്കാണിക്കുമ്പോൾ 'ഹഹഹ'യെന്ന് മറ്റുകുട്ടികൾ | |

| 1 | 2 | 3 |
|---|---|---|
| | ചിരിക്കട്ടെ. 'യ' എന്നുയർത്തിക്കാണിക്കുമ്പോൾ കൈയടിക്കട്ടെ.<br><br>വർക്ക് ബുക്കിലെ അഭ്യാസങ്ങൾ ചെയ്യിക്കുന്നു.<br><br>ഇവയ്ക്കു പുറമെ മുൻപാഠങ്ങളിൽ നിർദ്ദേശിച്ചിട്ടുള്ള തരത്തിലുള്ള പ്രവർത്തനങ്ങളും നൽകുക (പദാവലീ വികസത്തിനു പറ്റിയ അഭ്യാസങ്ങൾ)<br><br>പദാവലീ വികസനത്തെ ഉന്നമാക്കിയുള്ള വിവിധ പ്രവർത്തനങ്ങൾ നൽകാം<br><br>നിദാനശോധകം:<br><br>പാഠപുസ്തകം വായിക്കാൻ ആവശ്യപ്പെടുക. വായനാശേഷി ഉച്ചാരണം ഇവ പരിശോധിക്കുക.<br><br>കേട്ടെഴുതുക.<br><br>കുയിൽ പാടി<br>മുയൽ ചാടി<br>മയിൽ ആടി<br>മോഹിനി ആടി<br>രോഹിണി പാടി<br><br>പൂരിപ്പിക്കുക:<br><br>മു . . . . . . ൽ, വ . . . . . . ൽ, ക . . . . . . ർ,<br>വാ . . . . . . നം, മോ . . . . . .ം<br><br>പരിഹാരബോധനം:<br><br>തെറ്റിന്റെ സ്വഭാവമനുസരിച്ച് ആകർഷകമായ ബോധന തന്ത്രങ്ങളിലൂടെ പരിഹാരബോധനം. | |

പാഠം 18




സമയം : 7 പിരീഡ്

**പ്രാപ്തികൾ:** 3.1.1., 3.1.2., 3.1.3., 4.1.1.,4.1.2., 4.1.3., 6.1.1., 9.1.1

**മുന്നറിവ് :** 1) ള, ഞ, ഈ അക്ഷരങ്ങളുടെ ശ്രവണം, ഭാഷണം.

2) അക്ഷരങ്ങൾ ചേർത്തു പദങ്ങളും പദങ്ങൾ ചേർത്തു വാക്യങ്ങളും നിർമ്മിക്കാനുള്ള കഴിവ്.

3) കഴിഞ്ഞ പാഠങ്ങൾ

**പഠനോപകരണങ്ങൾ:** അക്ഷരക്കാർഡുകൾ, പദക്കാർഡുകൾ, വളകൾ, വളപ്പൊട്ടുകൾ, മഞ്ചാടിക്കുരു

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | 'ള' 'ഞ' എന്നീ അക്ഷരങ്ങൾക്ക് പ്രത്യേക ഊന്നൽ നല്കിക്കൊണ്ടുള്ളസംഭാഷണം.<br>വീട്ടിലൊരു തളം<br>വളപ്പിലൊരു കുളം<br>വീട്ടിലുള്ള തളത്തിലുണ്ടൊരു കുട്ടി<br>തളയും വളയുമണിഞ്ഞൊരു കുട്ടി<br>സരളക്കുട്ടി<br>വളപ്പിലുള്ള കുളത്തിലുണ്ടൊരു കുട്ടി<br>തളയില്ലാത്തൊരു<br>വളയില്ലാത്തൊരു കുട്ടി<br>തവളക്കുട്ടി<br>തവളക്കുട്ടീം കൂട്ടി<br>സരളക്കുട്ടീം കൂട്ടി<br>- പാട്ടുപാടി ക്ലാസ്സ് ആരംഭിക്കാം.<br>അധ്യാപകൻ പാടുന്നു. ഏറ്റു പാടുന്നു. തള, വള, തവള ഇവയെക്കുറിച്ചു സംഭാഷണം. തവളച്ചാട്ടം ചാടിക്കാം. തവളയുടെ ശബ്ദമുണ്ടാക്കി കുട്ടികൾ ചാടട്ടെ. | |
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | തവളയെന്നെഴുതിയ കാർഡു പ്രദർശിപ്പിക്കുന്നു. വായിക്കുന്നു. ഏറ്റുവായന, സംഘവായന, വ്യക്തിഗത വായന, തുടർന്ന് തള, വള, പാളം, കിളി, കേരളം, പുളി, നീളം തുടങ്ങിയ പദങ്ങൾ ഉള്ള കാർഡുകാണിക്കുന്നു. ഇവയി | അക്ഷരക്കൂട്ടത്തിൽ നിന്ന് തെരഞ്ഞെടുക്കുക |

| 1 | 2 | 3 |
|---|---|---|
| 3.1.2<br>ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | ലെ 'ള' പ്രത്യേക നിറത്തിൽ. 'ള' എന്നെഴുതിയ കാർഡ് കാണിക്കുന്നു. വായിക്കുന്നു.<br>ഏറ്റുവായന - സംഘവായന - വ്യക്തിഗതവായന<br>ഉച്ചാരണത്തിൽ ശ്രദ്ധ<br>തള താ തവളേ<br>വള താ തവളേ<br>തളയും വളയും താ തവളേ<br>തളയും വളയും തവളയ്ക്കുണ്ടോ<br>തവളയ്ക്കില്ലിതുരണ്ടും. | നോക്കിവായിക്കുക<br>'ള' |
| 3.1.3 ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | 'ള' ചേർന്ന പദങ്ങളും 'ള' എന്ന അക്ഷരവും വീണ്ടും വായിക്കുന്നതിന് അവസരം നൽകുന്നു. | നോക്കി വായിക്കുക<br>തള, വള, തവള, വിളി, പാളം, കേരളം. |
| 4.1.1. വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | 'ള'യുടെ എഴുത്തുരീതി വ്യക്തമാകത്തക്ക വിധം ബ്ലാക്ക്ബോർഡിൽ എഴുതുന്നു - വായുവിലെഴുത്ത് - മണലിലെഴുത്ത് - ബോർഡിലെഴുത്ത് - സ്ലേറ്റിലെഴുത്ത് - പരിശോധന. | വളപ്പൊട്ടുകൾ ഉപയോഗിച്ച് 'ള' യുടെ രൂപം ഉണ്ടാക്കുക. |
| 4.1.2. വ്യഞ്ജനങ്ങൾ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | തള, വള, പാളം, കിളി, കേരളം, പുളി, ചൂളം, നീളം, തുടങ്ങിയ വാക്കുകളും പുസ്തകത്തിലെ വാക്യങ്ങളും ബ്ലാക്ക്ബോർഡിൽ നോക്കി എഴുതുന്നു. തെറ്റു തിരുത്തിക്കൊടുക്കുന്നു. | കേട്ടെഴുതുക<br>'ള' |
| 4.1.3 പരിചിതമായ ലഘു പദങ്ങളും ലഘു വാക്യങ്ങളും എഴുതുന്നു. | 'ഞാറി'ന്റെ ചിത്രം കാണിക്കുന്നു. കുട്ടികൾ 'ഞാറ്' എന്നു പറയട്ടെ. പറഞ്ഞില്ലെങ്കിൽ അധ്യാപകനു പറഞ്ഞു കൊടുക്കാം. ശ്രവണത്തിനും വചനത്തിനും അവസരം നൽകുന്നു.<br>'ഞാറ്' - പദക്കാർഡ് പ്രദർശിപ്പിക്കുന്നു. | കേട്ടെഴുതുക<br>തവള<br>തള, വള, കേരളം |
| 3.1.1 ഭാഷയിലെ അക്ഷരങ്ങൾ തനിച്ചുനിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | വായിക്കുന്നു - ഏറ്റുവായന - സംഘവായന - വ്യക്തിഗതവായന. കാർഡിൽ നിന്ന് ഞാൻ, ഞായർ, ഞവര, ഞാവൽ തുടങ്ങിയവയുടെ വായന. | അക്ഷരക്കൂട്ടത്തിൽ 'ഞ' എന്ന അക്ഷരം തെരഞ്ഞെടുക്കുക. |
| 3.1.2 ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | 'ഞ' എന്ന അക്ഷരം മാത്രം കാർഡിൽ പ്രദർശിപ്പിക്കുന്നു. വായിക്കുന്നു. ഏറ്റുവായന - സംഘവായന - വ്യക്തിഗതവായന. | ബ്ലാക്ക്ബോർഡിൽ നിന്ന് വായിക്കുക<br>'ഞ' |
| 3.1.3. ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | 'ഞ' യും 'ഞ' ചേർന്നു വരുന്ന പദങ്ങളും വായിക്കാനവസരം നൽകുന്നു. | ഞാറ്, ഞാൻ, ഞായർ, ഞവര |
| 4.1.1 വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | കുട്ടികൾക്ക് വ്യക്തമാകത്തക്ക വിധത്തിൽ അധ്യാപകൻ ബ്ലാക്ക്ബോർഡിൽ 'ഞ' എഴുതുന്നു. എഴുതുന്ന ക്രമം വ്യക്തമാക്കുന്നു. വായുവിലെഴുത്ത്, മണലിലെഴുത്ത്, ബോർഡിലെഴുത്ത്, സ്ലേറ്റിലെഴുത്ത്, പരിശോധന, തെറ്റു തിരുത്തൽ. | മഞ്ചാടിക്കുരു ഉപയോഗിച്ച് 'ഞ' യുടെ രൂപം ഉണ്ടാക്കുക. |

| 1 | 2 | 3 |
|---|---|---|
| 4.1.3 പരിചിതമായ ലഘു പദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | ഞാൻ, ഞായർ, ഞവര, ഞാവൽ തുടങ്ങിയ പദങ്ങൾ ബ്ലാക്ക്ബോർഡിൽ എഴുതിയിടുന്നു. കുട്ടികളെക്കൊണ്ട് എഴുതിക്കുന്നു.<br>കേട്ടെഴുതാൻ അവസരം നൽകുന്നു. | കേട്ടെഴുതുക<br>ഞാൻ, ഞായർ, ഞവര, ഞാവൽ. |
| 4.1.2 വ്യഞ്ജനങ്ങൾ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | പാഠപുസ്തകം വായിക്കുന്നു. പുസ്തകത്തിലെ ലഘുവാക്യങ്ങളുടെ വായന, എഴുത്ത്, മറ്റു പദങ്ങൾ, ഇവ ശ്രദ്ധയിൽ പെടുത്തുന്നു. | |
| 6.1.1<br>പദാന്ത്യത്തെ അടിസ്ഥാനമാക്കി പദങ്ങളുടെ സാമ്യമറിയുന്നു.<br>9.1.1 | ലീല വള ഊരി<br>കിളി പാടി<br>തവള ചാടി<br>പദാന്ത്യത്തിലെ സാമ്യം ശ്രദ്ധിക്കത്തക്കവിധം വായന.<br>മൂല്യനിർണ്ണയത്തിനു സഹായകമായ തരത്തിൽ കുട്ടികളെ ഗ്രൂപ്പാക്കി താഴെപറയുന്ന പാട്ട് അഭിനയത്തോടെ നടത്താം.<br>ഗ്രൂപ്പ് 1 നിങ്ങളുടെ ക്ലാസ്സിലിപ്പോൾ ഏതക്ഷരമാണെടോ?<br>ഞങ്ങളുടെ ക്ലാസ്സിലിപ്പോൾ<br>'ള' യെന്ന അക്ഷരമാണല്ലോ.<br>'ള'യെന്നക്ഷരമെങ്ങനെ<br>പിന്നെങ്ങനെ പിന്നെങ്ങനെ ?<br>'ള'യെന്നക്ഷരമിങ്ങനെ<br>പിന്നിങ്ങനെ പിന്നിങ്ങനെ.<br>വർക്ക് ബുക്കിലെ അഭ്യാസങ്ങൾ ചെയ്യുന്നതിനുള്ള നിർദ്ദേശങ്ങൾ നൽകുന്നു. | പൂരിപ്പിക്കുക<br>കിളി . . . . .<br>തവള . . . . . |
| 9.1.1 | നിദാനശോധകം<br>പാഠപുസ്തകം കുട്ടികളെക്കൊണ്ടു വായിപ്പിക്കുന്നു. പാഠഭാഗത്തിലെ ലഘുവാക്യങ്ങളും വാക്കുകളും കേട്ടെഴുത്തായി നൽകുന്നു.<br>പദാവലീവികസനത്തെ ഉന്നമാക്കിയുള്ള പ്രവർത്തനങ്ങൾ നൽകുക.<br>പരിഹാരബോധനം:<br>തെറ്റിൻെറ സ്വഭാവമനുസരിച്ച് ആകർഷകമായ തന്ത്രങ്ങളിലൂടെ പരിഹാരബോധനം. | |

പാഠം 19



സമയം: 8 പിരീഡ്

**പ്രാപ്തികൾ:** 1.1.1, 3.1.1., 3.1.2., 3.1.3., 4.1.1.,4.1.2.., 6.1.1., 9.1.1

**മുന്നറിവ്:** മ, ത, ള എന്നീ അക്ഷരങ്ങൾ ചേർന്നുവരുന്ന പദങ്ങൾ കുട്ടികൾക്കു പറയാനും എഴുതാനും അറിയാം. അക്ഷരങ്ങൾ കൂട്ടിച്ചേർത്തു വായിക്കുവാനും കുട്ടികൾക്കറിവുണ്ട്.

**പഠനോപകരണങ്ങൾ:** അക്ഷരങ്ങൾ, പദങ്ങൾ എന്നിവയുടെ ഫ്ളാഷ്ക്കാർഡുകൾ. അമ്മയും കുഞ്ഞും, തത്ത, ജലാശയങ്ങൾ, മഴ പെയ്യുന്ന ചിത്രങ്ങൾ. ഒന്നോ രണ്ടോ ചോക്കുപെട്ടി, മണൽ, ഫ്ളാനൽ ബോർഡ്.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| ശ്രവണം<br>1.1.1<br>ലളിതവും പരിചിതവും പ്രശസ്തവുമായ ഗാനങ്ങൾ ശ്രദ്ധാപൂർവ്വം ശ്രവിക്കുന്നു. | അവതരണം: സംഭാഷണം, കഥ, കടങ്കഥ, അക്ഷരക്കളി, കവിത, എന്നീ മാർഗ്ഗങ്ങളിലൂടെ പാഠാവതരണം നടത്താം. മ്മ, ത്ത, ള്ള എന്നീ അക്ഷരങ്ങളുടെ ഉച്ചാരണത്തിന് ഊന്നൽ നൽകിക്കൊണ്ടുള്ള സംഭാഷണം.<br><br>1. രാവിലെ അമ്മ കുളിപ്പിക്കും<br>പുസ്തകസഞ്ചിയെടുപ്പിക്കും<br>ഉമ്മയൊരായിരമൊന്നിച്ചെൻ<br>കവിളിൽ തന്നു ചിരിപ്പിക്കും<br><br>2. ഓടിയെത്തും നേരമെന്നെ ഓമനിക്കും അമ്മ<br>ഉമ്മവയ്ക്കും പാട്ടുപാടും എന്നുമെന്റെ അമ്മ<br>പട്ടുടുപ്പു തുന്നിത്തരും പൊട്ടുതൊടും അമ്മ<br>അമ്മയാണീപ്പാരിടത്തിൽ എന്നുമെന്റെ ദൈവം<br>അമ്മയെ മറന്നിടാ - ഞാൻ ജീവനുള്ള കാലം. | |
| ഭാഷണം | ഈ പാട്ടു കേട്ടില്ലേ ? അമ്മ എന്തൊക്കെ തരും ? അമ്മയെപ്പറ്റി കുട്ടികൾക്ക് ധാരാളം പറയുവാനുണ്ടാകും. അധ്യാപകൻ അവരുമായി സംഭാഷണത്തിൽ ഏർപ്പെടാം. കുട്ടികൾ അവർക്ക് അറിവുള്ള കാര്യങ്ങൾ പറയട്ടെ. | |
| വായന<br>3.1.1 ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | അമ്മ എന്നെഴുതിയ ഫ്ളാഷ്കാർഡ് പ്രദർശിപ്പിക്കുന്നു. 'മ്മ' ശ്രദ്ധ പതിയത്തക്ക വിധത്തിൽ നിറം പിടിപ്പിച്ചതായിരിക്കണം. അധ്യാപകൻ സ്ഫുടമായും വ്യക്തമായും വായിക്കുന്നു. കുട്ടികൾ സംഘമായും, ചെറുസംഘമായും, ഒറ്റയ്ക്കും വായിക്കുന്നു. അതുപോലെ ഉമ്മ, കമ്മൽ, കുമ്മായം | ബ്ലാക്ക്ബോർഡിൽ നോക്കി വായന<br>അമ്മ, ഉമ്മ, കമ്മൽ, കുമ്മായം |

| 1 | 2 | 3 |
|---|---|---|
| 3.1.2 ഫ്ളാഷ്കാർഡിൽ എഴുതിയതും അച്ചടിച്ചതുമായ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | എന്നീ പദങ്ങളുടെ കാർഡുകൾ കാണിച്ചു വായന ആവർത്തിക്കുന്നു. കുട്ടികളെല്ലാം പങ്കാളികളാകുന്നുണ്ടോയെന്ന് അധ്യാപകൻ ശ്രദ്ധിക്കേണ്ടതുണ്ട്.<br>ഉമ്മ   കമ്മൽ   കുമ്മായം   അമ്മ<br>കുട്ടികൾ വ്യക്തമായി ഉച്ചരിക്കുന്നു. | അക്ഷരക്കാർഡുകളിൽ നിന്ന് 'മ്മ' തെരഞ്ഞെടുക്കൽ. |
| ലേഖനം<br>4.1.1<br>സ്വരങ്ങൾ, വ്യഞ്ജനങ്ങൾ, കൂട്ടക്ഷരങ്ങൾ എന്നിവ നോക്കി എഴുതുന്നു.<br>4.1.2<br>മേൽപ്പറഞ്ഞവ കേട്ടെഴുതുന്നു. | ബ്ലാക്ക്ബോർഡിൽ   ഉമ്മ   കമ്മൽ   അമ്മ   കുമ്മായം<br>അധ്യാപകൻ ഉച്ചരിച്ചെഴുതുന്നു. എഴുതുന്ന ക്രമം പലപ്രാവശ്യം വ്യക്തമാക്കിക്കൊടുക്കണം. വായുവിൽ എഴുതിക്കാണിക്കാം. കുട്ടികൾ അനുകരിക്കുന്നു. വലുതായി ബ്ലാക്ക്ബോർഡിൽ എഴുതിയതിനു മുകളിൽകൂടി വിരൽ നടത്തട്ടെ. നിലത്തെഴുത്ത് - മണൽ നിരത്തിയും അല്ലാതെയും, ബോർഡിലെഴുത്ത്, സ്ലേറ്റിലേഴുത്ത് - എന്നിവ ആവർത്തിക്കുന്നു. കുട്ടികളുടെ കൈ പിടിച്ചെഴുതിക്കൊടുക്കാവുന്നതാണ്. കുട്ടികൾ സ്വതന്ത്രമായി പിന്നീട് എഴുതുന്നുണ്ടോയെന്നു ശ്രദ്ധിക്കുക. ബ്ലാക്ക്ബോർഡിൽ നിന്നും ഉമ്മ, കമ്മൽ, അമ്മ, കുമ്മായം എന്നീ പദങ്ങൾ നോക്കി എഴുതുക. | മുത്തുകളോ കല്ലോ കൊണ്ട് 'മ്മ' യുടെ ആകൃതി ഉണ്ടാക്കുക<br>സ്ലേറ്റിൽ കുട്ടികൾ എഴുതിക്കാണിക്കുക.<br>(പഠിച്ച അക്ഷരം) ചേർത്തു പൂരിപ്പിക്കുക<br>അ . . . .<br>ഉ . . . . .<br>ക . . . . . ൽ<br>കു . . . . .ായം |
| അവതരണം | ത്ത<br>കവിത അധ്യാപകൻ ഈണത്തിൽ ചൊല്ലുക.<br>1. 'തത്തേ, തത്തേ പച്ചത്തത്തേ<br>തത്തിത്തത്തി വന്നാട്ടെ<br>തറയിലിരുന്ന പയറെല്ലാം<br>തനിച്ചു തിന്നോ തത്തമ്മേ'<br>2. പത്തു തത്ത ഒത്തുകൂടി<br>അത്തിമരകൊമ്പിലേറി<br>പത്തിലൊരു കുട്ടിത്തത്ത<br>കൊത്തുകൂടി താഴെവീണു. | |
| ഭാഷണം | സംഭാഷണത്തിലൂടെയും വാചികാഭ്യാസം ആകാം. തത്ത, കത്ത്, മത്തൻ, പത്തായം, മുത്ത്, എന്നിവയെക്കുറിച്ചുള്ള സംഭാഷണമാകാം. | |
| വായന<br>3.1.1<br>3.1.2 | തത്ത, പത്തായം, കത്തി, പത്ത്, എന്നിങ്ങനെ എഴുതിയ ഫ്ളാഷ്കാർഡുകൾ ഉപയോഗിച്ച് വായന നടത്താം. അധ്യാപകന്റെ ഒപ്പം കുട്ടികൾ വായിക്കണം. ചെറു സംഘങ്ങളായും, ഒറ്റയ്ക്കും വായിപ്പിക്കുക. 'ത്ത' എന്നെഴുതിയ കാർഡുകാണിച്ച് ഉച്ചരിപ്പിക്കുക. വ്യക്തമായി എല്ലാകുട്ടികളും ഉച്ചരിക്കുന്നുണ്ടോ എന്ന് അധ്യാപകൻ ശ്രദ്ധിക്കണം.<br>ബ്ലാക്ക്ബോർഡിൽ തത്ത, പത്തായം, കത്തി, പത്ത് എന്നീ പദങ്ങൾ എഴുതുക. വായന ആവർത്തിക്കുക. | ഫ്ളാനൽ ബോർഡിൽ നോക്കി വായിക്കുക.<br>ബ്ലാക്ക്ബോർഡിൽ നോക്കി വായന.<br>അക്ഷരക്കാർഡുകളിൽ നിന്നും 'ത്ത' എന്ന അക്ഷരം തെരഞ്ഞെടുക്കുക. |

| 1 | 2 | 3 |
|---|---|---|
| ലേഖനം<br><br>4.1.1<br><br>സ്വരങ്ങൾ, വ്യഞ്ജനങ്ങൾ എന്നിവ നോക്കിയെഴുതുന്നു.<br><br>4.1.2<br><br>കേട്ടെഴുതുന്നു | അധ്യാപകൻ 'ത്ത' എഴുതുന്ന ക്രമം പലപ്രാവശ്യം വ്യക്തമാക്കിക്കൊടുക്കണം. വലുതായി ബ്ലാക്ക്ബോർഡിൽ എഴുതിയിരിക്കുന്നതിനു മുകളിൽ കൂടി വിരൽ നടത്തട്ടെ. വായുവിലെഴുത്ത്, മണൽ നിരത്തിയെഴുത്ത്, സ്ലേറ്റിലെഴുത്ത് ആവർത്തിക്കുക. കുട്ടികൾ സ്വതന്ത്രമായി എഴുതുന്നുണ്ടോ എന്ന് ഉറപ്പുവരുത്തുക. ബ്ലാക്ക്ബോർഡിൽ നിന്നും തത്ത, പത്തായം, കത്തി, പുത്തൻ, പത്ത്, കൊത്തി, പൂത്താലം, എന്നീ പദങ്ങൾ നോക്കി എഴുതുക. 'ഞ്ഞ' യുമായി 'ത്ത' എന്ന അക്ഷരത്തിന് സാമ്യം ഉള്ളതുകൊണ്ട് എഴുത്തിൽ പ്രത്യേകം ശ്രദ്ധ വേണം. അക്ഷരക്കാർഡുകൾ തെരഞ്ഞെടുത്ത് പദങ്ങൾ നിർമ്മിക്കുക.. അത് വായിക്കുക. | പൂരിപ്പിച്ച് സ്ലേറ്റിൽ എഴുതുക<br><br>ത . . . .<br><br>ക . . . ി<br><br>പു . . . . ൻ<br><br>പ . . . . ായം |
| | ള്ള | |
| അവതരണം<br><br>ശ്രവണം | 'വെള്ള'ത്തെക്കുറിച്ച് കുട്ടികൾക്കു ധാരാളം പറയാനറിയാം. തുള്ളി, വള്ളം, മഴക്കാലത്ത് കടലാസ്സ് വള്ളം ഉണ്ടാക്കി വെള്ളത്തിലിട്ട് രസിക്കുന്നതും കുട്ടികൾ പറയുന്നു.<br><br>കടങ്കഥ<br><br>വെള്ളം വെള്ളം സർവ്വത്ര,<br>തുള്ളി കുടിക്കാനില്ലത്രേ !<br>(കടൽ)<br><br>കവിത<br><br>വെള്ളം നമ്മൾക്കാവശ്യം<br>വെള്ളം പാഴായ്കളയരുതേ<br>വെള്ളം എവിടെ കിട്ടീടും<br>കുളവും കിണറും നൽകീടും<br>- പിന്നെയോ?<br>കടലും മഴയും പുഴയും<br>നമുക്കു വെള്ളം നൽകീടും<br>വെള്ളം ശുചിയായ് വയ്ക്കേണം<br>വെള്ളം നമ്മുടെ സമ്പത്ത് | |
| വചനം | വെള്ളത്തിന്റെ ഉപയോഗങ്ങൾ. കുടിക്കാൻ, കുളിക്കാൻ, കഴുകാൻ, കൃഷിചെയ്യാൻ എന്നിങ്ങനെ. സസ്യജാലങ്ങൾക്കും, മൃഗങ്ങൾക്കും, എല്ലാവർക്കും വെള്ളം ആവശ്യമാണ്. മഴ, പുഴ, കടൽ, കിണർ - ജലം കിട്ടുന്നു. കുടിക്കാനുള്ള വെള്ളം എവിടെനിന്നും കിട്ടുന്നു? | ചിത്രം കാണിച്ച് പദങ്ങൾ പറയിക്കുക<br><br>വെള്ളം, വള്ളം, ഉള്ളി |
| വായന<br><br>3.1.1 | ഫ്ളാഷ്കാർഡുകൾ, ചിത്രങ്ങൾ - വള്ളം, വെള്ളി, കടൽ, പുഴ, കിണർ, മുല്ല, ഉള്ളി എന്നിവ കാണിച്ച് പദങ്ങൾ പറയുന്നു. | |

| 1 | 2 | 3 |
|---|---|---|
| | വെള്ളം \| ഉള്ളി \| വെള്ളി \| തുള്ളി<br>വള്ളി \| വള്ളം \| ചുള്ളി എന്നീ പദങ്ങൾ അധ്യാപകന്റെ ഉച്ചാരണം അനുകരിച്ചു കുട്ടികൾ നോക്കി വായിക്കുന്നു. വായനയിലെ സാധാരണ ക്രമം പാലിക്കുക.<br>ള്ള എന്നെഴുതിയ കാർഡ് കണ്ടു വായിക്കുക. അധ്യാപകൻ ബ്ലാക്ക് ബോർഡിൽ എഴുതുക.. 'ള്ള' നിറത്തിൽ കൊടുക്കുക. കുട്ടികൾ വായിക്കട്ടെ. | പദച്ചാർട്ടു നോക്കി വായന<br>ഉള്ളി, വെള്ളം, വള്ളം, വെള്ളി<br>അക്ഷരക്കാർഡുകളിൽ നിന്നും 'ള്ള' തെരഞ്ഞെടുക്കൽ. |
| ലേഖനം<br>4.1.1<br>നോക്കി എഴുതുന്നു. | ലേഖനത്തിൽ പ്രത്യേകം ശ്രദ്ധ വേണം. എഴുതുന്ന രീതി പല പ്രാവശ്യം വ്യക്തമാക്കിക്കൊടുക്കണം. ബ്ലാക്ക്ബോർഡിൽ എഴുതിയതിനു മുകളിൽക്കൂടി വിരൽ നടത്തൽ, മണലിലെഴുത്ത്, ബോർഡിലെഴുത്ത്, സ്ലേറ്റിലെഴുത്ത്. | നോക്കിയെഴുതുക. |
| 4.1.3 പരിചിതമായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | ബ്ലാക്ക്ബോർഡിൽ നിന്നും വെള്ളം, ഉള്ളി, വെള്ളി, തുള്ളി, വള്ളി, ചുള്ളി എന്നീ പദങ്ങൾ നോക്കി എഴുതുക. | കേട്ടെഴുതുക.<br>വള്ളി, ചുള്ളി, ഉള്ളി, വെള്ളി |
| 3.1.2<br>പാഠപുസ്തകം<br>ശ്രവണം<br>ഭാഷണം<br>ലേഖനം | പാഠപുസ്തകം നോക്കി അധ്യാപകൻ മാതൃകാവായന നടത്തുന്നു. കുട്ടികൾ ഏറ്റുവായിക്കുന്നു. സംഘമായും ഒറ്റയ്ക്കും വായിക്കുന്നു. വായന ആവർത്തിക്കുന്നു. പുസ്തകത്തിലെ പദങ്ങൾ ബ്ലാക്ക്ബോർഡിൽ എഴുതുക. കുട്ടികൾ വായിക്കുന്നു. പുസ്തകത്തിൽ നോക്കി കുട്ടികൾ സ്ലേറ്റിൽ എഴുതുന്നു. പരിശോധന അവശ്യം വേണ്ടതാണ്. | ചിത്രക്കാർഡും അതിന്റെ പദക്കാർഡും കണ്ടുപിടിക്കുക. |
| | നിർദ്ദേശാനുസരണം കുട്ടികൾ വർക്കുബുക്കിലെ അഭ്യാസം ചെയ്യട്ടെ. അധ്യാപകന്റെ മേൽനോട്ടം ആവശ്യമാണ്. | |
| 4.1.2<br>കേട്ടെഴുതുന്നു. | കേട്ടെഴുതുന്നതിന് മുമ്പു കുട്ടികൾ പദങ്ങളെല്ലാം പഠിച്ചുവെന്ന് ഉറപ്പുവരുത്തണം. തൊട്ടുമുമ്പു വായന നടത്തണം. | കേട്ടെഴുതുക<br>അമ്മ, സമ്മാനം, ഉള്ളി, പള്ളി, തത്ത, പത്ത് |
| | ഗ്രൂപ്പു പ്രവർത്തനം<br>ഒരു ഗ്രൂപ്പിന് അക്ഷരക്കാർഡുകളും മറ്റേ ഗ്രൂപ്പിന് പദക്കാർഡുകളും കൊടുക്കുക. ഒരു അക്ഷരക്കാർഡ് ഉയർത്തിക്കാണിക്കട്ടെ. ആ അക്ഷരമുള്ള അർത്ഥയുക്തമായ പദക്കാർഡ് അക്ഷരക്കാർഡ് ഉയർത്തിക്കാണിക്കുക. അങ്ങനെ കളി ആവർത്തിക്കാം. കൂടുതൽ പോയിൻറുനേടുന്നവർ വിജയിച്ചതായി പറയുക. | |
| 6.1.1<br>പദാന്ത്യത്തെ അടിസ്ഥാനമാക്കി പദസാമ്യം അറിയുന്നു.<br>9.1.1 പദാവലീ വികസനം | പദാന്ത്യ സാമ്യം കുട്ടികൾ പറയുന്നു<br>ഉള്ളി, ചുള്ളി, പള്ളി, തുള്ളി, വെള്ളി<br>അമ്മ, ഉമ്മ<br>കത്തി, പത്തി, കൊത്തി<br>വെള്ളം, വള്ളം<br>തത്ത, മെത്ത | |

ചിരിക്കട്ടെ. 'യ' എന്നുയർത്തിക്കാണിക്കുമ്പോൾ കൈയടിക്കട്ടെ.

വർക്ക് ബുക്കിലെ അഭ്യാസങ്ങൾ ചെയ്യിക്കുന്നു.

ഇവയ്ക്കു പുറമെ മുൻപാഠങ്ങളിൽ നിർദ്ദേശിച്ചിട്ടുള്ള തരത്തിലുള്ള പ്രവർത്തനങ്ങളും നൽകുക (പദാവലീ വികസത്തിനു പറ്റിയ അഭ്യാസങ്ങൾ)

പദാവലീ വികസനത്തെ ഉന്നമാക്കിയുള്ള വിവിധ പ്രവർത്തനങ്ങൾ നൽകാം

നിദാനശോധകം:

പാഠപുസ്തകം വായിക്കാൻ ആവശ്യപ്പെടുക. വായനാ ശേഷി ഉച്ചാരണം ഇവ പരിശോധിക്കുക.

കേട്ടെഴുതുക.

കുയിൽ പാടി

മുയൽ ചാടി

മയിൽ ആടി

മോഹിനി ആടി

രോഹിണി പാടി

പൂരിപ്പിക്കുക:

മു . . . . . . ൽ, വ . . . . . . ൽ, ക . . . . . . ർ,

വാ . . . . . . നം, മോ . . . . . . ം

പരിഹാരബോധനം:

തെറ്റിന്റെ സ്വഭാവമനുസരിച്ച് ആകർഷകമായ ബോധന തന്ത്രങ്ങളിലൂടെ പരിഹാരബോധനം.

പാഠം 18



സമയം : 7 പിരീഡ്

പ്രാപ്തികൾ: 3.1.1., 3.1.2., 3.1.3., 4.1.1.,4.1.2., 4.1.3., 6.1.1., 9.1.1

മുന്നറിവ് : 1) ള, ഞ, ഈ അക്ഷരങ്ങളുടെ ശ്രവണം, ഭാഷണം.

2) അക്ഷരങ്ങൾ ചേർത്തു പദങ്ങളും പദങ്ങൾ ചേർത്തു വാക്യങ്ങളും നിർമ്മിക്കാനുള്ള കഴിവ്.

3) കഴിഞ്ഞ പാഠങ്ങൾ

പഠനോപകരണങ്ങൾ: അക്ഷരക്കാർഡുകൾ, പദക്കാർഡുകൾ, വളകൾ, വളപ്പൊട്ടുകൾ, മഞ്ചാടിക്കുരു

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | 'ള' 'ഞ' എന്നീ അക്ഷരങ്ങൾക്ക് പ്രത്യേക ഊന്നൽ നല്കിക്കൊണ്ടുള്ളസംഭാഷണം.<br>വീട്ടിലൊരു തളം<br>വളപ്പിലൊരു കുളം<br>വീട്ടിലുള്ള തളത്തിലുണ്ടൊരു കുട്ടി<br>തളയും വളയുമണിഞ്ഞൊരു കുട്ടി<br>സരളക്കുട്ടി<br>വളപ്പിലുള്ള കുളത്തിലുണ്ടൊരു കുട്ടി<br>തളയില്ലാത്തൊരു<br>വളയില്ലാത്തൊരു കുട്ടി<br>തവളക്കുട്ടി<br>തവളക്കുട്ടീം കൂട്ടി<br>സരളക്കുട്ടീം കൂട്ടി<br>- പാട്ടുപാടി ക്ലാസ്സ് ആരംഭിക്കാം.<br>അധ്യാപകൻ പാടുന്നു. ഏറ്റു പാടുന്നു. തള, വള, തവള ഇവയെക്കുറിച്ചു സംഭാഷണം. തവളച്ചാട്ടം ചാടിക്കാം. തവളയുടെ ശബ്ദമുണ്ടാക്കി കുട്ടികൾ ചാടട്ടെ. | |
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | തവളയെന്നെഴുതിയ കാർഡു പ്രദർശിപ്പിക്കുന്നു. വായിക്കുന്നു. ഏറ്റുവായന, സംഘവായന, വ്യക്തിഗത വായന, തുടർന്ന് തള, വള, പാളം, കിളി, കേരളം, പുളി, നീളം തുടങ്ങിയ പദങ്ങൾ ഉള്ള കാർഡുകാണിക്കുന്നു. ഇവയി | അക്ഷരക്കൂട്ടത്തിൽ നിന്ന് തെരഞ്ഞെടുക്കുക |

| 1 | 2 | 3 |
|---|---|---|
| | ലെ 'ള' പ്രത്യേക നിറത്തിൽ. 'ള' എന്നെഴുതിയ കാർഡ് കാണിക്കുന്നു. വായിക്കുന്നു. | നോക്കിവായിക്കുക<br>'ള' |
| 3.1.2<br>ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | ഏറ്റുവായന - സംഘവായന - വ്യക്തിഗതവായന<br>ഉച്ചാരണത്തിൽ ശ്രദ്ധ<br>തള താ തവളേ<br>വള താ തവളേ<br>തളയും വളയും താ തവളേ<br>തളയും വളയും തവളയ്ക്കുണ്ടോ<br>തവളയ്ക്കില്ലിതുരണ്ടും. | |
| 3.1.3 ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | 'ള' ചേർന്ന പദങ്ങളും 'ള' എന്ന അക്ഷരവും വീണ്ടും വായിക്കുന്നതിന് അവസരം നൽകുന്നു. | നോക്കി വായിക്കുക<br>തള, വള, തവള, വിളി, പാളം, കേരളം. |
| 4.1.1. വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | 'ള'യുടെ എഴുത്തുരീതി വ്യക്തമാകത്തക്ക വിധം ബ്ലാക്ക്ബോർഡിൽ എഴുതുന്നു - വായുവിലെഴുത്ത് - മണലിലെഴുത്ത് - ബോർഡിലെഴുത്ത് - സ്ലേറ്റിലേഴുത്ത് - പരിശോധന. | വളപ്പൊട്ടുകൾ ഉപയോഗിച്ച് 'ള' യുടെ രൂപം ഉണ്ടാക്കുക. |
| 4.1.2. വ്യഞ്ജനങ്ങൾ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | തള, വള, പാളം, കിളി, കേരളം, പുളി, ചൂളം, നീളം, തുടങ്ങിയ വാക്കുകളും പുസ്തകത്തിലെ വാക്യങ്ങളും ബ്ലാക്ക്ബോർഡിൽ നോക്കി എഴുതുന്നു. തെറ്റു തിരുത്തിക്കൊടുക്കുന്നു. | കേട്ടെഴുതുക<br>'ള'<br>കേട്ടെഴുതുക<br>തവള |
| 4.1.3 പരിചിതമായ ലഘു പദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | 'ഞാറി'ന്റെ ചിത്രം കാണിക്കുന്നു. കുട്ടികൾ 'ഞാറ്' എന്നു പറയട്ടെ. പറഞ്ഞില്ലെങ്കിൽ അധ്യാപകനു പറഞ്ഞു കൊടുക്കാം. ശ്രവണത്തിനും വചനത്തിനും അവസരം നൽകുന്നു.<br>'ഞാറ്' - പദക്കാർഡ് പ്രദർശിപ്പിക്കുന്നു. | തള, വള, കേരളം |
| 3.1.1 ഭാഷയിലെ അക്ഷരങ്ങൾ തനിച്ചുനിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | വായിക്കുന്നു - ഏറ്റുവായന - സംഘവായന - വ്യക്തിഗത വായന. കാർഡിൽ നിന്ന് ഞാൻ, ഞായർ, ഞവര, ഞാവൽ തുടങ്ങിയവയുടെ വായന. | അക്ഷരക്കൂട്ടത്തിൽ 'ഞ' എന്ന അക്ഷരം തെരഞ്ഞെടുക്കുക. |
| 3.1.2 ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | 'ഞ' എന്ന അക്ഷരം മാത്രം കാർഡിൽ പ്രദർശിപ്പിക്കുന്നു. വായിക്കുന്നു. ഏറ്റുവായന - സംഘവായന - വ്യക്തിഗത വായന. | ബ്ലാക്ക്ബോർഡിൽ നിന്ന് വായിക്കുക<br>'ഞ' |
| 3.1.3. ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | 'ഞ' യും 'ഞ' ചേർന്നു വരുന്ന പദങ്ങളും വായിക്കാനവസരം നൽകുന്നു. | ഞാറ്, ഞാൻ, ഞായർ, ഞവര |
| 4.1.1 വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | കുട്ടികൾക്ക് വ്യക്തമാകത്തക്ക വിധത്തിൽ അധ്യാപകൻ ബ്ലാക്ക്ബോർഡിൽ 'ഞ' എഴുതുന്നു. എഴുതുന്ന ക്രമം വ്യക്തമാക്കുന്നു. വായുവിലെഴുത്ത്, മണലിലെഴുത്ത്, ബോർഡിലെഴുത്ത്, സ്ലേറ്റിലെഴുത്ത്, പരിശോധന, തെറ്റു തിരുത്തൽ. | മഞ്ചാടിക്കുരു ഉപയോഗിച്ച് 'ഞ' യുടെ രൂപം ഉണ്ടാക്കുക. |

| 1 | 2 | 3 |
|---|---|---|
| 4.1.3 പരിചിതമായ ലഘു പദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | ഞാൻ, ഞായർ, ഞവര, ഞാവൽ തുടങ്ങിയ പദങ്ങൾ ബ്ലാക്ക്ബോർഡിൽ എഴുതിയിടുന്നു. കുട്ടികളെക്കൊണ്ട് എഴുതിക്കുന്നു.<br>കേട്ടെഴുതാൻ അവസരം നൽകുന്നു. | കേട്ടെഴുതുക<br>ഞാൻ, ഞായർ, ഞവര, ഞാവൽ. |
| 4.1.2 വ്യഞ്ജനങ്ങൾ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | പാഠപുസ്തകം വായിക്കുന്നു. പുസ്തകത്തിലെ ലഘുവാക്യങ്ങളുടെ വായന, എഴുത്ത്, മറ്റു പദങ്ങൾ, ഇവ ശ്രദ്ധയിൽ പെടുത്തുന്നു. | |
| 6.1.1<br>പദാന്ത്യത്തെ അടിസ്ഥാനമാക്കി പദങ്ങളുടെ സാമ്യമറിയുന്നു. | ലീല വള ഊരി<br>കിളി പാടി<br>തവള ചാടി<br>പദാന്ത്യത്തിലെ സാമ്യം ശ്രദ്ധിക്കത്തക്കവിധം വായന. | പൂരിപ്പിക്കുക<br>കിളി . . . . .<br>തവള . . . . . |
| 9.1.1 | മൂല്യനിർണ്ണയത്തിനു സഹായകമായ തരത്തിൽ കുട്ടികളെ ഗ്രൂപ്പാക്കി താഴെപറയുന്ന പാട്ട് അഭിനയത്തോടെ നടത്താം.<br>ഗ്രൂപ്പ് 1 നിങ്ങളുടെ ക്ലാസ്സിലിപ്പോൾ ഏതക്ഷരമാണെടോ?<br>ഞങ്ങളുടെ ക്ലാസ്സിലിപ്പോൾ<br>'ള' യെന്ന അക്ഷരമാണല്ലോ.<br>'ള'യെന്നക്ഷരമെങ്ങനെ<br>പിന്നെങ്ങനെ പിന്നെങ്ങനെ ?<br>'ള'യെന്നക്ഷരമിങ്ങനെ<br>പിന്നിങ്ങനെ പിന്നിങ്ങനെ.<br>വർക്ക് ബുക്കിലെ അഭ്യാസങ്ങൾ ചെയ്യുന്നതിനുള്ള നിർദ്ദേശങ്ങൾ നൽകുന്നു. | |
| 9.1.1 | നിദാനശോധകം<br>പാഠപുസ്തകം കുട്ടികളെക്കൊണ്ടു വായിപ്പിക്കുന്നു. പാഠഭാഗത്തിലെ ലഘുവാക്യങ്ങളും വാക്കുകളും കേട്ടെഴുത്തായി നൽകുന്നു.<br>പദാവലീവികസനത്തെ ഉന്നമാക്കിയുള്ള പ്രവർത്തനങ്ങൾ നൽകുക.<br>പരിഹാരബോധനം:<br>തെറ്റിന്റെ സ്വഭാവമനുസരിച്ച് ആകർഷകമായ തന്ത്രങ്ങളിലൂടെ പരിഹാരബോധനം. | |

| മ്മ | ത്ത | ള്ള |
|---|---|---|

സമയം: 8 പിരീഡ്

പ്രാപ്തികൾ: 1.1.1, 3.1.1., 3.1.2., 3.1.3., 4.1.1.,4.1.2.., 6.1.1., 9.1.1

**മുന്നറിവ്:** മ, ത, ള എന്നീ അക്ഷരങ്ങൾ ചേർന്നുവരുന്ന പദങ്ങൾ കുട്ടികൾക്കു പറയാനും എഴുതാനും അറിയാം. അക്ഷരങ്ങൾ കൂട്ടിച്ചേർത്തു വായിക്കുവാനും കുട്ടികൾക്കറിവുണ്ട്.

**പഠനോപകരണങ്ങൾ:** അക്ഷരങ്ങൾ, പദങ്ങൾ എന്നിവയുടെ ഫ്ളാഷ്ക്കാർഡുകൾ. അമ്മയും കുഞ്ഞും, തത്ത, ജലാശയങ്ങൾ, മഴ പെയ്യുന്ന ചിത്രങ്ങൾ. ഒന്നോ രണ്ടോ ചോക്കുപെട്ടി, മണൽ, ഫ്ളാനൽ ബോർഡ്.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| ശ്രവണം<br>1.1.1<br>ലളിതവും പരിചിതവും പ്രശസ്തവുമായ ഗാനങ്ങൾ ശ്രദ്ധാപൂർവ്വം ശ്രവിക്കുന്നു. | അവതരണം: സംഭാഷണം, കഥ, കടങ്കഥ, അക്ഷരക്കളി, കവിത, എന്നീ മാർഗ്ഗങ്ങളിലൂടെ പാഠാവതരണം നടത്താം. മ്മ, ത്ത, ള്ള എന്നീ അക്ഷരങ്ങളുടെ ഉച്ചാരണത്തിന് ഊന്നൽ നൽകിക്കൊണ്ടുള്ള സംഭാഷണം.<br><br>1. രാവിലെ അമ്മ കുളിപ്പിക്കും<br>പുസ്തകസഞ്ചിയെടുപ്പിക്കും<br>ഉമ്മയൊരായിരമൊന്നിച്ചേൻ<br>കവിളിൽ തന്നു ചിരിപ്പിക്കും<br><br>2. ഓടിയെത്തും നേരമെന്നെ ഓമനിക്കും അമ്മ<br>ഉമ്മവയ്ക്കും പാട്ടുപാടും എന്നുമെന്റെ അമ്മ<br>പട്ടുടുപ്പു തുന്നിത്തരും പൊട്ടുതൊടും അമ്മ<br>അമ്മയാണീപ്പാരിടത്തിൽ എന്നുമെന്റെ ദൈവം<br>അമ്മയെ മറന്നിടാ - ഞാൻ ജീവനുള്ള കാലം. | |
| ഭാഷണം | ഈ പാട്ടു കേട്ടില്ലേ ? അമ്മ എന്തൊക്കെ തരും ? അമ്മയെപ്പറ്റി കുട്ടികൾക്ക് ധാരാളം പറയുവാനുണ്ടാകും. അധ്യാപകൻ അവരുമായി സംഭാഷണത്തിൽ ഏർപ്പെടാം. കുട്ടികൾ അവർക്ക് അറിവുള്ള കാര്യങ്ങൾ പറയട്ടെ. | |
| വായന<br>3.1.1 ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | അമ്മ എന്നെഴുതിയ ഫ്ളാഷ്കാർഡ് പ്രദർശിപ്പിക്കുന്നു. 'മ്മ' ശ്രദ്ധ പതിയത്തക്ക വിധത്തിൽ നിറം പിടിപ്പിച്ചതായിരിക്കണം. അധ്യാപകൻ സ്ഫുടമായും വ്യക്തമായും വായിക്കുന്നു. കുട്ടികൾ സംഘമായും, ചെറുസംഘമായും, ഒറ്റയ്ക്കും വായിക്കുന്നു. അതുപോലെ ഉമ്മ, കമ്മൽ, കുമ്മായം | ബ്ലാക്ക്ബോർഡിൽ നോക്കി വായന<br>അമ്മ, ഉമ്മ, കമ്മൽ, കുമ്മായം |

| 1 | 2 | 3 |
|---|---|---|
| 3.1.2 ഫ്ളാഷ്കാർഡിൽ എഴുതിയതും അച്ചടിച്ചതുമായ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | എന്നീ പദങ്ങളുടെ കാർഡുകൾ കാണിച്ചു വായന ആവർത്തിക്കുന്നു. കുട്ടികളെല്ലാം പങ്കാളികളാകുന്നുണ്ടോയെന്ന് അധ്യാപകൻ ശ്രദ്ധിക്കേണ്ടതുണ്ട്.<br>ഉമ്മ കമ്മൽ കുമ്മായം അമ്മ<br>കുട്ടികൾ വ്യക്തമായി ഉച്ചരിക്കുന്നു. | അക്ഷരക്കാർഡുകളിൽ നിന്ന് 'മ്മ' തെരഞ്ഞെടുക്കൽ. |
| ലേഖനം<br>4.1.1<br>സ്വരങ്ങൾ, വ്യഞ്ജനങ്ങൾ, കൂട്ടക്ഷരങ്ങൾ എന്നിവ നോക്കി എഴുതുന്നു.<br>4.1.2<br>മേൽപ്പറഞ്ഞവ കേട്ടെഴുതുന്നു. | ബ്ലാക്ക്ബോർഡിൽ ഉമ്മ കമ്മൽ അമ്മ കുമ്മായം<br>അധ്യാപകൻ ഉച്ചരിച്ചെഴുതുന്നു. എഴുതുന്ന ക്രമം പലപ്രാവശ്യം വ്യക്തമാക്കിക്കൊടുക്കണം. വായുവിൽ എഴുതിക്കാണിക്കാം. കുട്ടികൾ അനുകരിക്കുന്നു. വലുതായി ബ്ലാക്ക്ബോർഡിൽ എഴുതിയതിനു മുകളിൽകൂടി വിരൽ നടത്തട്ടെ. നിലത്തെഴുത്ത് - മണൽ നിരത്തിയും അല്ലാതെയും, ബോർഡിലെഴുത്ത്, സ്ലേറ്റിലേഴുത്ത് - എന്നിവ ആവർത്തിക്കുന്നു. കുട്ടികളുടെ കൈ പിടിച്ചെഴുതിക്കൊടുക്കാവുന്നതാണ്. കുട്ടികൾ സ്വതന്ത്രമായി പിന്നീട് എഴുതുന്നുണ്ടോയെന്നു ശ്രദ്ധിക്കുക. ബ്ലാക്ക്ബോർഡിൽ നിന്നും ഉമ്മ, കമ്മൽ, അമ്മ, കുമ്മായം എന്നീ പദങ്ങൾ നോക്കി എഴുതുക. | മുത്തുകളോ കല്ലോ കൊണ്ട് 'മ്മ' യുടെ ആകൃതി ഉണ്ടാക്കുക<br>സ്ലേറ്റിൽ കുട്ടികൾ എഴുതിക്കാണിക്കുക.<br>(പഠിച്ച അക്ഷരം) ചേർത്തു പൂരിപ്പിക്കുക<br>അ . . . .<br>ഉ . . . . .<br>ക . . . . . ൽ<br>കു . . . . .ായം |
| അവതരണം | ത്ത<br>കവിത അധ്യാപകൻ ഈണത്തിൽ ചൊല്ലുക.<br>1. 'തത്തേ, തത്തേ പച്ചത്തത്തേ<br>തത്തിത്തത്തി വന്നാട്ടെ<br>തറയിലിരുന്ന പയറെല്ലാം<br>തനിച്ചു തിന്നോ തത്തമ്മേ'<br>2. പത്തു തത്ത ഒത്തുകൂടി<br>അത്തിമരകൊമ്പിലേറി<br>പത്തിലൊരു കുട്ടിത്തത്ത<br>കൊത്തുകൂടി താഴെവീണു. | |
| ഭാഷണം | സംഭാഷണത്തിലൂടെയും വാചികാഭ്യാസം ആകാം. തത്ത, കത്ത്, മത്തൻ, പത്തായം, മുത്ത്, എന്നിവയെക്കുറിച്ചുള്ള സംഭാഷണമാകാം. | ഫ്ളാനൽ ബോർഡിൽ നോക്കി വായിക്കുക. |
| വായന<br>3.1.1<br>3.1.2 | തത്ത, പത്തായം, കത്തി, പത്ത്, എന്നിങ്ങനെ എഴുതിയ ഫ്ളാഷ്കാർഡുകൾ ഉപയോഗിച്ച് വായന നടത്താം. അധ്യാപകന്റെ ഒപ്പം കുട്ടികൾ വായിക്കണം. ചെറു സംഘങ്ങളായും, ഒറ്റയ്ക്കും വായിപ്പിക്കുക. 'ത്ത' എന്നെഴുതിയ കാർഡുകാണിച്ച് ഉച്ചരിപ്പിക്കുക. വ്യക്തമായി എല്ലാകുട്ടികളും ഉച്ചരിക്കുന്നുണ്ടോ എന്ന് അധ്യാപകൻ ശ്രദ്ധിക്കണം.<br>ബ്ലാക്ക്ബോർഡിൽ തത്ത, പത്തായം, കത്തി, പത്ത് എന്നീ പദങ്ങൾ എഴുതുക. വായന ആവർത്തിക്കുക. | ബ്ലാക്ക്ബോർഡിൽ നോക്കി വായന.<br>അക്ഷരക്കാർഡുകളിൽ നിന്നും 'ത്ത' എന്ന അക്ഷരം തെരഞ്ഞെടുക്കുക. |

| 1 | 2 | 3 |
|---|---|---|
| ലേഖനം<br><br>4.1.1 ·<br><br>സ്വരങ്ങൾ, വ്യഞ്ജനങ്ങൾ എന്നിവ നോക്കിയെഴുതുന്നു.<br><br>4.1.2<br><br>കേട്ടെഴുതുന്നു | അധ്യാപകൻ 'ത്ത' എഴുതുന്ന ക്രമം പലപ്രാവശ്യം വ്യക്തമാക്കിക്കൊടുക്കണം. വലുതായി ബ്ലാക്ക്ബോർഡിൽ എഴുതിയിരിക്കുന്നതിനു മുകളിൽ കൂടി വിരൽ നടത്തട്ടെ. വായുവിലെഴുത്ത്, മണൽ നിരത്തിയെഴുത്ത്, സ്ലേറ്റിലെഴുത്ത് ആവർത്തിക്കുക. കുട്ടികൾ സ്വതന്ത്രമായി എഴുതുന്നുണ്ടോ എന്ന് ഉറപ്പുവരുത്തുക. ബ്ലാക്ക്ബോർഡിൽ നിന്നും തത്ത, പത്തായം, കത്തി, പുത്തൻ, പത്ത്, കൊത്തി, പൂത്താലം, എന്നീ പദങ്ങൾ നോക്കി എഴുതുക. 'ഞ്ഞ' യുമായി 'ത്ത' എന്ന അക്ഷരത്തിന് സാമ്യം ഉള്ളതുകൊണ്ട് എഴുത്തിൽ പ്രത്യേകം ശ്രദ്ധ വേണം. അക്ഷരക്കാർഡുകൾ തെരഞ്ഞെടുത്ത് പദങ്ങൾ നിർമ്മിക്കുക.. അത് വായിക്കുക. | പൂരിപ്പിച്ച് സ്ലേറ്റിൽ എഴുതുക<br><br>ത . . . .<br><br>ക . . . ി<br><br>പു . . . . ൻ<br><br>പ . . . . ായം |
| | ള്ള | |
| അവതരണം | 'വെള്ള'ത്തെക്കുറിച്ച് കുട്ടികൾക്കു ധാരാളം പറയാനറിയാം. തുള്ളി, വള്ളം, മഴക്കാലത്ത് കടലാസ്സ് വള്ളം ഉണ്ടാക്കി വെള്ളത്തിലിട്ട് രസിക്കുന്നതും കുട്ടികൾ പറയുന്നു. | |
| ശ്രവണം | കടങ്കഥ<br><br>വെള്ളം വെള്ളം സർവ്വത്ര,<br>തുള്ളി കുടിക്കാനില്ലത്രേ !<br>(കടൽ)<br><br>കവിത<br><br>വെള്ളം നമ്മൾക്കാവശ്യം<br>വെള്ളം പാഴായ്കളയരുതേ<br>വെള്ളം എവിടെ കിട്ടീടും<br>കുളവും കിണറും നൽകീടും<br>- പിന്നെയോ?<br>കടലും മഴയും പുഴയും<br>നമുക്കു വെള്ളം നൽകീടും<br>വെള്ളം ശുചിയായ് വയ്ക്കേണം<br>വെള്ളം നമ്മുടെ സമ്പത്ത് | |
| വചനം | വെള്ളത്തിന്റെ ഉപയോഗങ്ങൾ. കുടിക്കാൻ, കുളിക്കാൻ, കഴുകാൻ, കൃഷിചെയ്യാൻ എന്നിങ്ങനെ. സസ്യജാലങ്ങൾക്കും, മൃഗങ്ങൾക്കും, എല്ലാവർക്കും വെള്ളം ആവശ്യമാണ്. മഴ, പുഴ, കടൽ, കിണർ - ജലം കിട്ടുന്നു. കുടിക്കാനുള്ള വെള്ളം എവിടെനിന്നും കിട്ടുന്നു? | ചിത്രം കാണിച്ച് പദങ്ങൾ പറയിക്കുക<br><br>വെള്ളം, വള്ളം, ഉള്ളി |
| വായന<br><br>3.1.1 | ഫ്ളാഷ്കാർഡുകൾ, ചിത്രങ്ങൾ - വള്ളം, വെള്ളി, കടൽ, പുഴ, കിണർ, മുല്ല, ഉള്ളി എന്നിവ കാണിച്ച് പദങ്ങൾ പറയുന്നു. | |

| 1 | 2 | 3 |
|---|---|---|
| | വെള്ളം · ഉള്ളി · വെള്ളി · തുള്ളി<br>വള്ളി · വള്ളം · ചുള്ളി എന്നീ പദങ്ങൾ<br>അധ്യാപകന്റെ ഉച്ചാരണം അനുകരിച്ചു കുട്ടികൾ നോക്കി വായിക്കുന്നു. വായനയിലെ സാധാരണ ക്രമം പാലിക്കുക. [ള്ള] എന്നെഴുതിയ കാർഡ് കണ്ടു വായിക്കുക. അധ്യാപകൻ ബ്ലാക്ക് ബോർഡിൽ എഴുതുക.. 'ള്ള' നിറത്തിൽ കൊടുക്കുക. കുട്ടികൾ വായിക്കട്ടെ. | പദച്ചാർട്ടു നോക്കി വായന<br>ഉള്ളി, വെള്ളം, വള്ളം, വെള്ളി<br>അക്ഷരക്കാർഡുകളിൽ നിന്നും 'ള്ള' തെരഞ്ഞെടുക്കൽ. |
| ലേഖനം<br>4.1.1<br>നോക്കി എഴുതുന്നു. | ലേഖനത്തിൽ പ്രത്യേകം ശ്രദ്ധ വേണം. എഴുതുന്ന രീതി പല പ്രാവശ്യം വ്യക്തമാക്കിക്കൊടുക്കണം. ബ്ലാക്ക്ബോർഡിൽ എഴുതിയതിനു മുകളിൽക്കൂടി വിരൽ നടത്തൽ, മണലിലെഴുത്ത്, ബോർഡിലെഴുത്ത്, സ്ലേറ്റിലെഴുത്ത്. | നോക്കിയെഴുതുക. |
| 4.1.3 പരിചിതമായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | ബ്ലാക്ക്ബോർഡിൽ നിന്നും വെള്ളം, ഉള്ളി, വെള്ളി, തുള്ളി, വള്ളി, ചുള്ളി എന്നീ പദങ്ങൾ നോക്കി എഴുതുക. | കേട്ടെഴുതുക.<br>വള്ളി, ചുള്ളി, ഉള്ളി, വെള്ളി |
| 3.1.2<br>പാഠപുസ്തകം<br>ശ്രവണം<br>ഭാഷണം<br>ലേഖനം | പാഠപുസ്തകം നോക്കി അധ്യാപകൻ മാതൃകാവായന നടത്തുന്നു. കുട്ടികൾ ഏറ്റുവായിക്കുന്നു. സംഘമായും ഒറ്റയ്ക്കും വായിക്കുന്നു. വായന ആവർത്തിക്കുന്നു. പുസ്തകത്തിലെ പദങ്ങൾ ബ്ലാക്ക്ബോർഡിൽ എഴുതുക. കുട്ടികൾ വായിക്കുന്നു. പുസ്തകത്തിൽ നോക്കി കുട്ടികൾ സ്ലേറ്റിൽ എഴുതുന്നു. പരിശോധന അവശ്യം വേണ്ടതാണ്.<br>നിർദ്ദേശാനുസരണം കുട്ടികൾ വർക്കുബുക്കിലെ അഭ്യാസം ചെയ്യട്ടെ. അധ്യാപകന്റെ മേൽനോട്ടം ആവശ്യമാണ്. | ചിത്രക്കാർഡും അതിന്റെ പദക്കാർഡും കണ്ടുപിടിക്കുക. |
| 4.1.2<br>കേട്ടെഴുതുന്നു. | കേട്ടെഴുതുന്നതിന് മുമ്പു കുട്ടികൾ പദങ്ങളെല്ലാം പഠിച്ചുവെന്ന് ഉറപ്പുവരുത്തണം. തൊട്ടുമുമ്പു വായന നടത്തണം.<br>ഗ്രൂപ്പു പ്രവർത്തനം<br>ഒരു ഗ്രൂപ്പിന് അക്ഷരക്കാർഡുകളും മറ്റേ ഗ്രൂപ്പിന് പദക്കാർഡുകളും കൊടുക്കുക. ഒരു അക്ഷരക്കാർഡ് ഉയർത്തിക്കാണിക്കട്ടെ. ആ അക്ഷരമുള്ള അർത്ഥയുക്തമായ പദക്കാർഡ് അക്ഷരക്കാർഡ് ഉയർത്തിക്കാണിക്കുക. അങ്ങനെ കളി ആവർത്തിക്കാം. കൂടുതൽ പോയിൻറുനേടുന്നവർ വിജയിച്ചതായി പറയുക. | കേട്ടെഴുതുക<br>അമ്മ, സമ്മാനം, ഉള്ളി, പള്ളി, തത്ത, പത്ത് |
| 6.1.1<br>പദാന്ത്യത്തെ അടിസ്ഥാനമാക്കി പദസാമ്യം അറിയുന്നു.<br>9.1.1 പദാവലീ വികസനം | പദാന്ത്യ സാമ്യം കുട്ടികൾ പറയുന്നു<br>ഉള്ളി, ചുള്ളി · അമ്മ, ഉമ്മ · വെള്ളം, വള്ളം<br>പള്ളി, തുള്ളി, വെള്ളി · കത്തി, പത്തി, കൊത്തി · തത്ത, മെത്ത | |

| 1 | 2 | 3 |
| --- | --- | --- |
| | മുൻ പാഠങ്ങളിൽ നൽകിയിട്ടുള്ള നിർദ്ദേശങ്ങൾക്കൊത്ത പ്രവർത്തനങ്ങൾ | |

നിദാനശോധകം

1. നോക്കി വായിക്കുക അമ്മ, ഉമ്മ, കമ്മൽ, തത്ത, കത്തി.
2. കേട്ടെഴുതുക ഉള്ളി, വെള്ളം, കൊത്തി, പത്തി, അമ്മ
3. പൂരിപ്പിക്കുക

   അ . . . . . (മ്മ, ള്ള, ത്തി, ത്ത)

   ഉ . . . . . .

   വെ . . . . .

   കൊ . . . . .

   ത . . . . . .

പരിഹാരബോധനം

നിദാന നിർണ്ണയം നടത്തി. അതനുസരിച്ച് വേണ്ട പ്രവർത്തനങ്ങളിലൂടെ പരിഹാരബോധനം.

ഉദാ: ശ്രവണം

"കരഞ്ഞപ്പോളമ്മ വന്നു.

കവിളത്തൊരുമ്മ തന്നു."

"അമ്മായി വന്നല്ലോ

സമ്മാനം തന്നല്ലോ."

"വള്ളിക്കുടിലിൽ

പുള്ളിപ്പുലികൾ

തുള്ളിത്തുള്ളി

രസിച്ചീടുന്നു."

"അത്തം പത്തോണം."

"ഒത്തു പിടിച്ചാൽ മലയും പോരും."

പാഠം 20




സമയം 8 പീരിയഡ്

**പ്രാപ്തികൾ:** 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 6.1.1., 9.1.1 എന്നീ പ്രാപ്തികൾ.

**മുന്നറിവ്:** 1) ഋ ഒഴിച്ചുള്ള എല്ലാ സ്വരങ്ങളും ഏതാനും വ്യഞ്ജനങ്ങളും പഠിച്ചിട്ടുണ്ട്

2) വ്യഞ്ജനങ്ങളിൽ സ്വരങ്ങൾ ചേർത്തുള്ള വരുത്തുന്ന രൂപഭേദങ്ങൾ പരിചിതമാണ്

3) മ്മ, ത്ത, ള്ള എന്നീ കൂട്ടക്ഷരങ്ങൾ പഠിച്ചിട്ടുണ്ട്

**പഠനോപകരണങ്ങൾ:**

ഫ്ളാനൽ ബോർഡ്, പദക്കാർഡ്, അക്ഷരക്കാർഡ്

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അവതരണം: | |
| | കാക്കയെക്കണ്ടിട്ടില്ലാത്ത കുട്ടികളുണ്ടാവില്ല. കാക്കപ്പാട്ടുകളും കഥകളും പലരും കേട്ടിട്ടുണ്ടാവും. അവ പറഞ്ഞുകൊണ്ട് പാഠം അവതരിപ്പിക്കുക. ക്ക, ഞ്ഞ, ന്ന എന്നിവയ്ക്ക് ഊന്നൽ നൽകിക്കൊണ്ടുള്ള സംഭാഷണം. | |
| | "കാക്കേ കാക്കേ കൂടെവിടെ . . . . . . . ." | |
| | പാട്ടു ടീച്ചർ പാടുകയും കുട്ടികൾ ഏറ്റുപാടുകയും ചെയ്യട്ടെ. കാക്ക വെള്ളം കുടിച്ച കഥ, കാക്കയെ കുറുക്കൻ പറ്റിച്ച കഥ - ചിലതു കുട്ടികൾ തന്നെ പറയും. | |
| | കാക്കയെക്കുറിച്ചു സംഭാഷണം - കുറച്ചു നീളാം - | |
| | കാക്കയുടെ ചിത്രം കാണിച്ച് ചോദ്യം - എന്താണിത് ? കാക്ക | |
| | കാക്ക എന്ന് കുട്ടികൾ സംഘമായും ഒറ്റയ്ക്കും പറയട്ടെ. | |
| 3.1.1 ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | കാക്ക എന്ന പദക്കാർഡ് ('ക്ക' പ്രത്യേക നിറത്തിൽ) കാണിക്കുന്നു. കാക്ക എന്ന് അധ്യാപകൻ പറയുന്നു. പദക്കാർഡിൽ നോക്കി കുട്ടികൾ വായിക്കട്ടെ. ആദ്യം സംഘമായി, പിന്നെ ഓരോരുത്തരായി. | ബോർഡിലെ അക്ഷരക്കൂട്ടത്തിൽ നിന്ന് 'ക്ക' തെരഞ്ഞെടുക്കുക. |
| | കാക്ക, ചക്ക, മക്കൾ, ചുക്ക്, തക്കാളി തുടങ്ങി 'ക്ക' വരുന്ന വാക്കുകൾ കുട്ടികൾ പറയും. അത് ആവർത്തിച്ച് പറയട്ടെ. | |
| | പദക്കാർഡുകളിലും ബ്ലാക്ക്ബോർഡിലുമുള്ള വാക്കുകൾ വായന. ആദ്യം സംഘവായന, പിന്നെ ഒറ്റയ്ക്ക്. | വായിക്കുക<br>ചക്ക, ചുക്ക്, ചക്കി |
| | പദങ്ങൾ ചുക്ക്, കക്ക, നക്കി, തക്കാളി തുടങ്ങിയവ. | |
| | പ്രവർത്തനം | |

| 1 | 2 | 3 |
|---|---|---|
| 3.1.2<br><br>ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ.അക്ഷരങ്ങൾ വായിക്കുന്നു. | ഫ്ളാനൽ ബോർഡിൽ അക്ഷരങ്ങൾ പെറുക്കിവച്ചു വാക്കുണ്ടാക്കുന്നു. ഒരുകുട്ടി വാക്കു പൂർത്തിയാക്കിയാൽ കൈയടി. മറ്റൊരാൾ വായിക്കുന്നു. ശരിയെങ്കിൽ കൈയടി. തെറ്റുവന്നാൽ മറ്റൊരു കുട്ടി വന്നു ശരിയാക്കട്ടെ. | ഫ്ളാനൽ ബോർഡിൽ പദങ്ങൾ ഉണ്ടാക്കി വായിക്കുക. ചക്ക, ചുക്ക്, ചാക്ക്, ചക്കി |
| | ക്ക, ക, ര, ച, ന, ത, ഇവ എഴുതിയ കാർഡുകൾ രണ്ടു ഗ്രൂപ്പുകൾക്കു നൽകുന്നു. വാക്കുകളുണ്ടാക്കട്ടെ. നിശ്ചിത സമയത്തിനകം കൂടുതൽ വാക്കുണ്ടാക്കിയ ഗ്രൂപ്പ് വിജയിച്ചു. വിജയികളെ എല്ലാവരും ചേർന്ന് കൈയടിച്ച് അഭിനന്ദിക്കണം. | നോക്കിയെഴുതുക<br><br>ചാക്ക്, ചുക്ക്, തൂക്കം |
| 4.1.1<br><br>കൂട്ടക്ഷരങ്ങൾ നോക്കിയെഴുതുന്നു. | ലിഖിതരൂപം വീണ്ടും ശ്രദ്ധയിൽ പെടുത്തുന്നു.<br><br>'ക്ക' എഴുതുന്ന വിധം പ്രദർശിപ്പിക്കണം. വായുവിലെഴുത്ത്, എഴുതിയതിനു മുകളിൽക്കൂടി എഴുത്ത്, സ്ലേറ്റിലെഴുത്ത്, ഈ ക്രമത്തിൽ ക്ക എഴുതട്ടെ. എഴുതാൻ ക്ലേശമുള്ളതാകയാൽ ഓരോ കുട്ടിയും സ്ലേറ്റിലെഴുതുന്നതു ശ്രദ്ധിച്ച് വേണ്ട നിർദ്ദേശം നൽകണം. കൈപിടിച്ചെഴുതിക്കുകയും ആവാം.<br><br>നേരത്തേ വായനാഭ്യസനത്തിനു നൽകിയ വാക്കുകളുടെ ലേഖനം.<br><br>ഓരോ വാക്കും ആവർത്തിച്ചു വായിക്കണം. അതിനു ശേഷം നോക്കിയെഴുത്ത്. എഴുതിക്കഴിഞ്ഞാൽ വായന (ഓരോ വാക്കും). | |
| 4.1.2 കൂട്ടക്ഷരങ്ങൾ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | പഠിച്ച വാക്കുകളിൽ ഏതാനും എണ്ണം കേട്ടെഴുതട്ടെ. (കേട്ടെഴുതുന്നതിനു മുമ്പ് ബ്ലാക്ക്ബോർഡിലെഴുതി വായന നടത്തണം) | |
| 4.1.3<br><br>പരിചിതങ്ങളായ ലഘു പദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | ടേബിൾ നോക്കി പദങ്ങൾ എഴുതുക. | |

| | |
|---|---|
| ച<br>വി<br>ന | ക്കി |
| ലാ<br>ചാ<br>വാ<br>നാ | ക്ക് |

| 1 | 2 | 3 |
|---|---|---|
| 3.1.1<br><br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | മഞ്ഞളിന്റെ ചിത്രം കാണിച്ച് സംഭാഷണം.<br><br>മഞ്ഞൾ എന്നു സംഘമായി പറയൽ. ഒറ്റയ്ക്കു പറയൽ 'ഞ്ഞ' വരുന്ന വാക്കുകൾ പറയൽ.<br><br>'ഞ്ഞ' നിറം കൊടുത്തെഴുതിയതു കാണൽ - 'ഞ്ഞ' എന്നു പറയൽ. | |

| 1 | 2 | 3 |
|---|---|---|
| 3.1.2<br>ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | പഞ്ഞി, കഞ്ഞി, പിഞ്ഞാണം, മുഞ്ഞ തുടങ്ങിയവ. കാർഡു നോക്കിയും ബോർഡു നോക്കിയും വായന.<br>ഏറ്റുപാടുക<br>മഞ്ഞക്കിളിയേ വാവാവാ<br>കഞ്ഞികുടിക്കാൻ വാവാവാ | പദക്കാർഡ് എടുത്തു വായിക്കുക<br>പഞ്ഞി, മഞ്ഞൾ, മഞ്ഞ, മാഞ്ഞു |
| 4.1.1<br>കൂട്ടക്ഷരങ്ങൾ നോക്കിയെഴുതുന്നു | 'ഞ്ഞ' എഴുതുന്ന വിധം പ്രദർശിപ്പിക്കൽ. 'ഞ്ഞ' എന്നു പറഞ്ഞുകൊണ്ടെഴുതുത് - വിവിധ അഭ്യാസങ്ങൾ. ബ്ലാക്ക്ബോർഡിൽ എഴുതാനവസരം നൽകണം. കൃതത പാലിക്കാൻ നിഷ്കർഷിക്കുന്നു. | ബ്ലാക്ക്ബോർഡിൽ നോക്കി എഴുതുക |
| 4.1.2<br>കൂട്ടക്ഷരങ്ങൾ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | മാതൃക നോക്കാതെ, രൂപം ഓർമ്മിച്ച്, 'ഞ്ഞ' എഴുതട്ടെ. പരിശോധന.<br>പദങ്ങൾ ആദ്യം ബ്ലാക്ക്ബോർഡിലും പിന്നീട് പദക്കാർഡിലും എഴുതട്ടെ. | മഞ്ഞൾ, പഞ്ഞി, കഞ്ഞി, പിഞ്ഞാണം. |
| 4.1.3<br>പരിചിതങ്ങളായ ലഘു പദങ്ങളും ലഘു വാക്യങ്ങളും എഴുതുന്നു. | പദങ്ങൾ വായിച്ച് എഴുതുക<br><br><br>ന്ന യുടെ അവതരണം.<br>കുന്നായ കുന്നെല്ലാം പൂവുകൾ ചൂടി<br>കുന്നിൻെറയോരത്തു മഞ്ഞക്കിളി പാടി<br>"ചെന്തെങ്ങിൻ തളിരോലത്തുമ്പുകളിലാടി<br>ചിങ്ങവെളിച്ചങ്ങൾ നർത്തനമാടി.<br>സംഘമായി ഏറ്റുചൊല്ലട്ടെ.<br>കുന്നിൻെറ ചിത്രം കാണിച്ച് കുന്ന് എന്നു പറഞ്ഞുകൊണ്ട് അവതരണം.<br>'ന്ന' നിറം കൊടുത്തെഴുതിയതു കാണട്ടെ. | |
| 3.1.1 ഭാഷയിലെ അക്ഷരങ്ങൾ തനിച്ചുനിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | കുന്ന്, കന്ന്, മൂന്ന്, കന്നി തുടങ്ങിയവയും അതുപോലെ 'ന്ന' നിറം കൊടുത്തെഴുതിക്കാണിക്കണം. സംഘവായന - ഒറ്റയ്ക്കു വായന. | ബോർഡിൽ 'ന്ന' എന്ന് എഴുതിയത് ചൂണ്ടിക്കാണിക്കുക. |
| 3.1.2 ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | 'ന്ന' വരുന്ന വാക്കുകൾ ആവർത്തനം | ഫ്ളാഷ്കാർഡിൽ നിന്ന് 'ന്ന' ഏതെന്നു പറയുക. |

| 1 | 2 | 3 |
|---|---|---|
| | ബ്ലാക്ക്ബോർഡിലെഴുതിയ പദങ്ങൾ വായിക്കുന്നു. സംഘമായി, ഒറ്റയ്ക്ക്, വടി ചൂണ്ടി വായന. | നിർദ്ദിഷ്ട പദക്കാർഡ് എടുത്ത് ഉയർത്തിപ്പിടിക്കുക. |
| 3.1.3. ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ സംസാരിക്കുന്നു. | ബോർഡിൽ നോക്കി ഉച്ചത്തിൽ വായന | |
| | 'ന'യും 'ന്ന' ഉള്ള പദങ്ങൾ ലേഖനം. | 'ന്ന' വരുന്ന വാക്കുകൾ എഴുതുക. |
| 4.1.1 | ന്നയുടെ ലേഖനം ആദ്യം - പിന്നീട് പദങ്ങൾ. | ന്ന |
| കൂട്ടക്ഷരങ്ങൾ നോക്കിയെഴുതുന്നു. | വായനയ്ക്കുപയോഗിച്ച പദങ്ങളുടെ നോക്കിയെഴുത്ത്.<br>പാഠപുസ്തകവായന, സംഘവായന, ഒറ്റയ്ക്കു വായന. | പാഠപുസ്തകത്തിൽ ഉള്ള രണ്ടു വാക്ക് എഴുതുക |
| 4.1.2<br>കൂട്ടക്ഷരങ്ങൾ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | | കേട്ടെഴുതുക |
| 4.1.3 | എല്ലാ കുട്ടികളും വായിക്കണം. | |
| പരിചിതങ്ങളായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | വർക്കുബുക്കിലെ വിവിധ അഭ്യാസങ്ങൾ ക്ലാസ്സിൽ വെച്ചു തന്നെ ചെയ്യട്ടെ. | ചാക്ക്, മുക്കിൽ, കഞ്ഞി, മറഞ്ഞു, കുന്ന്, കന്നി |
| 3.1.2<br>ഫ്ളാഷ്കാർഡിൽ എഴുതിയവ വായിക്കുന്നു. | കേട്ടെഴുതാനായി 10 പദങ്ങൾ ബ്ലാക്ക്ബോർഡിലെഴുതി പല കുട്ടികളെക്കൊണ്ടു വായിപ്പിക്കണം. അതിനുശേഷം കേട്ടെഴുതട്ടെ. | |
| 4.1.3<br>പരിചിതമായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | പാഠത്തിലെ പുതിയ പദങ്ങളിൽ അർത്ഥബോധം ഉണ്ടായിട്ടുണ്ടോ എന്നു നോക്കി ആവശ്യമായ വിശദീകരണം, ആ പദങ്ങൾ വീണ്ടും പറയൽ, ബ്ലാക്ക്ബോർഡിൽ നിന്ന് വായന, പുസ്തകത്തിൽ നിന്ന് വായന. | |
| 6.1.6<br>പദാന്ത്യത്തെ അടിസ്ഥാനമാക്കി പദങ്ങളുടെ സാമ്യം അറിയുന്നു. | | |
| 9.1.1 | മുൻ പാഠങ്ങളിലേപ്പോലെ | |
| പദാവലീവികസനം | നിദാനശോധകം | |

| 1 | 2 | 3 |
|---|---|---|
| | 1. പൂരിപ്പിക്കുക<br>കാ. . . . കൊത്തി, ച. . . . . വീണു<br>മ. . . . . ക്കിളി , പൂ . . . . ളം<br>മൂ . . . . (ക്ക, ഞ്ഞ, ന്ന്)<br>2. ചിത്രം കണ്ടു പേരെഴുതുക<br>(1) ഊഞ്ഞാൽ<br>(2) തക്കാളി<br>(3) പന്നി<br>3. വായിക്കുക<br>പാഠത്തിലെ വാക്യങ്ങൾ<br>4. കേട്ടെഴുതുക<br>മൂന്ന്, ഊഞ്ഞാൽ, തക്കാളി, മിന്ന്, പന്നി, കരഞ്ഞു, വാക്ക്, തൂക്കം, മിന്നുന്നു.<br>പരിഹാരബോധനം<br>1. നിദാനനിർണ്ണയത്തിനുശേഷം അക്ഷരത്തീപ്പെട്ടി ഉപയോഗിച്ച് പദനിർമ്മിതി.<br>2. അക്ഷരറിലേ - കളിപോലെയുള്ള പ്രവർത്തനങ്ങളിലൂടെ പരിഹാരബോധനം നിർവ്വഹിക്കുക. | |

പാഠം 21




സമയം 7 പീരിയഡ്

**പ്രാപ്തികൾ:** 4.1.1, 3.1.2, 3.1.1, 3.1.1, 4.1.1, 6.1.1., 41.1 എന്നീ പ്രാപ്തികൾ.

**മുന്നറിവ്:** 1) സ്വരങ്ങൾ ഏതാനും വ്യഞ്ജനങ്ങൾ ചില്ലുകൾ, ഏതാനും സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ, എന്നിവയുടെ ലിഖിതരൂപം പരിചയിച്ചിട്ടുണ്ട്

2) പ്പ, ണ്ണ, ട്ട എന്നീ അക്ഷരങ്ങൾ ചേർന്ന പദങ്ങൾ കേൾക്കുകയും സംഭാഷണത്തിൽ പ്രയോഗിക്കുകയും ചെയ്തിട്ടുണ്ട്.

**പഠനോപകരണങ്ങൾ:** ബ്ലാക്ക്ബോർഡ്, കളർചോക്ക്, ഫ്ളാനൽ ബോർഡ്, മഞ്ചാടിക്കുരു, പുളിങ്കുരു വിവിധ നിറത്തിലുള്ള കല്ലുകൾ, അക്ഷരത്തീപ്പെട്ടി.

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |

പാഠാവതരണം

ശ്രവണ ഘട്ടം: അക്ഷരപ്പാട്ട്

പ്പ, ണ്ണ, ട്ട എന്നീ അക്ഷരങ്ങൾക്ക് പ്രത്യേക ഊന്നൽ നൽകിക്കൊണ്ട് ആദ്യം അധ്യാപകനും, അനുകരിച്ച് കുട്ടികളും ചൊല്ലട്ടെ.

1. അപ്പം അപ്പം അരിയപ്പം
   അമ്മ പുഴുങ്ങിയ അരിയപ്പം
   അച്ഛൻ തിന്നു ഏട്ടൻ തിന്നു
   അമ്മിണിമോളും തിന്നല്ലോ
   അമ്മയ്ക്കപ്പം കിട്ടീല്ല !

2. അയ്യപ്പൻ വന്നേയ്
   നെയ്യപ്പം തിന്നേയ്

കടങ്കഥ: ഞെട്ടില്ലാ വട്ടയില
(പപ്പടം)

പദാവലി വികസനം

ഒരു കഥ: ഒരു വീട്ടിൽ കണ്ടൻ എന്നും കേളൻ എന്നും പേരായ രണ്ടു പൂച്ചകൾ ഉണ്ടായിരുന്നു. കണ്ടൻ ഉണർന്നപ്പോൾ അടുക്കളയിൽ നിന്നും മണം വരുന്നു. നെയ്യപ്പം ചുടുന്ന മണം. (മണം പിടിക്കുന്നതെങ്ങനെ ? കുട്ടികൾ മണം പിടിക്കുന്നതായി അഭിനയിക്കുന്നു). കണ്ടൻ കേളനെ കൈകൊണ്ട് തട്ടി ഉണർത്തി. നെയ്യപ്പത്തിന്റെ മണം കേട്ട് കേളനും കൊതി തോന്നി. രണ്ടുപേരും കൂടി അവിടെയി

| 1 | 2 | 3 |
|---|---|---|

രുന്ന് മ്യാവൂ ! മ്യാവൂ എന്ന് കരയാൻ തുടങ്ങി. (പൂച്ച കരയുന്നതെങ്ങിനെ ? കുട്ടികൾ അഭിനയിക്കണം). ഒടുവിൽ അവർ പതുങ്ങിപ്പതുങ്ങി അടുക്കളയിലെത്തി, കൗശലക്കാരനായ കണ്ടൻ ഒരപ്പം കട്ടെടുത്തു. അപ്പവും കൊണ്ട് അവർ തിരിച്ചെത്തി. അപ്പം പങ്കുവയ്ക്കാൻ തുടങ്ങി. രണ്ടുപേർക്കും അപ്പം തിന്നാനുള്ള കൊതിയേറി. കണ്ടൻ അപ്പം രണ്ടായി പകുത്തു. പക്ഷേ ഒരു കഷണം വലുതും ഒരു കഷണം ചെറുതും ആയി, കൊതിപിടിച്ചിരുന്ന കേളനു സഹിക്കാൻ കഴിഞ്ഞില്ല. കേളന് കിട്ടിയത് ചെറിയ കഷണം. കേളൻ മ്യാവൂ മ്യാവൂ എന്നു കരഞ്ഞുകൊണ്ട് പിണങ്ങിപ്പോയി.

3.1.2

ബ്ലാക്ക്ബോർഡ്, ഫ്ളാഷ് കാർഡ് തുടങ്ങിയവയിൽ എഴുതിയതും അച്ചടിച്ചതുമായ വലിയ അക്ഷരങ്ങൾ വായിക്കുന്നു.

വായന:

അധ്യാപകൻ ഫ്ളാഷ്കാർഡിൽ 'പ്പ' ചേർന്നു വരുന്ന പദങ്ങൾ അവതരിപ്പിക്കുന്നു.

| | | | |
|---|---|---|---|
| അപ്പം | കാപ്പി | കുപ്പി | തപ്പി |
| കപ്പൽ | വീപ്പ | ചിപ്പി | കപ്പി |
| കപ്പ | പീപ്പി | തൊപ്പി | തുപ്പി |

3.1.1.

ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു.

ഈ വാക്കുകളിൽ ആവർത്തിച്ച് വരുന്ന 'പ്പ' എന്ന അക്ഷരത്തിൽ പ്രത്യേകശ്രദ്ധ പതിയട്ടെ. വാക്കുകൾ ബ്ലാക്ക് ബോർഡിൽ എഴുതുന്നു. അധ്യാപകന്റെ മാതൃകയെ ആസ്പദമാക്കി കുട്ടികൾ സംഘമായും ഒറ്റയ്ക്കും വായിക്കുന്നു. ഗ്രൂപ്പുകളായി മത്സരിച്ച് വായിക്കുന്നു. ആവർത്തിച്ചു വരുന്ന അക്ഷരം ഏതാണെന്ന് ചോദിക്കുന്നു. 'പ്പ' എന്നുത്തരം പറയുന്നു.

അധ്യാപകൻ 'പ്പ' എന്ന അക്ഷരം ബ്ലാക്ക്ബോർഡിൽ വലുതായി എഴുതുന്നു. കുട്ടികൾ സംഘമായി വായിക്കുന്നു. ഒറ്റയ്ക്ക് വായിക്കുന്നു.

കുട്ടികൾ സംഘമായും ഒറ്റയ്ക്കും വായിക്കട്ടെ. മാതൃകാപരമായി ഉച്ചരിക്കാൻ ശീലിക്കട്ടെ. അധ്യാപകൻ പരിശോധിക്കുന്നു.

ബ്ലാക്ക്ബോർഡിൽ വിരൽ ചൂണ്ടി വായിക്കുന്നു. വടി ചൂണ്ടി വായിക്കുന്നു.

അധ്യാപകൻ ബ്ലാക്ക്ബോർഡിൽ കളർ ചോക്ക് ഉപയോഗിച്ച് 'പ്പ' മാത്രം നിറം കൊടുത്ത് വാക്കുകൾ എഴുതുന്നു. കുട്ടികൾ സംഘമായും ഒറ്റയ്ക്കും വായിക്കുന്നു.

ഇവിടെ പദച്ചാർട്ടും അധ്യാപകന് അവതരിപ്പിക്കാം. അക്ഷരത്തീപ്പെട്ടി അക്ഷരബ്ലോക്ക് എന്നിവ അവതരിപ്പിക്കാം.

ഒരു കുട്ടി വായിക്കുമ്പോൾ മറ്റുകുട്ടികൾ ഏറ്റു ചൊല്ലട്ടെ.

3.1.3.

കപ്പൽ, അപ്പൂപ്പൻ, തൊപ്പി, തീപ്പെട്ടി എന്നിവയുടെ ചിത്രം കാണിക്കുന്നു. കുട്ടികൾ സംഘമായി പറയുന്നു.

| 1 | 2 | 3 |
|---|---|---|
| ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | ലേഖനം അധ്യാപകൻ 'പ്പ' എന്ന് കളർചോക്കുകൊണ്ട് വലുതായി ബ്ലാക്ക്ബോർഡിൽ എഴുതുന്നു. കുട്ടികൾ ആദ്യം ബ്ലാക്ക് ബോർഡിൽ അക്ഷരത്തിലൂടെ വിരലോടിക്കട്ടെ. ബ്ലാക്ക്ബോർഡിലും സ്ലേറ്റിലും എഴുതട്ടെ. മഞ്ചാടിക്കുരു, പുളിങ്കുരു, കല്ലുകൾ എന്നിവ കൊണ്ട് അക്ഷരം നിർമ്മിക്കട്ടെ. അധ്യാപകൻ ആവശ്യമായ നിർദ്ദേശങ്ങൾ നൽകുന്നു. തുടർന്ന് വാക്കുകൾ നിർമ്മിക്കുകയും ചെയ്യട്ടെ. | കുട്ടി ബ്ലാക്ക് ബോർഡിലും സ്ലേറ്റിലും എഴുതുന്നത് പരിശോധിക്കുന്നു. ആവശ്യമായ നിർദ്ദേശങ്ങളും തിരുത്തലുകളും നൽകുന്നു. |
| 4.1.1 സ്വരങ്ങൾ വ്യഞ്ജനങ്ങൾ കൂട്ടക്ഷരങ്ങൾ സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ എന്നിവ നോക്കിയെഴുതുന്നു. | പദാന്ത്യസാമ്യം | അധ്യാപകൻ നൽകുന്ന പദകാർഡുകൾ കൊണ്ടു പദാന്ത്യ സാമ്യമുള്ള വാക്കുകൾ തെരഞ്ഞെടുക്കട്ടെ. |

| | | | | |
|---|---|---|---|---|
| അപ്പം | കുപ്പി | തപ്പി | കപ്പ | പപ്പൻ |
| പപ്പടം | തുപ്പി | കപ്പി | വീപ്പ | അയ്യപ്പൻ |
| ഒപ്പം | തൊപ്പി | പീപ്പി | പപ്പ | വേലപ്പൻ |

| | | |
|---|---|---|
| 6.1.1. പദാന്ത്യത്തെ അടിസ്ഥാനമാക്കി പദങ്ങളുടെ സാമ്യം അറിയുന്നു. | അധ്യാപകൻ പദാന്ത്യസാമ്യം ബോധ്യപ്പെടുത്തുന്നു. നോക്കിയെഴുത്ത് : അധ്യാപകൻ ബ്ലാക്ക്ബോർഡിൽ എഴുതിയ വാക്കുകൾ കുട്ടികൾ നോക്കി എഴുതുന്നു. | കുട്ടികൾ നോക്കി എഴുതുന്നത് അധ്യാപകൻ പരിശോധിക്കുന്നു. |
| 4.1.1. സ്വരങ്ങൾ, വ്യഞ്ജനങ്ങൾ, കൂട്ടക്ഷരങ്ങൾ, സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ എന്നിവ നോക്കി എഴുതുന്നു. | പുസ്തകവായന: അധ്യാപകൻ മാതൃകാപരമായി പുസ്തകങ്ങൾ വായിക്കുന്നു. കുട്ടികൾ അനുകരിക്കുന്നു. | അധ്യാപകൻ മാതൃകാപരമായി വായിക്കുന്നതു കുട്ടികൾ അനുകരിക്കുന്നു. |
| | കേട്ടെഴുത്ത്: അധ്യാപകൻ പറയുന്ന വാക്കുകൾ കേട്ടെഴുതുന്നു. | കുട്ടികൾ കേട്ടെഴുതുന്നത് അധ്യാപകൻ പരിശോധിക്കുന്നു. |

അഭ്യാസം

പൂരിപ്പിക്കുക

പ. . . . . . . .ടം   ക . . . . ൽ

കു . . . . . . . .   . . . . . . . പ്പം

ക . . . . . . . .   പീ . . . . . .

ണ്ണ

ശ്രവണ ഘട്ടം

കണ്ണാരം പൊത്തി
കണ്ണാരം പൊത്തി
ഉണ്ണികളെല്ലാം
ആർത്തു കളിച്ചു
ഉണ്ണിക്കണ്ണനും
ആർത്തുകളിച്ചു

ഒരു കഥ "അണ്ണാറക്കണ്ണനും തന്നാലായത്"

| 1 | 2 | 3 |
|---|---|---|
| | കുരങ്ങന്മാർ സമുദ്രത്തിൽ അണകെട്ടുന്നു. അവർ രാവും പകലും വിശ്രമിക്കാതെ പണിയെടുക്കുന്നു. ഇതുകണ്ട അണ്ണാറക്കണ്ണനും കൂട്ടത്തിൽ ചേർന്നു. ശ്രീരാമൻ അണ്ണാറക്കണ്ണനെ കണ്ടു. എന്തൊരു ഭംഗി. അവൻ കുരങ്ങന്മാരേപ്പോലെ കല്ലും മണ്ണും ചുമന്നുകൊണ്ട് സമുദ്രത്തിൽ ഇടുന്നു. അണ്ണാറക്കണ്ണൻ ഒരു ചെറിയ ജീവിയാണ്. എന്നാലും അവനെക്കൊണ്ട് കഴിയുന്ന പണി ചെയ്യുന്നു. "അണ്ണാറക്കണ്ണനും തന്നാലായത്" ശ്രീരാമന് അണ്ണാറക്കണ്ണനോടു വാത്സല്യം തോന്നി അവനെ അടുത്തു വിളിച്ചു. മുതുകിൽ സ്നേഹപൂർവ്വം തലോടി. അങ്ങനെയാണ് അണ്ണാറക്കണ്ണന്റെ മുതുകിൽ മൂന്നു വര വീണത് എന്ന് ഒരു കഥയുണ്ട്. | |
| 3.1.2<br>ബ്ലാക്ക് ബോർഡ് ഫ്ളാഷ് കാർഡ് തുടങ്ങിയവയിൽ എഴുതിയതും അച്ചടിച്ചതുമായവലിയ അക്ഷരങ്ങൾ വായിക്കുന്നു. | വായന. ഫ്ളാഷ്കാർഡിൽ വാക്കുകൾ അവതരിപ്പിക്കുന്നു.ആവർത്തിച്ചു വരുന്ന അക്ഷരത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുക. അക്ഷരം ബ്ലാക്ക്ബോർ ഡിൽ എഴുതുന്നു, അധ്യാപകൻ വായിക്കുന്നു. കുട്ടികൾ അനുകരിക്കുന്നു. ആദ്യം സംഘമായി, പിന്നെ ഒറ്റയ്ക്ക്.<br>അണ്ണാൻ  മണ്ണ്  കണ്ണി<br>കണ്ണാടി  പെണ്ണ്  വെണ്ണ<br>കണ്ണീർ  വണ്ണം  മണ്ണിര | കുട്ടികൾ വായിക്കുന്നത് പരിശോധിക്കുന്നു. |
| 4.1.1<br>കൂട്ടക്ഷരങ്ങൾ, സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ എന്നിവനോക്കി എഴുതുന്നു. | ലേഖനം 'ണ്ണ' എന്ന അക്ഷരം ബ്ലാക്ക്ബോർഡിൽ എഴുതുന്നു. കുട്ടികൾ ബ്ലാക്ക്ബോർഡിലും സ്ലേറ്റിലും എഴുതുന്നു. അക്ഷരം നിർമ്മിക്കുന്നു. | കുട്ടികൾ എഴുതുന്നത് പരിശോധിക്കുന്നു. |
| 6.1.1.<br>പദാന്ത്യത്തെ അടിസ്ഥാനപ്പെടുത്തി പദങ്ങളുടെ സാമ്യം അറിയുന്നു. | പദാന്ത്യസാമ്യം<br>മണ്ണ്  അണ്ണാൻ  കണ്ണി<br>കണ്ണ്  ഉണ്ണാൻ  ഉണ്ണി<br>പെണ്ണ്  എണ്ണാൻ  എണ്ണി | പദക്കാർഡുകൾ നൽകി പദാന്ത്യസാമ്യം അനുസരിച്ച് ക്രമീകരിക്കുന്നത് നിരീക്ഷിക്കണം. |
| | നോക്കിയെഴുത്ത്: കുട്ടികൾ ബ്ലാക്ക്ബോർഡിൽ നോക്കിയെഴുതുന്നു. | നോക്കിയെഴുതുന്നതു പരിശോധിക്കുക |
| 4.1.1<br>കൂട്ടക്ഷരങ്ങൾ സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനാക്ഷരങ്ങൾ എന്നിവ നോക്കി എഴുതുന്നു. | പുസ്തകവായന. അധ്യാപകൻ മാതൃകാപരമായി വായിക്കുന്നു. കുട്ടികൾ അനുകരിക്കുന്നു. | പുസ്തകം വായിക്കുന്നതു പരിശോധിക്കുക. |
| | കേട്ടെഴുത്ത്: അധ്യാപകൻ പറയുന്ന വാക്കുകൾ കുട്ടികൾ കേട്ടെഴുതുന്നു. | കേട്ടെഴുത്ത് പരിശോധിക്കുന്നു. |
| 4.1.2<br>അദ്ധ്യാപകൻ പറയുന്നത് കേട്ട് എഴുതുന്നു. | അഭ്യാസം<br>ക. . . . . ടി  എ . . . . .<br>. . . . . . . ണ്ണ്  അ . . . . . ൻ | |

| 1 | 2 | 3 |
|---|---|---|
| | ട<br>ശ്രവണഘട്ടം: അക്ഷരപ്പാട്ട്<br>കൂട്ടുകാരെ നിങ്ങൾ കുട്ടമ്മാനെ കണ്ടോ ?<br>കൂട്ടുകാരെ നിങ്ങൾ കുട്ടമ്മാൻ കെട്ടിയ വീടുകണ്ടോ?<br>കൂട്ടരെ നിങ്ങൾ കുട്ടമ്മാൻ<br>കെട്ടിയ വീട്ടിലിരിക്കുന്ന കൂടുകണ്ടോ ?<br>കൂട്ടുകാരെ നിങ്ങൾ കുട്ടമ്മാൻ<br>കെട്ടിയ വീട്ടിലിരിക്കുന്ന കൂട്ടിൽ<br>കിടക്കുന്ന കോഴിയെ കണ്ടോ ?<br>കൂട്ടുകാരെ നിങ്ങൾ കുട്ടമ്മാൻ<br>കെട്ടിയ വീട്ടിലിരിക്കുന്ന കൂട്ടിൽ<br>കിടക്കുന്ന കോഴിയെ കൊന്ന<br>കുറുക്കനെ കണ്ടോ ?<br>കൂട്ടുകാരെ നിങ്ങൾ കുട്ടമ്മാൻ<br>കെട്ടിയ വീട്ടിലിരിക്കുന്ന കൂട്ടിൽ<br>കിടക്കുന്ന കോഴിയെ കൊന്ന<br>കുറുക്കനെ കൊന്നൊരു തോക്കുമായ്<br>തെക്കുന്ന് തക്കിട തരികിട താളം<br>ചവിട്ടി വരുന്ന കണ്ടോ ?<br>കുട്ടൻ പപ്പടം തട്ടിപ്പൊട്ടിച്ചു<br>കുട്ടി പപ്പടം ചുട്ടു<br>ഒരു കഥ: കുട്ടികൾ വട്ടിയുമായി നടന്നു. വട്ടിയിൽ പൂക്കൾ പറിച്ചു. ഒരു കുട്ടി തട്ടി വീണു. കാലിലെ തൊലിപൊട്ടി അവൻ പിന്നെയും നടന്നു. അപ്പോൾ മരച്ചില്ലയിൽ ഒരു പക്ഷിക്കൂട് കണ്ടു. പക്ഷിക്കൂട്ടം പറന്നു പോയി. ഒരു കുട്ടി മരത്തിൽ കയറി. പക്ഷിക്കൂട് നിറയെ മുട്ട കൾ കൈ തട്ടി കൂട് പൊട്ടി താഴെ വീണു. മുട്ടകൾ പൊട്ടിച്ചിതറി. | കുട്ടികൾ വായിക്കുന്നത് നിരീക്ഷിക്കുന്നു. |
| 3.1.1.<br>അക്ഷരങ്ങൾ തനിച്ചുനിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | വായന: വാക്കുകൾ അവതരിപ്പിക്കുന്നു. ആവർത്തിച്ചു വരുന്ന അക്ഷരം 'ട്ട' എന്നു പറയുന്നു. പദച്ചാർട്ട് അക്ഷരപ്പെട്ടി എന്നിവ അവതരിപ്പിക്കുന്നു. അധ്യാപകനെ അനുകരിക്കുന്നു. കുട്ടികൾ വിരൽ ചൂണ്ടി വായിക്കുന്നു. | കുട്ടികൾ എഴുതുന്നത് പരിശോധിക്കുന്നു. |

| 1 | 2 | 3 |
|---|---|---|
| 3.1.2. | കുട്ടൻ ഒട്ടകം മുട്ട<br>വട്ടം ചട്ടുകം പട്ടം<br>ചട്ടം കുട്ടകം പൊട്ടി | പദക്കാർഡുകൾ പദാന്ത സാമ്യം അനുസരിച്ച് ക്രമീകരിക്കുന്നതു പരിശോധിക്കുന്നു. |
| എഴുതിയതും അച്ചടിച്ചതുമായ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | ലേഖനം: 'ട്ട' എന്ന അക്ഷരം ബ്ലാക്ക്ബോർഡിൽ എഴുതുന്നു. കുട്ടികൾ ബ്ലാക്ക്ബോർഡിലും സ്ലേറ്റിലും എഴുതുന്നു. | |
| 4.1.1.<br>കൂട്ടക്ഷരങ്ങൾ, സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ എന്നിവ നോക്കി വായിക്കുന്നു. | പദാന്ത്യസാമ്യം : പട്ടം ഒട്ടകം<br>ചട്ടം ചട്ടുകം<br>വട്ടം കുട്ടകം | കുട്ടികൾ നോക്കിയെഴുതുന്നത് പരിശോധിക്കുന്നു. |
| 6.1.1. പദാന്ത്യത്തെ അടിസ്ഥാനമാക്കി പദങ്ങളുടെ സാമ്യം അറിയുന്നു. | നോക്കിയെഴുത്ത് : കുട്ടികൾ ബ്ലാക്ക്ബോർഡിൽ നോക്കി എഴുതുന്നു.<br>പുസ്തകവായന: കുട്ടികൾ അധ്യാപകനെ അനുകരിച്ച് വായിക്കണം. | കുട്ടികൾ കേട്ടെഴുതുന്നത് പരിശോധിക്കുന്നു, ആവശ്യമായ തിരുത്തലുകൾ നടത്തുന്നു. |
| 4.1.2.<br>അധ്യാപകൻ പറയുന്നതു കേട്ട് എഴുതുന്നു. | കേട്ടെഴുത്ത്: അധ്യാപകൻ പറയുന്ന വാക്കുകൾ കേട്ടെഴുതുന്നു.<br>അഭ്യാസം: പൂരിപ്പിക്കുക | |
| 9.1.1.<br>പദാവലീ വികസനം | മു. . . . . പ . . . .ം<br>ഒ. . . . കം കു . . . . | |
| | മുൻ പാഠങ്ങളിലെ മാതൃകയ്ക്കൊത്ത്<br>നിദാനശോധകം<br>1. ചിത്രം കണ്ടു പേരെഴുതുക<br>അണ്ണാൻ, കുപ്പി, പട്ടം<br>2. വായിക്കുക: പപ്പടം, ചുട്ടു, മണ്ണെണ്ണ, കിട്ടുണ്ണി, അണ്ണാൻ, അപ്പൂപ്പൻ.<br>3. കേട്ടെഴുതുക: കണ്ണ്, അപ്പുണ്ണി, മണ്ണപ്പം, കണ്ണാടി, പപ്പടം, കട്ടിൽ, പട്ടിണി.<br>പരിഹാരബോധനം<br>പ്രയാസങ്ങൾ കണ്ടറിഞ്ഞ് രസകരമായ അഭ്യാസങ്ങൾ നൽകി പരിഹരിക്കുക. | |

പാഠം 22

# ങ | ങ്ങ

സമയം 5 പീരിഡ്

**പ്രാപ്തികൾ :** 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 9.1.1., 9.1.1

**മുന്നറിവ്:**
1) സ്വരങ്ങൾ; വ്യഞ്ജനങ്ങൾ, സ്വരങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ, കൂട്ടക്ഷരങ്ങൾ എന്നിവയുടെ ലിഖിതരൂപം പരിചയിച്ചിട്ടുണ്ട്.
2) 'ങ്ങ' എന്ന അക്ഷരം ഉൾപ്പെട്ട പദങ്ങൾ ധാരാളമായി കേൾക്കുകയും പറയുകയും ചെയ്തിട്ടുണ്ട്.

**പഠനോപകരണങ്ങൾ :** ഫ്ളാഷ്കാർഡ്, മണൽക്കാർഡ്, പദച്ചാർട്ട്, ചിത്രങ്ങൾ, കളർ ചോക്ക്, മഞ്ചാടിക്കുരു, പുളിങ്കുരു, വിവിധ നിറത്തിലുള്ള കല്ലുകൾ, ഇലകൾ മുതലായവ.

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | പാഠാവതരണം<br>ശ്രവണഘട്ടം: അക്ഷരപ്പാട്ട്<br>'ങ്ങ' എന്ന അക്ഷരത്തിനു പ്രത്യേകം ഊന്നൽ നല്കിക്കൊണ്ട് ആദ്യം അധ്യാപകനും, പിന്നീട് കുട്ടികളും ചൊല്ലണം.<br>1. മലരണിക്കാടുകൾ തിങ്ങി വിങ്ങി<br>മരതക കാന്തിയിൽ മുങ്ങി മുങ്ങി<br>2. മൂങ്ങാ ഇരുന്നൊന്നു മൂളി<br>പട്ടി മോങ്ങാനുമങ്ങു തുടങ്ങി. | |
| 1.1.1<br>കഥ ശ്രദ്ധാപൂർവ്വം ശ്രവിക്കുന്നു. | ഒരു കഥ: ഒരിടത്ത് ഒരു മരപ്പൊത്തിൽ ഒരു മൂങ്ങ താമസിച്ചിരുന്നു. പകൽ മുഴുവൻ മൂങ്ങ ഉറങ്ങും. രാത്രിയിൽ മൂങ്ങ മരത്തിനു മുകളിൽ കയറിയിരുന്ന് ങും ങും എന്നു മൂളും. തൊട്ടടുത്ത മരത്തിൽ ഒരു ചങ്ങാലിപ്രാവ് താമസിച്ചിരുന്നു. ഒരു ദിവസം രാത്രിയിൽ ഇടിവെട്ടി മഴപെയ്തു. മൂങ്ങ ഇരുന്നു മൂളി. ങും... ങും... ചങ്ങാലിപ്രാവ് പേടിച്ചു. പെട്ടെന്നൊരു കാറ്റു വീശി. ചങ്ങാലിപ്രാവ് പേടിച്ച് വിറച്ചു. ആ കാറ്റിൽ മരക്കൊമ്പ് ഒടിഞ്ഞുവീണു. പാവം ചങ്ങാലിപ്രാവിൻെറ കൂട് 'പ്തോ'ന്ന് നിലത്തു വീണു. വല്ല വിധത്തിലും രക്ഷപ്പെട്ട പ്രാവ് അകലേയ്ക്ക് പറന്നുപോയി. | മൂങ്ങ എവിടെ താമസിച്ചിരുന്നു?<br>മൂങ്ങ മൂളിയതെങ്ങനെ?<br>ചങ്ങാലിപ്രാവിന് എന്തു സംഭവിച്ചു? |

| 1 | 2 | 3 |
|---|---|---|
| 3.1.1<br>അക്ഷരം തിരിച്ചറിയുന്നു | മൂങ്ങ, മാങ്ങ, തേങ്ങ തുടങ്ങിയ പദങ്ങൾ പരിചയപ്പെടുത്തുന്നു.<br>ങ്ങ നിറം കൊടുത്തെഴുതിയ കാർഡു കാണുന്നു.<br>മൂങ്ങ; മാങ്ങ ഇങ്ങനെ അക്ഷരം അകലെയായി തറയിലെഴുതുന്നു. 'ങ്ങ' തിരിച്ചറിയുന്നു. ങ്ങ എന്ന് ഉച്ചത്തിൽ പറയട്ടെ. | ബോർഡിൽ നിന്ന് 'ങ്ങ' ചൂണ്ടിക്കാട്ടുന്നു. |
| 3.1.2<br>പദങ്ങൾ വായിക്കുന്നു.<br>4.1.1<br>ലേഖനം | നാരങ്ങ വാങ്ങി ചിങ്ങം മൂങ്ങ<br>മാങ്ങ മുങ്ങി ചങ്ങല മുരിങ്ങ<br>തേങ്ങ തങ്ങി ചങ്ങാലി ഞങ്ങൾ<br>പദക്കാർഡു നോക്കി വായന<br>'ങ' എന്ന അക്ഷരവും 'ങ്ങ' എന്ന അക്ഷരവും അവതരിപ്പിക്കുന്നു. 'ങ', 'ങ്ങ' എന്നിവ കുട്ടികൾ വായിക്കുന്നു.<br>അദ്ധ്യാപകൻ വലുതായി എഴുതുന്നു. എഴുതുന്ന വിധം കുട്ടികൾ ശ്രദ്ധിക്കുന്നു. 'ങ', 'ങ്ങ' ഇവ വായുവിലും മണലിലും ബോർഡിലും എഴുതി പരിശീലിക്കുന്നു. | |
| 4.1.2 കേട്ടെഴുത്ത്<br>4.1.3 പദങ്ങൾ എഴുതുന്നു. | സ്ലേറ്റിലെഴുത്ത്<br>'ങ' 'ങ്ങ' ഇവ കേട്ടെഴുതട്ടെ. | |
| 6.1.1<br>പദാന്ത്യത്തെ ആധാരമാക്കി പദങ്ങളുടെ സാമ്യം തിരിച്ചറിയുന്നു. | നേരത്തെ വായിച്ച പദങ്ങൾ സേ്ളറ്റിൽ എഴുതട്ടെ.<br>മുടങ്ങി മാങ്ങ<br>മുങ്ങി തേങ്ങ<br>കലങ്ങി നാരങ്ങ | |
| | പദങ്ങൾ ബോർഡിൽ നിന്നു വായന. പദാന്ത്യസാമ്യം ശ്രദ്ധയിൽപ്പെടുത്തുന്നു. | 'ങ്ങി' എന്നവസാനിക്കുന്ന മൂന്നു വാക്കു പറയുക |
| | പാഠപുസ്തക വായന<br>അദ്ധ്യാപകൻെറ വായന, സംഘവായന, ഒറ്റയ്ക്കു വായന,<br>കേട്ടെഴുത്ത്, കേട്ടെഴുത്തിനുമുമ്പ് പാഠം ആവർത്തിച്ചു വായിക്കുന്നു. | പാഠപുസ്തകത്തിൽ നിന്ന് അദ്ധ്യാപകൻ നിർദ്ദേശിക്കുന്ന പദങ്ങൾ വായിക്കുന്നു. |
| 4.1.2<br>പദങ്ങൾ കേട്ടെഴുതുന്നു | മാങ്ങ, തെങ്ങ്, ചങ്ങല, മടങ്ങി, പിണങ്ങി ഈ പദങ്ങൾ ബോർഡിലെഴുതി വായന. കേട്ടെഴുത്ത്, പരിശോധന നടത്തുന്നു. തെറ്റ് ഉണ്ടെങ്കിൽ തിരുത്തുന്നു. | കേട്ടെഴുതുക<br>ചങ്ങല,<br>ചിങ്ങം,<br>മുങ്ങി, മടങ്ങി |

| 1 | 2 | 3 |
|---|---|---|
| 9.1.1 | മുൻ പാഠങ്ങളിലെ മാതൃകയുടെ ചുവടുപിടിച്ചുള്ള പ്രവർത്തനങ്ങൾ<br>നിദാന ശോധകം<br>പൂരിപ്പിക്കുക<br>1. മാ.... തേ.........<br>ച....ല നാര....<br>...ങ്ങം .... ങ്ങി<br>2. വായിക്കുക<br>ചങ്ങല ചിങ്ങവനം<br>3. കേട്ടെഴുത്ത് - 4 പദങ്ങൾ<br>പരിഹാരബോധനം<br>പ്രയാസങ്ങൾ കണ്ടെത്തി, ആവശ്യമുള്ള ഇനങ്ങളിൽ അക്ഷരക്കാർഡുപയോഗിച്ച് ഫ്ളാനൽ ബോർഡിൽ പദങ്ങൾ നിർമ്മിച്ചു വായിക്കുക. | |

പാഠം 23



സമയം 8 പീരിഡ്

പ്രാപ്തികൾ: 3.1.1, 3.1.2, 3.1.3, 4.1.2, 4.1.3, 4.1.1., 5.1.1

മുന്നറിവ്: 1) സ്വരങ്ങൾ, വ്യഞ്ജനങ്ങൾ, സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ, കൂട്ടക്ഷരങ്ങൾ എന്നിവയുടെ ലിഖിതരൂപം കുട്ടികൾ പരിചയിച്ചിട്ടുണ്ട്.

2) ച്ച, യ്യ, വ്വ എന്നീ അക്ഷരങ്ങൾ ഉൾപ്പെട്ട പദങ്ങൾ 'ശ്രവണം' 'ഭാഷണം' എന്നീ നൈപുണികളുടെ അഭ്യസനസമയത്ത് പരിചയപ്പെട്ടിട്ടുണ്ട്.

പഠനോപകരണങ്ങൾ: അക്ഷരക്കാർഡ്, പദക്കാർഡ്, ഫ്ളാനൽബോർഡ്, ബ്ളാക്ക്ബോർഡ്, ചിത്രങ്ങൾ, മഞ്ചാടിക്കുരു, പുളിങ്കുരു, കല്ലുകൾ, ഇലകൾ മുതലായവ.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
|  | പാഠാവതരണം: |  |
|  | അക്ഷരപ്പാട്ട് |  |
|  | ച്ച,യ്യ,വ്വ എന്നീ അക്ഷരങ്ങളുടെ ഉച്ചാരണത്തിനു പ്രത്യേക ഊന്നൽ നൽകിക്കൊണ്ട് അദ്ധ്യാപകനും തുടർന്ന് കുട്ടികളും വായിക്കുന്നു. |  |
|  | 1. അച്ചെടിയിച്ചെടി<br>പിച്ചി പൂച്ചെടി<br>പിച്ചീടല്ലേ കൊച്ചേച്ചി<br>പിച്ചീടല്ലേ കൊച്ചേച്ചി. | അക്ഷരപ്പാട്ട് കുട്ടികൾ ഏറ്റു ചൊല്ലട്ടെ. അധ്യാപകൻ നിരീക്ഷിക്കുന്നു. |
|  | 2. പൂച്ച നല്ല പൂച്ച<br>വൃത്തിയുള്ള പൂച്ച<br>പാലുവെച്ച പാത്രം<br>വൃത്തിയാക്കി വെച്ചു. |  |
|  | 3. ഇ ഈ ഈച്ച<br>പു പൂ പൂച്ച |  |
|  | കുട്ടികൾ ശ്രദ്ധാപൂർവ്വം കേൾക്കുന്നു. ഏറ്റുചൊല്ലുന്നു. |  |
|  | ഭാഷണം: അദ്ധ്യാപകൻ ബ്ളാക്ക്ബോർഡിൽ പൂച്ചയുടെ ചിത്രം വരയ്ക്കുന്നു. |  |
| 2.1.3 | കുട്ടികൾ 'പൂച്ച' എന്നു പറയുന്നു. |  |
| ലളിതമായ ചോദ്യങ്ങൾക്ക് ഉത്തരം നൽകുന്നു | ഇല കാണിക്കുന്നു. നിറമെന്ത്? പച്ച എന്ന് പറയുന്നു. |  |

| 1 | 2 | 3 |
|---|---|---|
| | ഈച്ചയുടെ ചിത്രം കാണിക്കുന്നു. 'ഈച്ച' എന്നു കുട്ടികൾ പറയുന്നു.<br>വായന: അദ്ധ്യാപകർ പദക്കാർഡുകൾ അവതരിപ്പിക്കുന്നു. കുട്ടികൾ സംഘമായി അദ്ധ്യാപകനെ അനുകരിക്കുന്നു.<br>ഈച്ച കിച്ചടി ഒച്ച കൊച്ചി<br>പൂച്ച പച്ചടി പച്ച മച്ച്<br>ചേച്ചി പിച്ചകം പിച്ചി പച്ചില | ആവർത്തിച്ചു വരുന്ന അക്ഷരമേത് ? |
| 3.1.1<br>ഭാഷയിലെ അക്ഷരം തനിച്ചുനിൽക്കുമ്പോഴും തിരിച്ചറിയുന്നു. | 'ച്ച' എന്ന് കുട്ടികൾ പറയുന്നു. അദ്ധ്യാപകൻ 'ച്ച' എന്ന അക്ഷരം അവതരിപ്പിക്കുന്നു. ഫ്ളാഷ്ക്കാർഡ് ഉപയോഗിക്കുന്നു. ബ്ളാക്ക്ബോർഡിൽ വലുതായി അക്ഷരം എഴുതുന്നു. കുട്ടികൾ സംഘമായും ഒറ്റയ്ക്കും വായിക്കുന്നു. 'ച്ച' അക്ഷരം ചുവന്ന അക്ഷരമായി കൊടുത്ത പദച്ചാർട്ട് അവതരിപ്പിക്കുന്നു. അക്ഷരത്തീപ്പെട്ടി ഉപയോഗിച്ചു പദങ്ങൾ അവതരിപ്പിക്കുന്നു. കുട്ടികൾ വായിക്കുന്നു. | കുട്ടികൾ സംഘമായും ഒറ്റയ്ക്കും വായിക്കുന്നു. |
| 4.1.1<br>സ്വരങ്ങൾ, വ്യഞ്ജനങ്ങൾ, കൂട്ടക്ഷരങ്ങൾ, സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ എന്നിവ നോക്കി എഴുതുന്നു. | ലേഖനം: 'ച്ച' എന്ന അക്ഷരം ബ്ളാക്ക് ബോർഡിൽ വലുതായി എഴുതുന്നു.കുട്ടികൾ അദ്ധ്യാപകനെ അനുകരിക്കുന്നു. ബ്ളാക്ക്ബോർഡിൽ എഴുതുന്നു. സ്ലേററിൽ എഴുതുന്നു. മഞ്ചാടിക്കുരു,പുളിങ്കുരു,ഇലകൾ, കല്ലുകൾ എന്നിവ ഉപയോഗിച്ച് അക്ഷരം നിർമ്മിക്കുന്നു. 'ച്ച' ചേർത്തു വരുന്ന വാക്കുകൾ നിർമ്മിക്കുന്നു. | കുട്ടികൾ ബ്ലാക്ക്ബോർഡിൽ എഴുതട്ടെ. അക്ഷരം നിർമ്മിക്കുന്നത് അധ്യാപകൻ നിരീക്ഷിക്കുന്നു. |
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | അക്ഷരച്ചീട്ട്: കുട്ടികളെ രണ്ടു ഗ്രൂപ്പായി തിരിക്കുന്നു. രണ്ടു ഗ്രൂപ്പിനും ആവശ്യമായ അക്ഷരക്കാർഡുകൾ നൽകുന്നു. കളി ആരംഭിക്കുമ്പോൾ ആദ്യഗ്രൂപ്പ് ഒരക്ഷരം അവതരിപ്പിക്കുന്നു. അടുത്ത ഗ്രൂപ്പ് അനുയോജ്യമായി അക്ഷരം അവതരിപ്പിച്ച് പോയിൻറ് നേടുന്നു. രണ്ടാംഗ്രൂപ്പ് അനുയോജ്യമായ അക്ഷരം അവതരിപ്പിച്ചില്ലെങ്കിൽ ആദ്യ ഗ്രൂപ്പിന് അവസരം നൽകുന്നു. ആദ്യഗ്രൂപ്പ് പരാജയപ്പെട്ടാൽ അദ്ധ്യാപകനെ അവസരം തേടിവരുന്നു. അദ്ധ്യാപകൻ പോയിൻറ് നേടുന്നു. | കുട്ടികൾ ഗ്രൂപ്പായി തിരിഞ്ഞ് അക്ഷരക്കളിയിൽ പങ്കെടുക്കട്ടെ. ഉചിതമായ അക്ഷരങ്ങൾ ചേർത്തു പദങ്ങൾ ഉണ്ടാക്കുന്നത് നിരീക്ഷിക്കുന്നു. |
| 4.1.1 | നോക്കി എഴുത്ത്: 'ച്ച' ബ്ളാക്ക് ബോർഡിൽ നോക്കി എഴുതുന്നു. 'ച്ച' ചേർന്ന പദങ്ങളും നോക്കി എഴുതുന്നു. അദ്ധ്യാപകൻ ആവശ്യമായ നിർദ്ദേശങ്ങൾ നൽകുന്നു. | കുട്ടികൾ നോക്കി എഴുതുന്നതു പരിശോധിക്കുന്നു. |
| 3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | പുസ്തക വായന: പുസ്തകം മാതൃകാപരമായി അദ്ധ്യാപകൻ വായിക്കുന്നു. കുട്ടികൾ അദ്ധ്യാപകനെ അനുകരിക്കുന്നു. | കുട്ടികൾ വായിക്കുന്നതു പരിശോധിക്കുന്നു. |

| 1 | 2 | 3 |
| --- | --- | --- |
| 6.1.1<br><br>പദാന്ത്യത്തെ അടിസ്ഥാനമാക്കി പദങ്ങളുടെ സാമ്യം അറിയുന്നു. | പദാന്ത്യസാമ്യം<br><br>ഈച്ച / പൂച്ച / ഓച്ച<br>പിച്ചി / കച്ചി / ചേച്ചി | പദാന്ത്യസാമ്യം കുട്ടികൾ മനസ്സിലാക്കുന്നത് നിരീക്ഷിക്കുന്നു. |
| 4.1.2<br><br>സ്വരങ്ങൾ വ്യഞ്ജനങ്ങൾ കൂട്ടക്ഷരങ്ങൾ സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ എന്നിവ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | കേട്ടെഴുത്ത്<br><br>പച്ചടി / കിച്ചടി / പിച്ചകം<br>ചേച്ചി / ഈച്ച / പൂച്ച | കേട്ടെഴുതിയ വാക്കുകൾ അദ്ധ്യാപകൻ പരിശോധിക്കുന്നു. |
| 5.1.1<br><br>ശ്രവണാനന്തരം ലഘുവായ കാര്യങ്ങൾ ഓർക്കുന്നു. | അഭ്യാസം<br><br>പൂരിപ്പിക്കുക (കൊ, ച്ച, ച്ചെ, ച്ച, ക, ച്ചി)<br>ചേ......... പൂ.........ടി<br>ഓ......... പി.........കം<br>.........ച്ചി .........ച്ചവടം<br><br>ശ്രവണഘട്ടം: അക്ഷരപ്പാട്ട്<br><br>1) അയ്യപ്പൻ വന്നേ<br>നെയ്യപ്പം തിന്നേ<br>കയ്യും തുടച്ചേ പയ്യെ നടന്നേ<br>പയ്യേ നടന്നപ്പോ പയ്യിനെ കണ്ടേ!<br><br>2) താരിളം തെയ്യാരാ<br>തെയ്യത്താരാ<br>താരിളം തെയ്യാരാ<br><br>3) ഏ അയ്യാ ഏലേല<br>ഏലേലയ്യ ഏലേല<br>ഏലേലയ്യ ഏലേല<br>ഏലേലയ്യാ ഏലേല<br><br>(മൈമിംഗ് - കുട്ടികൾ ഒന്നിച്ചു കൂടി ഒരു മരത്തെ എടുത്തുയർത്തുന്നതായി അഭിനയിക്കട്ടെ. അഭിനയത്തോടൊപ്പം ഈ പാട്ട് താളത്തിൽ പാടട്ടെ) | കുട്ടികൾ ഉചിതമായ അക്ഷരങ്ങൾ തെരഞ്ഞെടുത്ത് പൂരിപ്പിക്കുന്നത് പരിശോധിക്കുന്നു. |

| 1 | 2 | 3 |
|---|---|---|

അഭിനയ ഗാനം:

നെല്ലു കൊയ്യട കോര

എനിക്കു വയ്യെൻെറമ്മേ

(കുട്ടികളെ രണ്ടു ഗ്രൂപ്പായി തിരിച്ച് അഭിനയിപ്പിച്ചു പാട ട്ടേ.)

(1) അയ്യപ്പൻ തിന്നതെന്ത്?

(2) നടന്നു പോകുമ്പോൾ ഒരാൾ കാൽ വഴുതി വീണു. നാമെന്തുപറയും?

(3) തുന്നുക എന്നതിന് മറ്റൊരു വാക്കു പറയാമോ?

ഭാഷണം:

കുട്ടികൾ: 'നെയ്യപ്പം' എന്നു പറയുന്നു.

കുട്ടികൾ: 'അയ്യോ'

കുട്ടികൾ: 'തയ്യൽ'

3.1.2

ബ്ളാക് ബോർഡ്, ഫ്ളാഷ് കാർഡ് തുടങ്ങിയവയിൽ എഴുതിയതും അച്ചടിച്ചതുമായ വലിയ അക്ഷരങ്ങൾ വായിക്കുന്നു.

വായന: ഫ്ളാഷ്കാർഡ്, പദച്ചാർട്ട്, ബ്ളാക്ക് ബോർഡ് എന്നിവയിൽ നോക്കി വായിക്കുന്നു.

കുട്ടികൾ വായിക്കട്ടെ വായിക്കുന്നത് അധ്യാപകൻ നിരീക്ഷിക്കുന്നു.

4.1.1

സ്വരങ്ങൾ വ്യഞ്ജനങ്ങൾ കൂട്ടക്ഷരങ്ങൾ, സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ എന്നിവ നോക്കി എഴുതുന്നു.

ലേഖനം : ബ്ളാക് ബോർഡിൽ, സ്ലേറ്റിൽ, അക്ഷരം എഴുതുന്നു, വാക്കുകൾ എഴുതുന്നു. മഞ്ചാടിക്കുരു തുടങ്ങിയവ ഉപയോഗിച്ച് അക്ഷരങ്ങളും വാക്കുകളും നിർമ്മിക്കുന്നു.

കുട്ടികൾ ബ്ളാക് ബോർഡിലും സ്ലേറ്റിലും അക്ഷരം എഴുതുന്നതും അക്ഷരം നിർമിക്കുന്നതും അദ്ധ്യാപകർ നിരീക്ഷിക്കുന്നു.

| | |
|---|---|
| നെയ്യപ്പം | അയ്യപ്പൻ |
| തയ്യൽ | അയ്യോ |
| നെയ്യ് | കയ്യാല |

4.1.2

സ്വരങ്ങൾ വ്യഞ്ജനങ്ങൾ കൂട്ടക്ഷരങ്ങൾ, സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ എന്നിവ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു.

നോക്കിയെഴുത്ത്: ബ്ളാക് ബോർഡിൽ എഴുതിയ അക്ഷരങ്ങളും വാക്കുകളും കൂട്ടി നോക്കി എഴുതുന്നു.

കുട്ടികൾ നോക്കി എഴുതുന്നതു പരിശോധിക്കുന്നു.

കേട്ടെഴുത്ത്: അദ്ധ്യാപകൻ പറയുന്ന വാക്കുകൾ കുട്ടികൾ കേട്ടെഴുതുന്നു.

കുട്ടികൾ വാക്കുകൾ കേട്ടെഴുതട്ടെ. അധ്യാപകൻ പരിശോധിക്കുന്നു.

| | | |
|---|---|---|
| അയ്യപ്പൻ | തയ്യൽ | കയ്യാല |
| നെയ്യപ്പം | നെയ്യ് | അയ്യോ |

അഭ്യാസം

പൂരിപ്പിക്കുക

അ ...... പ്പൻ ...... യ്യൽ

നെ ...... പ്പം ...... യ്യ്

പരിഹാരബോധനം

ശ്രവണം, വായന, ലേഖനം, എന്നീ ഘട്ടങ്ങളിലെ പ്രവർത്തനം ആവർത്തിക്കുന്നു. അക്ഷരക്കാർഡുകളിൽ നിന്നും 'യ്യ' എന്ന അക്ഷരം തെരഞ്ഞെടുക്കട്ടെ. അക്ഷരക്കാർഡുകൾ ചേർത്ത് കുട്ടികൾ വാക്ക് ഉണ്ടാക്കട്ടെ. അഭ്യാസം വീണ്ടും നൽകുന്നു.

| 1 | 2 | 3 |
|---|---|---|

വ്വ

ശ്രവണഘട്ടം - അക്ഷരപ്പാട്ട്

വവ്വാൽ വന്നു പറന്നു വന്നു

വവ്വാൽ പോയി പറന്നു പോയി

3.1.2

എഴുതിയതും അച്ചടിച്ചതുമായ വലിയ അക്ഷരങ്ങൾ വായിക്കുന്നു.

വായന: ഫ്ളാഷ് കാർഡ്, ബ്ളാക്ക് ബോർഡ് എന്നിവയിൽ എഴുതിയ വാക്കുകൾ അധ്യാപകനെ അനുകരിച്ചു വായിക്കുന്നു. ഈ വാക്കുകളിൽ ആവർത്തിച്ചു വരുന്ന അക്ഷരം ഏതാണെന്നു ചോദിക്കുന്നു. കുട്ടിക്ൾ 'വ്വ' എന്നുത്തരം പറയുന്നു.

1. കുട്ടികൾ വായിക്കുന്നത് നിരീക്ഷിക്കുന്നു.
2. കുട്ടികൾ എഴുതുന്നത് നിരീക്ഷിക്കുന്നു.

| ചൊവ്വ | ചൊവ്വര |
|---|---|
| വവ്വാൽ | ഉവ്വ് |
| ടവ്വൽ | അവ്വണ്ണം |

4.1.1

സ്വരങ്ങൾ, വ്യഞ്ജനങ്ങൾ, കൂട്ടക്ഷരങ്ങൾ, സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ എന്നിവ നോക്കി എഴുതുന്നു.

ലേഖനം: അധ്യാപകൻ ബ്ലാക്ബോർഡിൽ എഴുതുന്നു. കുട്ടികൾ ബ്ലാക്ബോർഡിലും സ്ലേറ്റിലും എഴുതുന്നു. അക്ഷരങ്ങളും വാക്കുകളും നിർമ്മിക്കുന്നു.

നോക്കിയെഴുത്ത്: കുട്ടികൾ ബ്ലാക്ക്ബോർഡിൽ എഴുതിയ വാക്കുകൾ നോക്കി എഴുതുന്നു.

കുട്ടികൾ നോക്കിയെഴുതുന്നതു നിരീക്ഷിക്കുന്നു.

കുട്ടികൾ കേട്ടെഴുതുന്നത് നിരീക്ഷിക്കുന്നു.

4.1.2

അധ്യാപകൻ പറയുന്നത് കേട്ട് എഴുതുന്നു.

കേട്ടെഴുത്ത്: അധ്യാപകൻ പറയുന്ന വാക്കുകൾ കേട്ടെഴുതുന്നു.

അഭ്യാസം

ഉചിതമായ അക്ഷരങ്ങൾ ചേർത്തു പൂരിപ്പിക്കുക (യ്യ, ത, നെ, ക)

അ . . . . പ്പൻ . . . . യ്യൽ

നെ . . . . പ്പം . . . . യ്യ്

പരിഹാരബോധനം

ആവശ്യാനുസരണം ശ്രവണം, വായന, ലേഖനം, എന്നീ ഘട്ടങ്ങളിലെ പ്രവർത്തനം ആവർത്തിക്കുന്നു. അക്ഷരക്കാർഡുകളിൽ നിന്നും 'യ്യ' എന്ന അക്ഷരം തെരഞ്ഞെടുക്കട്ടെ. അക്ഷരക്കാർഡുകൾ ചേർത്ത് കുട്ടികൾ വാക്കുകൾ ഉണ്ടാക്കട്ടെ. അഭ്യാസം വീണ്ടും നൽകുന്നു.




സമയം : 7 പീരിഡ്

പ്രാപ്തികൾ: 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 7.1.1, 9.1.1.

മുന്നറിവ്: 1. ല, റ, എന്നീ അക്ഷരങ്ങൾ പരിചിതമാണ്.

2. കൂട്ടക്ഷരങ്ങളെക്കുറിച്ചുള്ള സാമാന്യബോധം

3. ല്ല, റ്റ എന്നീ അക്ഷരങ്ങൾ ഉൾപ്പെട്ട പദങ്ങൾ കേട്ടും പറഞ്ഞും പരിചയിച്ചിട്ടുണ്ട്.

പഠനോപകരണങ്ങൾ : പദക്കാർഡുകൾ, അക്ഷരക്കാർഡുകൾ, മഞ്ചാടിക്കുരു.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അവതരണം:<br><br>ല്ല, റ്റ എന്നിവയുടെ ഉച്ചാരണത്തിന് ഊന്നൽ നൽകി കൊണ്ട് അദ്ധ്യാപകനും തുടർന്ന് കുട്ടികളും പറയണം.<br><br>ഇല്ലത്തെ കുഞ്ഞിന്റെ കല്യാണം കാണാൻ<br>നല്ലവരെല്ലാരുമൊന്നിച്ചുവന്നു.<br>ഇല്ലത്തെ കല്യാണം കെങ്കേമമാക്കാൻ<br>കൊല്ലത്തൂന്നാളുകൾ പല്ലക്കിൽ ചെന്നു.<br><br>കടംകഥ: ഇല്ലിമേലായിരം പല്ലിമുട്ട (നെല്ലിക്ക)<br>മുറ്റത്തെ ചെമ്പിനടപ്പില്ല (കിണറ്)<br><br>മല്ലിക വെളുപ്പിന് എഴുന്നേറ്റ്, പല്ലു തേച്ച് മുഖം കഴുകി. ഇന്ന് നെല്ല് കൊയ്യുന്ന ദിവസമാണ്. കറ്റ കൊണ്ടിടാൻ മുറ്റം വൃത്തിയാക്കണം. മുല്ലച്ചെടികൾ ഒതുക്കികെട്ടി, മുറ്റം വൃത്തിയാക്കി. | |
| 3.1.1<br><br>വായന അക്ഷരങ്ങൾ തിരിച്ചറിയുന്നു. | നെല്ലുകൊയ്യൽ, പല്ല് വൃത്തിയാക്കൽ, മുല്ലപ്പൂവ് ഇവയെക്കുറിച്ച് സംഭാഷണം. 'മുല്ല' എന്നെഴുതിയ പദക്കാർഡു കാണിക്കുന്നു. വായിക്കുന്നു. ഏറ്റുവായന, സംഘവായന, ഒറ്റയ്ക്ക് വായന. 'ല്ല' എന്ന അക്ഷരം ശ്രദ്ധിക്കത്തക്ക വിധം എഴുതിയിരിക്കുന്ന പദക്കാർഡുകൾ (പല്ലി, നെല്ല്, പല്ല്) പ്രദർശിപ്പിക്കുന്നു - വായന | അക്ഷരക്കൂട്ടത്തിൽ നിന്ന് 'ല്ല' തെരഞ്ഞെടുക്കുന്നു. |
| | ല്ല - കാർഡ് പ്രദർശിപ്പിക്കുന്നു - വായിക്കുന്നു. ഏറ്റുവായന- | വായിക്കുക 'ല്ല' |

| 1 | 2 | 3 |
|---|---|---|
| 3.1.2<br>വായനവലിയ അക്ഷരങ്ങൾ | സംഘവായന - വ്യക്തിഗതവായന<br>ഉച്ചാരണത്തിൽ ശ്രദ്ധ. | മുല്ല, ഇല്ലം, നെല്ല് |
| 3.1.3<br>ഉച്ചത്തിൽ വായന | പല്ലി<br>നെല്ല്<br>പല്ല്<br>മല്ലി<br>മുല്ല<br>ഇത്രയും പദങ്ങൾ അവതരിപ്പിക്കുന്നു വായന 'ല്ല' തിരിച്ചറിയുന്നു. | |
| 4.1.1<br>അക്ഷരം നോക്കി എഴുതുന്നു. | അദ്ധ്യാപകർ 'ല' എന്നെഴുതുന്നു. വായിക്കുന്നു. തുടർന്ന് 'ല്ല' എന്നാക്കിമാറ്റുന്നു. വായുവിലെഴുത്ത് - സ്ലേറ്റിലെഴുത്ത് - പരിശോധന തെറ്റുതിരുത്തൽ. | മഞ്ചാടിക്കുരു ഉപയോഗിച്ച് 'ല്ല' എന്നെഴുതുക |
| | കേട്ടെഴുതുന്നു - ല്ല | കേട്ടെഴുതുക<br>ല്ല |
| 4.1.2 കേട്ടെഴുതുന്നു | പല്ലി, നെല്ല്, മല്ലി, മല്ലിക, തുടങ്ങിയ വാക്കുകൾ ഉച്ചരിച്ചു കൊണ്ടെഴുതുന്നു. | പല്ലി, നെല്ല്, ഉല്ലാസം |
| 4.1.3 പരിചിതമായ പദങ്ങൾ എഴുതുന്നു | കുട്ടികൾ എഴുതുന്നു.<br>മുറ്റത്ത് മുല്ല നട്ടു<br>മുല്ല വളർന്നു - വാക്യങ്ങൾ വായന-<br>എഴുത്ത് | |
| | പാറ്റ എന്നെഴുതിയ കാർഡ് പ്രദർശിപ്പിക്കുന്നു. വായിക്കുന്നു. ഏറ്റുവായന - സംഘവായന - വ്യക്തിഗതവായന - | അക്ഷരക്കൂട്ടത്തിൽ നിന്ന് 'റ്റ' തെരഞ്ഞെടുക്കുക |
| 3.1.1 | 'റ്റ' പ്രത്യേക നിറത്തിൽ എഴുതിയ കാർഡുകൾ (കുറ്റി, മുറ്റം, വറ്റി, കറ്റ, പാറ്റ) പ്രദർശിപ്പിക്കുന്നു. വായന. | |
| 3.1.2 | 'റ്റ'എന്നെഴുതിയ കാർഡു പ്രദർശിപ്പിക്കുന്നു. വായന ഏറ്റു വായന. | വായിക്കുക<br>റ്റ |
| 3.1.3 | മുറ്റം, പാറ്റ, വറ്റി, കറ്റ, പറ്റി തുടങ്ങിയ പദങ്ങൾ 'റ്റ' ഉച്ചാരണം വ്യക്തമാക്കാൻ സഹായകമായ വിധത്തിൽ വായിക്കുന്നു. | മുറ്റം, പാറ്റ |
| 4.1.1 | അദ്ധ്യാപകൻ 'റ' എഴുതുന്നു. 'റ്റ' എന്നാക്കി മാറ്റുന്നു. വായുവിലെഴുത്ത് - തറയിലെഴുത്ത് - ബോർഡിലെഴുത്ത്- സ്ലേറ്റിലെഴുത്ത് - പരിശോധന തെറ്റ് തിരുത്തൽ. | നോക്കിയെഴുതുക |
| | 'റ്റ' കേട്ടെഴുന്നതിന് നിർദ്ദേശിക്കുന്നു. | |
| 4.1.2 | മുറ്റം, പാറ്റ, വറ്റി, തെറ്റി, കറ്റ, പറ്റി തുടങ്ങിയ വാക്കുകൾ ഉച്ചരിച്ചുകൊണ്ട് എഴുതുന്നു. വാക്യങ്ങളുടെ വായന - | കേട്ടെഴുതുക<br>റ്റ |

| 1 | 2 | 3 |
|---|---|---|

എഴുത്ത്.

കളി - ചെവി കേൾക്കാത്ത കച്ചവടക്കാർ

കുറെ കുട്ടികൾ കച്ചവടക്കാരായി ഇരിക്കട്ടെ. അവർക്ക് ചെവി കേൾക്കില്ല. ആവശ്യങ്ങൾ എഴുതിക്കൊടുക്കണം.

ചക്ക, മല്ലി, നെല്ല്, കപ്പ്, ചുക്ക്, അരി, ഉപ്പ് ഇവയാണ് ആവശ്യപ്പെടുന്നത്.

ഈ വാക്കുകൾ എഴുതട്ടെ. എഴുതുന്നത് തെറ്റിയാൽ സാധനം കിട്ടില്ല. ശരിയാക്കി എഴുതുമ്പോൾ സാധനം കിട്ടും. (സാധനം കൊടുക്കുന്നതായി അഭിനയം) പാഠപുസ്തകം വായിക്കുന്നു. തെറ്റുതിരുത്തൽ.

7.1.1 നെല്ല്, പല്ല്, ചുറ്റിക, മുല്ല, കറ്റ, പല്ലി, പാറ്റ

സചിത്ര വിജ്ഞാനകോശങ്ങൾ ഉപയോഗിക്കുന്നു. ഇവയുടെ ചിത്രങ്ങൾ കണ്ടു പിടിക്കട്ടെ.

വർക്കുബുക്കിലെ അഭ്യാസങ്ങൾ ചെയ്യാൻ നിർദ്ദേശം.

നിദാനശോധകം

1. വാക്കുകൾ നിർമ്മിക്കട്ടെ.

| | |
|---|---|
| കൊ | |
| ഇ | ല്ലം |
| വ | |
| ചെ | |

| | |
|---|---|
| കീ | |
| നെ | |
| മു | റ്റി |
| വ | |

2. പൂരിപ്പിക്കുക

1 പാ......

2 തെ........

3 മു.......

4 നെ.....

9.1. 3. പാഠപുസ്തകം വായിക്കുക - ഉച്ചാരണത്തിൽ മുൻ പാഠങ്ങളിലെ മാതൃകയ്ക്കൊത്തുള്ള പ്രവർത്തനങ്ങൾ തെരഞ്ഞെടുത്തെഴുതുക.

| 1 | 2 | 3 |
|---|---|---|

പരിഹാരബോധനം

നിദാനബോധനം നൽകി തെറ്റിന്റെ സ്വഭാവമനുസരിച്ച് ആകർഷകമായ ബോധന തന്ത്രങ്ങളിലൂടെ പരിഹാരബോധനം.

ഉദാ:

1. വചനം: ഇല്ലം നിറ വല്ലം നിറ

കുട മുല്ലപ്പൂ നിറ

2. പദം പറയൽ മത്സരം ല്ല - റ്റ

| | | |
|---|---|---|
| കൊല്ലം | - | കറ്റ |
| വല്ലം | - | കുറ്റം |
| മുല്ല | - | കാറ്റ് |
| മല്ലി | - | കൊറ്റി |
| മല്ലിക | - | തെറ്റി |
| ഇല്ലം | - | ചുറ്റി |

ലേഖനം: ല്ല, റ്റ ചേർന്നു വരുന്ന പദങ്ങളും വാക്യങ്ങളും

വായന - എഴുത്ത്

| സ | ശ | ഷ | ഴ |
|---|---|---|---|

സമയം: 10 പീരിഡ്

പ്രാപ്തികൾ: 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 7.1.1, 9.1.1.

മുന്നറിവ്: 1. 'ഌ' ഒഴിച്ചുള്ള സ്വരാക്ഷരങ്ങളും, ഏതാനും വ്യഞ്ജനാക്ഷരങ്ങളും കുട്ടികൾക്കറിയാം

2. ഏതാനും കൂട്ടക്ഷരങ്ങളും പഠിച്ചു കഴിഞ്ഞിട്ടുണ്ട്.

3. ഈ അക്ഷരങ്ങൾ ഉൾപ്പെട്ട നിരവധി പദങ്ങൾ കേൾക്കുകയും പറയുകയും ചെയ്തിട്ടുണ്ട്.

പഠനോപകരണങ്ങൾ : അക്ഷരക്കാർഡ്, ഫ്ളാഷ്ക്കാർഡ്, ഫ്ളാനൽ ബോർഡ്, മഞ്ചാടിക്കുരു, മണൽ തുടങ്ങിയവ.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3. |

അവതരണം

1. സ,ശ,ഷ,ഴ , എന്നീ അക്ഷരങ്ങളുടെ ശരിയായ ഉച്ചാരണത്തിന് ഊന്നൽ നൽകിയുള്ള സംഭാഷണം.

2. ശശിക്കു നല്ല വിശപ്പ്, ഒരു പഴമെങ്കിലും കിട്ടിയാൽ മതിയായിരുന്നു. പഴം വാങ്ങാനെങ്ങനെ പോകും?

മഴപെയ്യുന്നുണ്ട്. ശശി ഷർട്ടെടുത്തിട്ടു, കുടയുമെടുത്ത് പുറത്തിറങ്ങി. എന്തൊരു മഴ! വയൽ വരമ്പിലൂടെയാ ണ് പോകേണ്ടതും: വഴുവഴുപ്പുള്ള വഴി. താഴെ വീഴാ തെ നോക്കണം.ശശി ശ്രദ്ധിച്ചു നടന്നു. പഴക്കടയിലെത്തി, പഴം വാങ്ങി. പഴം തിന്നപ്പോൾ വിശപ്പു നീങ്ങി.

2. ശീ - ശൂ രണ്ടൊച്ച

ദോശ ചുടുമ്പോഴുള്ളൊച്ച

ദോശ ചുടുന്നതു കാതറിയും

ദോശ ചുടുന്നതു മൂക്കറിയും

3. മഴ മഴ മഴ മഴ പെയ്തു

പുഴ പുഴ പുഴ പുഴയൊഴുകി

മഴ പെയ്തപ്പോൾ പുഴയൊഴുകി

മയിലുകൾ പാടി, കുയിലുകൾ പാടി

മാനും മുയലും ചാ......ടി

മാനും മുയലും ചാ.....ടി.

| 3.1.1 | 'സ' അവതരിപ്പിക്കുന്നു. കസേരയെകുറിച്ച് സംസാരിക്കുന്നു. ഉച്ചാരണം ശരിപ്പെടുത്തുന്നു. 'കസേര എന്ന പദത്തിൽ മൂന്നക്ഷരങ്ങളുണ്ട്. ക, സേ, ര - അദ്ധ്യാപകൻ | മുറ്റം, പാറ്റ, വറ്റി |
|---|---|---|

| 1 | 2 | 3 |
|---|---|---|
| 3.1.2<br>3.1.3 | ബോർഡിലെഴുതുന്നു - ഗ്രൂപ്പ് / ഒറ്റ, വായന.<br><br>സമയം<br>സംസാരം<br>മാസം<br>താമസം<br>സുമം | ബ്ലാക്ക്ബോർഡിൽ നിന്നും നോക്കി വായിക്കുക<br><br>സമയം<br>സംസാരം<br>മാസം<br>താമസം<br>സുമം<br>കസേര |
| | എന്നീ വാക്കുകളും ബോർഡിലെഴുതി വായിക്കുന്നു. 'സ' ഉൾപ്പെടുന്ന മററു വാക്കുകൾ കുട്ടികൾ പറയട്ടെ.ബോർഡിലെഴുതുക. ഉറക്കെ വായിക്കട്ടെ.<br><br>ഫ്ളാഷ്കാർഡുകൾ, അക്ഷരക്കാർഡുകൾ, പദച്ചാർട്ട് എന്നിവ ഉപയോഗിക്കണം. | |
| 4.1.1<br>നോക്കി എഴുതുന്നു | 'കസേര' എന്ന് ബോർഡിലെഴുതുന്നു. ക, സേ, ര ഇങ്ങനെ അക്ഷരങ്ങൾ വിട്ടുവിട്ടും എഴുതുന്നു. 'സ' വ്യത്യസ്ത നിറത്തിലുള്ള ചോക്കു കൊണ്ടെഴുതണം. മുൻ സൂചിപ്പിച്ച, കാര്യമുൾപ്പെടുന്ന വാക്കുകൾ കുട്ടികൾ പറഞ്ഞുകൊണ്ട് എഴുതട്ടെ.<br><br>മഞ്ചാടിക്കുരു, മണൽ, എന്നിവ ഉപയോഗിച്ച് അക്ഷരമുണ്ടാക്കട്ടെ.ഇലയിൽ 'സ' എന്നു വെട്ടിയെടുക്കട്ടെ. | നോക്കിയെഴുതുക<br><br>കസേര<br>സമയം<br>സംസാരം<br>സുമം<br>താമസം |
| വായന<br>3.1.1<br>3.1.2<br>3.1.3 | ശ അവതരിപ്പിക്കുന്നു.<br><br>ശിശുവിൻെറ ചിത്രം കാണിക്കുന്നു. ശിശുവിനെക്കുറിച്ച് സംസാരിക്കുന്നു. 'ശിശു' - അദ്ധ്യാപകൻ ബ്ളാക്ക് ബോർഡിലെഴുതുന്നു. കുട്ടികൾ ഏറ്റുവായിക്കുന്നു. ഉച്ചാരണം ശ്രദ്ധിക്കണം. | |
| | ആശ, മീശ, ശശി, ശിശു, ശാസന, ശനി, ആകാശം, ശൂലം, കോശി, ശൈല, പശു പാൽ തരും - ശിശു പാൽ കുടിക്കും. | ബ്ലാക്ക്ബോർഡിൽ നോക്കി വായിക്കുക |
| 4.1.1<br>നോക്കി എഴുതുന്നു. | ഇങ്ങനെ 'ശ' ഉൾപ്പെടുന്ന വാക്കുകൾ ബ്ളാക്ക്ബോർഡിലെഴുതി ഉറക്കെ വായിപ്പിക്കുക. ഫ്ളാഷ് കാർഡ്, അക്ഷരക്കാർഡ്, പദക്കാർഡ് - | ആശ, ശിശു, മീശ, ശശി, ശാസന |
| | ശിശു, ശശി, മീശ, ആശ, ശനി തുടങ്ങിയ വാക്കുകൾ ബോർഡിലെഴുതുക. 'ശ' എഴുതുന്ന വിധം കുട്ടികൾ മനസ്സിലാക്കട്ടെ. തുടർന്നവർ പറഞ്ഞുകൊണ്ട് നോക്കിയെഴുതട്ടെ. പശു പാൽ തരും, ശിശു പാൽ കുടിക്കും.- ഈ രണ്ടു വാക്യ | നോക്കി എഴുതുക |

| 1 | 2 | 3 |
|---|---|---|
| 3.1.1 | ങ്ങളും ഇവിടെ എഴുതി പഠിപ്പിക്കേണ്ടതാണ്. മണ്ണിലെഴുതിക്കാം, സ്ലേറ്റ്, നോട്ടുബുക്ക്, എന്നിവയിലും എഴുതാം. ഇലയിൽ 'ശ' എന്നാകൃതി ഉണ്ടാക്കട്ടെ. | ശിശു, ശശി, ആശ, ശാസന, ആകാശം, പശു പാൽ തരും.<br>ശിശു പാൽ കുടിക്കും. |
| | [ഷ] അവതരിപ്പിക്കുന്നു. | |
| 3.1.2<br>3.1.3 | പുരുഷൻ - ഏതെല്ലാം അക്ഷരങ്ങളാണ് ഈ പദത്തിലുള്ളതെന്ന് കുട്ടികൾ പറയട്ടെ. പു, രു, ഷൻ - ഉച്ചാരണം ശരിപ്പെടുത്തുന്നു. | |
| | വിഷമം, മഷി, ഷീല, വിഷ്ണു, കഷായം, ഷൈനി,<br>റേഷൻ, വിഷം, പൗരുഷം<br>സൂസി വേഷം മാറി | ബ്ലാക്ക്ബോർഡിൽ നോക്കി വായിക്കുക |
| | ഈ വാക്കുകളും വാക്യവും ബോർഡിലെഴുതി വായിപ്പിക്കുക. 'ഷ'യുടെ ഉച്ചാരണം കുട്ടികൾക്കു വ്യക്തമാവണം. | പുരുഷൻ, വിഷമം, മഷി, കഷായം |
| 4.1.1 | ഫ്ളാഷ്കാർഡ് - അക്ഷരക്കാർഡ്, പദച്ചാർട്ട്.<br>മേൽ സൂചിപ്പിച്ച പദങ്ങൾ ബ്ലാക്ക്ബോർഡിലെഴുതുക. കുട്ടികൾ നോക്കിയെഴുതട്ടെ. | നോക്കിയെഴുതുക<br>സൂസി വേഷം മാറി, പുരുഷൻ, മഷി |
| 3.1.1 | [ഴ] അവതരിപ്പിക്കുന്നു. | |
| 3.1.2<br>3.1.3 | കോഴിയെക്കുറിച്ചു സംസാരിക്കുന്നു, 'വാഴ'യെക്കുറിച്ച് പറയുന്നു. മഴ, നിഴൽ, പുഴ - ഇവയെക്കുറിച്ചെല്ലാം സംസാരിക്കുന്നു.<br>ബ്ലാക്ക്ബോർഡിലെഴുതുന്നു. | |
| 4.1.1 | [വാഴ, മഴ, പുഴ, കോഴി, നിഴൽ] [പഴം, കുഴി, പൂഴി, തൊഴി] | നോക്കി വായിക്കുക<br>പഴം, നിഴൽ, പുഴ, പൂഴി, കോഴി, കുഴി, വാഴ |
| | മഴ നനഞ്ഞു<br>പുഴ കവിഞ്ഞു<br>വാഴ കുലച്ചു.<br>ബ്ലാക്ക്ബോർഡ്, ഫ്ളാഷ്ക്കാർഡ്, അക്ഷരക്കാർഡ് - മഞ്ചാടിക്കുരുകൊണ്ട് 'ഴ' ഉണ്ടാക്കട്ടെ. | |

| 1 | 2 | 3 |
|---|---|---|
| 3.1.2 | ബ്ലാക്ബോർഡിൽ നോക്കി 'ഴ' എന്ന് വായുവിലെഴുതട്ടെ, തറയിൽ, ബോർഡിൽ, സ്ലേറ്റിൽ കൈവിരൽ ചലിപ്പിക്കട്ടെ. നോക്കി എഴുതുവാൻ എല്ലാ വാക്കുകളും ബോർഡിലെഴുതിക്കൊടുക്കുക. | നോക്കിയെഴുതുക<br>പുഴ, പഴം, നിഴൽ, പിഴ, വാഴ, പുഴു, വാഴ കുലച്ചു |
| | പാഠപുസ്തകം വായിച്ചുകൊടുക്കുക. കുട്ടികൾ ഏറ്റു വായിക്കട്ടെ. | |
| 4.1.2 | ഗ്രൂപ്പ്/ഒറ്റ | |
| | കേട്ടെഴുത്ത് - വാക്യങ്ങളും കേട്ടെഴുത്തിനു കൊടുക്കണം. | കേട്ടെഴുതുക |
| 4.1.3 | പുഴ കവിഞ്ഞു, മഴ നനഞ്ഞു, വാഴ കുലച്ചു, പഴം, നിഴൽ, പിഴ, കോഴി - ശിശു പാൽ കുടിക്കും, സൂസി വേഷം മാറി. | പുഴ കവിഞ്ഞു<br>മഴ നനഞ്ഞു<br>വാഴ കുലച്ചു<br>ശിശു പാൽ കുടിച്ചു<br>സൂസി വേഷം മാറി<br>പുരുഷൻ, മഷി, വിഷമം, സംസാരം, സമയം, കസേര. |
| 7.1.3 | 1. സ, ശ, ഷ, ഴ - ഇവ ഉൾപ്പെടുന്ന പദങ്ങൾ കണ്ടുപിടിക്കട്ടെ. ഏറ്റവും കൂടുതൽ പദങ്ങൾ എഴുതി കൊണ്ടുവരുന്ന ഗ്രൂപ്പിനെ വിജയിച്ചതായി പ്രഖ്യാപിക്കാം. കൈയടി സമ്മാനം. | |

2. പൂരിപ്പിക്കട്ടെ.

   1. - - - - - - - പാൽ തരുന്നു
   2. - - - - - - - പാൽ കുടിക്കും
   3. - - - - - - - - - - - കുടിച്ചു.

3. ചേരും പടി ചേർക്കട്ടെ

| A | B |
|---|---|
| വാഴ | വേഷം മാറി |
| സൂസി | കവിഞ്ഞു |
| മഴ | കുലച്ചു |
| പുഴ | തുടങ്ങി |

4. ക്ലാസ്സിനെ നാല് ഗ്രൂപ്പായി തിരിക്കുന്നു. ഓരോ ഗ്രൂപ്പിനും എല്ലാ അക്ഷരങ്ങളുടേയും കാർഡുകൾ നൽകുക. ഓരോ ഗ്രൂപ്പും ഓരോ അക്ഷരം ഉൾക്കൊള്ളുന്ന പദങ്ങൾ കണ്ടുപിടിക്കട്ടെ. സമയപരിധി വച്ചുകൊണ്ടു വേണം ചെയ്യാൻ. പിന്നീട് ഓരോ അക്ഷരവും മാറ്റിക്കൊടുക്കുക. ഇങ്ങനെ ഓരോ ഗ്രൂപ്പും എല്ലാ അക്ഷരങ്ങൾക്കും പദമുണ്ടാക്കട്ടെ ഓരോ ഗ്രൂപ്പും ഉണ്ടാക്കിവച്ച പദങ്ങൾ പരിശോധിക്കുക. കൂടുതൽ പദങ്ങൾ ഉണ്ടാക്കിയ ഗ്രൂപ്പിനെ വിജയിച്ചതായി പ്രഖ്യാപിക്കാം.

| 1 | 2 | 3 |
|---|---|---|

ചിത്രശേഖരത്തിൽ നിന്നു കസേര, മേശ, പഴം, പുരുഷൻ, വാഴ, കോഴി, പശു, ശിശു, തുടങ്ങിയ ചിത്രങ്ങൾ കണ്ടുപിടിക്കട്ടെ.

മുൻപാഠങ്ങളിലെ മാതൃകയ്ക്ക് അനുസരിച്ചുള്ള പ്രവർത്തനങ്ങൾ നല്കുക.

നിദാനശോധകം

1. ഉറക്കെ വായിക്കുക

പശു, കോഴി, വാഴ, സൂസി

ശിശു പാൽ കുടിക്കും

സൂസി വേഷം മാറി

9.1.1 വാഴ കുലച്ചു.

2. നോക്കിയെഴുതുക

മഴ, വേഷം, കോഴി, ശിശു, സൂസി.

കസേര

3. പൂരിപ്പിക്കുക

1. - - - - പാൽ തരുന്നു.
2. സുഷമ - - - - കുടിച്ചു.
3. - - - - പാൽ കുടിക്കും
4. - - - - കവിഞ്ഞു.

പരിഹാരബോധനം

ശ, ഷ, സ, ഴ - ഈ നാലക്ഷരങ്ങളും ഉച്ചാരണത്തിൽ പരസ്പരം മാറിപ്പോകുന്നവയാണ്. അതുകൊണ്ട് ഓരോന്നിന്റെയും ഉച്ചാരണം വെവ്വേറെ കാണിച്ചുകൊടുക്കണം. കൂടുതൽ ഉദാഹരണങ്ങൾ നൽകുക. ഗ്രൂപ്പാ യും ഒറ്റയായും ഏറ്റു പറയിപ്പിക്കുക.

മഞ്ചാടിക്കുരു, മണൽ എന്നിവ ഉപയോഗിച്ച് അക്ഷര ങ്ങൾ ഉണ്ടാക്കാൻ പരിശീലിപ്പിക്കണം. ഇലകളിൽ അക്ഷരങ്ങൾ വെട്ടിയുണ്ടാക്കാം. ബോർഡിലെഴുതുമ്പോൾ നൂതനാക്ഷരങ്ങൾ വ്യത്യസ്ത നിറത്തിലുള്ള ചോക്കുകൊണ്ടു തന്നെ എഴുതണം.

പാഠം 26

| ണ്ട | ഞ്ച | മ്പ |
|---|---|---|

സമയം : 8 പീരിഡ്

പ്രാപ്തികൾ:3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 7.1.1.

മുന്നറിവ്: 1. ണ, ട, ഞ, പ, മ, വ എന്നീ അക്ഷരങ്ങൾ കുട്ടി പഠിച്ചിട്ടുണ്ട്.

2. കൂട്ടക്ഷരങ്ങളെക്കുറിച്ച് സാമാന്യമായി അറിയാം.

3. ഈ അക്ഷരങ്ങൾ ഉൾപ്പെട്ട പദങ്ങൾ 'ശ്രവണം', 'ഭാഷണം' എന്നിവയു മായി ബന്ധപ്പെട്ടു ഉപയോഗിച്ചിട്ടുണ്ട്.

പഠനോപകരണങ്ങൾ: പദച്ചാർട്ട്, പദക്കാർഡ്, അക്ഷരക്കാർഡ്, മഞ്ചാടിക്കുരു, ചെറിയ കല്ല്, മണൽ മുതലായവ.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |

അവതരണം

1. ഉണ്ടക്കണ്ണൻ ചെണ്ടയെടുത്തു
ചെണ്ടക്കോലൊണ്ടൊന്നു കൊടുത്തു
ഗണ്ടേം ഗണ ഗണ ഗണ്ടേം ഗണ ഗണ
ഗണ്ടേം ഗണ്ടേം ഗണ്ടേം ഗണ ഗണ

2. തുമ്പീ തുമ്പീ തുള്ളാൻ വാ
തുമ്പയിലാടിക്കളിക്കാൻ വാ
തമ്പുരാൻ വന്നു പിടിക്കൂലാ
കൊമ്പത്തുകേറി രസിക്കട്ടെ ഞാൻ

1. സഞ്ചിയിൽ പഞ്ചസാര നിറച്ചു
2. കുഞ്ചൻ ഒരു ചെണ്ടക്കാരനാണ്
3. വണ്ടു പാറി വന്നു
4. അമ്പിളി ആകാശത്തിലുണ്ട്.

| | | |
|---|---|---|
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തിരിച്ചറിയുന്നു.<br>3.1.2<br>ബ്ലാക്ക്ബോർഡ്, ഫ്ളാഷ് കാർഡ് തുടങ്ങിയവയിൽ എഴുതിയതും അച്ചടിച്ചതു | ചെണ്ടയുടെ ചിത്രം കാണിക്കുന്നു. ചെണ്ടയെക്കുറിച്ചു കുട്ടി കളുമായി സംസാരിക്കുന്നു. വെണ്ട, വണ്ട്, വണ്ടി, ചൂണ്ടൽ, മുണ്ട്, ഞണ്ട്, കണ്ടു - ഇവയിലെല്ലാം സമാനമായ ഒരക്ഷരമു ണ്ടെന്ന് അധ്യാപകൻ പറയുന്നു. "ണ്ട". ആ അക്ഷരം ഉച്ചരി ക്കുന്നത് എങ്ങനെയാണ് ? അധ്യാപകൻ ഉച്ചരിക്കുന്നു; കുട്ടികൾ അനുകരിക്കുന്നു. അധ്യാപകൻ 'ചെണ്ട' എന്ന് ബോർഡിലെഴുതുന്നു. 'ണ്ട' വ്യത്യസ്ത നിറത്തിലുള്ള ചോ ക്കുകൊണ്ടാണ് എഴുതുന്നത്. | നോക്കി വായിക്കുക<br>ചെണ്ട വണ്ട്<br>വണ്ടി ചൂണ്ടൽ<br>മുണ്ട് ഞണ്ട്<br>കണ്ടു |

| 1 | 2 | 3 |
|---|---|---|
| മായ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | കണ്ടു, ഉണ്ടു, രണ്ട്, കൊണ്ടു തുടങ്ങിയവ എഴുതുന്നു. കുട്ടികൾ ഉച്ചരിക്കുന്നു. കുട്ടികൾ ഉറക്കെ വായിക്കട്ടെ. | |
| 3.1.3<br><br>ഉച്ചത്തിൽ വായിക്കുന്നു. | ചെണ്ട<br>വണ്ട്<br>ഞണ്ട്<br>മുണ്ട്<br>വണ്ടി<br>ഉണ്ട്<br>ചൂണ്ടൽ | |
| | ഈ വാക്കുകളെല്ലാം ബ്ലാക്ക് ബോർഡിലെഴുതുന്നു. കുട്ടികൾ ഉറക്കെ വായിക്കുന്നു. ഇവയിൽ നിന്ന് 'ണ്ട' തിരിച്ചറിയുന്നു. | |
| | വണ്ടിനു ചിറകുണ്ട്. ഞണ്ടിനു ചിറകില്ല, മുണ്ടിനു കരയുണ്ടോ ? പദക്കാർഡ്, അക്ഷരക്കാർഡ് - ഉപയോഗിക്കുന്നു. | |
| 4.1.1<br><br>നോക്കിയെഴുതുന്നു. | അധ്യാപകൻ ബോർഡിൽ മേൽക്കൊടുത്ത വാക്കുകൾ എഴുതുന്നു. കുട്ടികൾ ഓരോന്നും ഉറക്കെ വായിക്കുന്നു. ഇവയിലൊരോന്നിലുമുള്ള 'ണ്ട' കുട്ടികൾ തിരിച്ചറിയുന്നു. ബ്ലാക്ക്ബോർഡിൽ 'ണ്ട' എന്നെഴുതുന്നു. കുട്ടികൾ നോക്കി, കൈവിരലുകൾ ചലിപ്പിക്കുന്നു. മണലിലെഴുതുന്നു, മഞ്ചാടിക്കുരുകൊണ്ട് 'ണ്ട' എന്ന രൂപം ഉണ്ടാക്കുന്നു. ബ്ലാക്ക് ബോർഡിലെഴുതിയ വാക്കുകൾ മുഴുവൻ നോക്കിയെഴുതുന്നു. | **നോക്കിയെഴുതുക**<br><br>**കണ്ടു, ഉണ്ട്, വണ്ട്, ഞണ്ട്, വണ്ടി, ചൂണ്ടൽ, മുണ്ട്.** |
| | ഞ്ച അവതരിപ്പിക്കുന്നു | |
| 3.1.1<br><br>3.1.2<br><br>3.1.3 | വഞ്ചിയുടെ ചിത്രം കാണിച്ച്, കുട്ടികളുമായി സംസാരിക്കുന്നു. വഞ്ചിപ്പാട്ടു പാടുന്നു.<br><br>'പൊന്നു കൊണ്ടു പോള ചാർത്തി<br>മിന്നു കൊണ്ട് മണി കെട്ടി<br>പരുന്തുപോൽ ചുണ്ടൻ വള്ളം<br>പറന്നുവന്നു, ഓ . . . തിത്തിത്താരാ, തിത്തിത്താരാ<br>തിതൈത്തൈ, തക, തൈ തൈ തോം' | |
| | സഞ്ചിയെക്കുറിച്ചു സംസാരിക്കുന്നു. മഞ്ചാടികാണിച്ചു കൊണ്ട് സംഭാഷണം നടത്തുന്നു. ഇഞ്ചിയെക്കുറിച്ച് പറയുന്നു. കൊഞ്ചിക്കൊണ്ട് സംസാരിക്കുന്നത് അഭിനയിക്കുന്നു. എല്ലാ വാക്കുകളും ഓരോന്നായി ഉച്ചരിക്കുന്നു. | നോക്കി വായിക്കുക<br><br>സഞ്ചി, വഞ്ചി, ഇഞ്ചി, കൊഞ്ചി |

| 1 | 2 | 3 |
|---|---|---|
| 4.1.1 നോക്കിയെഴുതുന്നു. | സഞ്ചി, വഞ്ചി, ഇഞ്ചി, മഞ്ചാടി - ബ്ലാക്ക്ബോർഡിലെഴുതുന്നു. 'ഞ്ച' വ്യത്യസ്ത നിറത്തിലുള്ള ചോക്കുകൊണ്ട് എഴുതുന്നു. കുട്ടികൾ ഒറ്റയായും കൂട്ടമായും വായിക്കട്ടെ. പദക്കാർഡ്, അക്ഷരക്കാർഡ് തുടങ്ങിയവ ഉപയോഗിച്ച് വായിക്കുന്നു. വഞ്ചി, സഞ്ചി തുടങ്ങിയ വാക്കുകൾ ബ്ലാക്ക്ബോർഡിലെഴുതുന്നു. കുട്ടികൾ നോക്കിയെഴുതട്ടെ. | നോക്കിയെഴുതുക<br>സഞ്ചി, വഞ്ചി, ഇഞ്ചി, കൊഞ്ചി, മഞ്ചാടി, കുഞ്ഞ്, കൊഞ്ചി, മഞ്ചാടി വേണം |
| 3.1.1 | മ്പ അവതരിപ്പിക്കുന്നു | |
| 3.1.2<br>3.1.3 | 'അമ്പിളിയമ്മാവാ<br>കുമ്പ പുതപ്പിക്കാൻ<br>കമ്പിളി നൽകുന്നോ<br>അമ്പൊടു കാർമേഘം' | നോക്കി വായിക്കുക |
| | തുമ്പി, അമ്പിളി, കമ്പിളി, കുമ്പ, തുമ്പ, ഇമ്പം, വമ്പൻ, പമ്പരം, തുമ്പ, ചേമ്പ്, ചെമ്പ് - ഇങ്ങനെ 'മ്പ' വരുന്ന വാക്കുകളെല്ലാം പറയുന്നു. ഓരോന്നിനെക്കുറിച്ചും സംസാരിക്കുന്നു. എല്ലാ വാക്കുകളും ബ്ലാക്ക്ബോർഡിലെഴുതുന്നു. കുട്ടികൾ ഏറ്റുവായിക്കുന്നു. | തുമ്പി, തുമ്പ, കമ്പിളി, അമ്പിളി, ചേമ്പ്, ചെമ്പ്<br>നോക്കിയെഴുതുക |
| 4.1.1 | ഫ്ളാഷ്ക്കാർഡ് - അക്ഷരക്കാർഡ്, പദക്കാർഡ് - ഉപയോഗിക്കുന്നു. മേൽകൊടുത്ത വാക്കുകൾ നോക്കിയെഴുതുന്നു. 'മ്പ' എന്ന അക്ഷരം നോക്കിയെഴുതുന്നു. | തുമ്പി, തുമ്പ, കമ്പിളി, അമ്പിളി, ചേമ്പ്, ചെമ്പ് |
| 3.1.1<br>3.1.2<br>4.1.3<br>4.1.2 | ചെണ്ട, വണ്ട്, ചൂണ്ടൽ, മുണ്ട്, ഞണ്ട്, സഞ്ചി, ഇഞ്ചി, മഞ്ചാടി, മഞ്ചൽ, കൊഞ്ച്, വഞ്ചി, പമ്പരം, തുമ്പി, കമ്പിളി, ചേമ്പ്, തുമ്പ, ചെമ്പ് - ഇത്രയും വാക്കുകളെഴുതിയ നറുക്കുകൾ തയ്യാറാക്കുക. ക്ലാസ്സിലെ കുട്ടികളെ ആറു ഗ്രൂപ്പാക്കുന്നു. ഓരോ ഗ്രൂപ്പും മൂന്നു വീതം നറുക്കുകളെടുക്കട്ടെ. ഓരോ ഗ്രൂപ്പിനും കിട്ടിയ നറുക്കുകളേതാണോ, അതിലെഴുതിയ വാക്കുകൾക്കനുസരിച്ച വാക്യങ്ങളുണ്ടാക്കട്ടെ. ഏറ്റവും കൂടുതൽ വാക്കുകൾ ഏതു ഗ്രൂപ്പാണോ ഉണ്ടാക്കിയത്, ആ ഗ്രൂപ്പിനെ വിജയിച്ചതായി പ്രഖ്യാപിക്കാം. ഓരോ വാക്യവും കുട്ടികൾ ഉറക്കെ വായിക്കട്ടെ. | |
| അച്ചടിച്ച അക്ഷരങ്ങൾ വായിക്കുന്നു. | പാഠപുസ്തകം വായന - അധ്യാപകൻ വായിച്ചുകൊടുക്കുന്നു. കുട്ടികൾ ഏറ്റു വായിക്കുന്നു. ഗ്രൂപ്പ്/ഒറ്റ. | |
| 4.1.2<br>കേട്ടെഴുതുന്നു | കേട്ടെഴുത്ത്: വാക്യങ്ങൾ കേട്ടെഴുതട്ടെ.<br>വണ്ടിന് ചിറക് ഉണ്ട്<br>അമ്മ സഞ്ചി എടുത്തു<br>തുമ്പ പൂത്തു<br>കുഞ്ഞ് കൊഞ്ചി | കേട്ടെഴുതുക<br>വണ്ട്, ഞണ്ട്, തുമ്പ, അമ്പിളി, കൊഞ്ചി, വഞ്ചി, വണ്ടിന് ചിറക് ഉണ്ട്, മഞ്ചാടി വേണം, കുമ്പ കുലുക്കി. |

| 1 | 2 | 3 |
|---|---|---|

മഞ്ചാടി വേണം

തുമ്പി പാറി

കുമ്പ കുലുക്കി

4.1.3

പരിചിതമായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു.

(1) ഞ്ച, മ്പ, ണ്ട - ഉപയോഗിച്ച് വാക്കുകളുണ്ടാക്കട്ടെ.

(2) വണ്ടി, സഞ്ചി, ഇഞ്ചി, മഞ്ചാടി - ഇവ ഉപയോഗിച്ച് വാക്യങ്ങളുണ്ടാക്കട്ടെ.

ചേരുംപടി ചേർക്കുക

| എ | ബി |
|---|---|
| വണ്ടിന് | പൂത്തു |
| അമ്മ | വേണം |
| തുമ്പ | കുലുക്കി |
| കുഞ്ഞ് | സഞ്ചിയെടുത്തു |
| മഞ്ചാടി | പാറി |
| തുമ്പി | കൊഞ്ചി |
| കുമ്പ | ചിറകുണ്ട് |

അധ്യാപകൻ സഹായിക്കുക. ഗ്രൂപ്പായി തിരിച്ച് ചേരുംപടി ചേർത്തു വാക്യങ്ങളാക്കട്ടെ.

7.1.1

ലഭ്യതയനുസരിച്ച് ബാലസചിത്ര വിജ്ഞാനഗ്രന്ഥങ്ങൾ ഉപയോഗിക്കുന്നു.

ചിത്രത്തിൽ നിന്നും ചെണ്ട, വണ്ട്, വണ്ടി, ചൂണ്ടൽ, മുണ്ട്, ഞണ്ട്, ഇഞ്ചി, മഞ്ചാടി, മഞ്ചൽ, വഞ്ചി, സഞ്ചി, പമ്പരം, കമ്പിളി, തുമ്പി, ചേമ്പ്, ചെമ്പ്, തുമ്പ - ഇവയുടെ ചിത്രങ്ങൾ കണ്ടു പിടിക്കട്ടെ.

നിദാനശോധകം

1. നോക്കി വായിക്കുക - മഞ്ചാടി, ഇഞ്ചി, വഞ്ചി, തുമ്പി, ചേമ്പ്, കമ്പിളി, ചെമ്പ്, തുമ്പ, വണ്ടി, ഉണ്ടു, കണ്ടു, ഞണ്ട് എന്നിവ ഉറക്കെ വായിക്കട്ടെ.
2. മഞ്ചാടിവേണം. അമ്മ സഞ്ചിയെടുത്തു. തുമ്പ പൂത്തു. കുഞ്ഞ് കൊഞ്ചി, തുമ്പി പാറി, കുമ്പ കുലുക്കി.

3. പൂരിപ്പിക്കുക

(1) അമ്മ . . . . എടുത്തു   (2) . . . . പാറി

(3) . . . . .പൂത്തു   (4) . . . . ചിറക്

(5) കുഞ്ഞ് . . . .   (6) . . . . കുലുക്കി

| 1 | 2 | 3 |
|---|---|---|

പരിഹാരബോധനം

കണ്ടെത്തിയ പ്രയാസങ്ങളുടെ അടിസ്ഥാനത്തിൽ ചുവടെ പറയുന്ന രീതിയിലുള്ള ആവർത്തനാഭ്യാസം നൽകുക.

ഉച്ചാരണം - സഞ്ചിയിൽ വെണ്ടക്കയുണ്ട്

വഞ്ചിയിൽ ഇഞ്ചി കയറ്റി

മഞ്ചലിൽ തമ്പുരാൻ വന്നു

അമ്പിളി ആകാശത്തിൽ

വഞ്ചി, സഞ്ചി, ഇഞ്ചി, വണ്ടി,

ഉണ്ട്, കണ്ടു, അമ്പത്, ഒമ്പത്, അമ്പ്

വായന

| ഞ്ച | ണ്ട | മ്പ |
|---|---|---|
| സഞ്ചി | ചെണ്ട | അമ്പത് |
| വഞ്ചി | വെണ്ട | വമ്പൻ |
| ഇഞ്ചി | കണ്ടു | അമ്പ് |
| അഞ്ച് | ഉണ്ട് | ഇമ്പം |
| മഞ്ചൽ | മണ്ടി | കമ്പം |
| മഞ്ചാടി | പണ്ട് | പാമ്പ് |

എഴുത്ത് - അമ്പ്, ഇഞ്ചി, ഉണ്ട്, കണ്ടു, വണ്ട്, വഞ്ചി, സഞ്ചി, അമ്പത്, കമ്പം, തമ്പുരാൻ, വമ്പ്, മണ്ടി, മഞ്ചാടി.

പാഠം 27

| ങ്ക | ന്ത | ൻറ |
|---|---|---|

പീരിഡ് 8

പ്രാപ്തികൾ: 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 6.1.1, 7.1.1,9.1.1 നേടുക

മുന്നറിവ്: 1. റ,ന,ക,ന്ന,ക്ക,ത്ത, റ്റ - ഇവ ചേർന്നുള്ള പദങ്ങളും വാക്യങ്ങളും പഠിച്ചു. തിങ്കൾ , കുങ്കുമം, ചന്ത,പന്ത്, എന്റെ, നിന്റെ എന്നിങ്ങനെ ഈ അക്ഷരങ്ങൾ ഉൾപ്പെട്ട നിരവധി പദങ്ങൾ കേട്ടും പറഞ്ഞും പരിചയമുണ്ട്.

പഠനോപകരണങ്ങൾ:

1. വസ്തുക്കൾ: വള, കുങ്കുമം, പന്ത്, കളർചോക്ക്.
2. ചിത്രങ്ങൾ: പങ്ക, പങ്കായം, പന്തം, ഓന്ത്
3. കാർഡുകൾ:

1) പദക്കാർഡുകൾ: പങ്ക, പങ്കായം, തങ്കം, തിങ്കൾ, പന്തം, പന്ത്, പന്തയം, ആൻറണി, എൻെറ, തൻേറടം.

2) അക്ഷരക്കാർഡുകൾ: ങ്ക, ന്ത, ൻറ, ൻെറ, ൻേറ.

3) വാക്യകാർഡുകൾ: മങ്ക കങ്കണം അണിയും

തങ്കമ്മ കുങ്കുമം തൊടും

ചന്തു ചന്തയിൽ പോയി

അവൻെറ കുട.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |

അവതരണം:

ഉച്ചാരണത്തിൽ ഊന്നൽ നൽകിക്കൊണ്ട് സംഭാഷണ രീതിയിൽ അവതരിപ്പിക്കുക.

ഒരു കഥ: തയ്യൽക്കാരനും ആനയും. ആനയ്ക്കു കുട്ടി ശങ്കരൻ എന്നു പേർ കൊടുക്കാം. പ്രസിദ്ധമായ കഥ ആയതിനാൽ ആവർത്തിക്കുന്നില്ല. അദ്ധ്യാപകൻ കഥ ആവശ്യാനുസരണം ശബ്ദവിന്യാസത്തോടും ഭാവത്തോടും കൂടെ പറയണം. ചിത്രം ലഭ്യമെങ്കിൽ കാണിക്കാം. കഥ കേൾക്കുന്നതോടൊപ്പം 'ങ്ക' യുടെ ഉച്ചാരണവും കേൾക്കട്ടെ.

3.1.1

'ങ്ക' എന്ന അക്ഷരം തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു.




കുങ്കുമം, കങ്കണം എന്നീ വസ്തുക്കൾ പങ്ക, പങ്കായം, ഇവയുടെ ചിത്രങ്ങൾ പങ്ക, പങ്കായം,കുങ്കുമം, കങ്കണം എന്നീ പദക്കാർഡുകൾ (ങ്ക - ചെമപ്പു നിറം) - ഓരോന്നും കാണി

| 1 | 2 | 3 |
|---|---|---|
| | ച്ച് അദ്ധ്യാപകൻ വ്യക്തമായി ഉച്ചരിക്കണം. കുട്ടികൾ ഏറ്റു പറയട്ടെ. 'ങ്ക' അക്ഷര ക്കാർഡ് കാണട്ടെ. അക്ഷരരൂപം (മണൽക്കടലാസ്, കാർഡ് ബോർഡ് എന്നിവയിൽ വെട്ടിയെടുത്തത്) ഫ്ളാനൽ ബോർഡ്, ബ്ളാക്ബോർഡ് എന്നിവിടങ്ങ ളിൽ പതിച്ച് ഉച്ചരിക്കാം.<br><br>'ങ്ക' ഉൾപ്പെടെയുള്ള അക്ഷരക്കൂട്ടത്തിൽ നിന്നും കുട്ടി 'ങ്ക' തെരഞ്ഞെടുക്കട്ടെ. പങ്ക, ശങ്ക, കങ്കണം, അങ്കവാൽ എന്നീ പദക്കാർഡുകളിലെ 'ങ്ക'ചൂണ്ടിക്കാണിച്ച് ഉച്ചരിക്കട്ടെ. | |
| 3.1.2<br><br>ബ്ളാക് ബോർഡ്, ഫ്ളാഷ് കാർഡ് തുടങ്ങിയവയിൽ എഴുതിയതും അച്ചടിച്ചതുമായ 'ങ്ക' വായിക്കുന്നു | അദ്ധ്യാപകൻ ബോർഡിൽ 'ങ്ക' വലിയ അക്ഷരത്തിൽ എഴുതുന്നു. വായിക്കുന്നു. കുട്ടികൾ ഏറ്റു പറയുന്നു.<br><br>'ങ്ക' എഴുതിയ (അച്ചടിച്ചതുമാവാം. ഫ്ളാഷ്കാർഡ്) നോക്കി വായിക്കുന്നു.<br><br>കളിയിലൂടെ പഠനം. ഒരു കുട്ടി 'ങ്ക' എഴുതിയിട്ടുള്ള ഫ്ളാഷ്കാർഡ് എടുത്ത് ഉയർത്തി പിടിക്കുക. മറ്റൊരു കുട്ടിയോടു വായിക്കാനാവശ്യപ്പെടുക. വായിക്കുന്ന കുട്ടിക്ക് ഒരു മാർക്ക്. കുട്ടികൾ കളിയിൽ പങ്കെടുക്കട്ടെ.<br><br>സ്വയം പഠനം. 'ങ്ക' അക്ഷരക്കാർഡ് കുട്ടി തെരഞ്ഞെടുക്കുന്നു. വായിക്കുന്നു. | പങ്ക, ശങ്ക, മങ്ക, തങ്കം, പങ്കം, കുങ്കുമം, ശങ്കരൻ, പങ്കായം |
| 3.1.3<br><br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു | പങ്ക, ശങ്ക, മങ്ക, തങ്കം, പങ്കം, കുങ്കുമം,അങ്കം, ശങ്കരൻ, പങ്കായം, പങ്കജം എന്നീ പദങ്ങൾ അദ്ധ്യാപകൻ ബോർഡിലെഴുതുന്നു. 'ങ്ക' കളർചോക്കു കൊണ്ടെഴുതണം. അദ്ധ്യാപകൻ വായിക്കുന്നു. കുട്ടികൾ ഏറ്റു ചൊല്ലുന്നു.<br><br>കളിയിലൂടെ വായന. രണ്ടു സംഘം കുട്ടികൾ. ഒന്നാം സംഘത്തിലെ ഒരു കുട്ടി ബോർഡിലെഴുതിയിട്ടുള്ള 'ങ്ക' ചേർന്ന ഒരു പദം ചൂണ്ടിക്കാണിക്കുന്നു. രണ്ടാം സംഘത്തിലെ ഏതെങ്കിലും കുട്ടിയോട് ആ പദം ഉച്ചത്തിൽ വായിക്കാൻ നിർദ്ദേശിക്കാം. വായിച്ചാൽ ഒരു മാർക്ക്. കുട്ടികൾ മാറി മാറി ഇതാവർത്തിക്കട്ടെ.<br><br>പാഠഭാഗം അദ്ധ്യാപകൻ വായിക്കണം. കുട്ടികൾ ഏറ്റു പറയണം. വായിക്കണം. | ചാർട്ടു നോക്കി ഉച്ചത്തിൽ വായിക്കുക. |
| 4.1.1<br><br>'ങ്ക' എന്ന കൂട്ടക്ഷരം നോക്കി എഴുതുന്നു. | മണൽക്കടലാസ്, മണൽ എന്നിവയിൽ 'ങ്ക' അദ്ധ്യാപകൻ എഴുതുക. കുട്ടികൾ അക്ഷരരൂപത്തിലൂടെ വിരൽ ഓടിക്കട്ടെ. റ, ന, ക - ഇവ പഠിച്ചിട്ടുണ്ട്, അതിനാൽ 'ങ്ക' എഴുതാൻ എളുപ്പമുണ്ട്. വർക്കുബുക്കിലെ അഭ്യാസം ചെയ്യട്ടെ. ബോർഡിലും തറയിലും 'ങ്ക' വലുതായിട്ടെഴുതിയശേഷം സ്ലേറ്റിൽ എഴുതാം. കുട്ടിയുടെ കരചലനം അദ്ധ്യാപകൻ നിരീക്ഷി | |

| 1 | 2 | 3 |
|---|---|---|
| | ക്കണം. തെറ്റായെഴുതുന്നവർക്ക് കൂടുതൽ പ്രവർത്തനം നൽകി പരിഹാരബോധനം നടത്താം. | എഴുതുക ങ്ക |
| | അക്ഷരനിർമ്മാണം, മഞ്ചാടി, ചെറിയ കല്ലുകൾ, പയർ എന്നിവ കൊണ്ട് 'ങ്ക' ഉണ്ടാക്കട്ടെ. | |
| | അക്ഷരച്ചീട്ടുകളി: ക്ക,ത്ത,ഞ്ഞ,പ്പ, ങ്ക, ന്ന, ഇവ ഓരോന്ന് ഓരോ കുട്ടിക്ക് കൊടുക്കുന്നു. 'ങ്ക' കിട്ടിയ കുട്ടി കാർഡ് ഉയർത്തി 'ങ്ക' ഉച്ചരിച്ചുകൊണ്ട് ഓടിച്ചെന്നു ബോർഡിൽ എഴുതുന്നു. മറ്റുള്ള കുട്ടികൾ കയ്യടിച്ചു പ്രോത്സാഹിപ്പിക്കുന്നു. | |
| | ഒരു പാട്ട്<br>'തങ്കത്തിൻറമ്മ<br>കുങ്കുമം തൊട്ടു<br>തങ്കം വന്ന്<br>പങ്ക കറക്കി' | |
| 4.1.2<br>അദ്ധ്യാപകൻ പറയുന്നതു കേട്ട് 'ങ്ക' എഴുതുന്നു | ആവശ്യാനുസരണം അംഗവിക്ഷേപങ്ങളോടെ ഈപാട്ട് പാടുക.<br>ബോർഡിലും സ്ലേറ്റിലും 'ങ്ക' എഴുതട്ടെ.<br>പാഠഭാഗത്തിലുള്ള പദങ്ങളും എഴുതട്ടെ. | |
| 4.1.3<br>പരിചിതമായ ലഘുപദങ്ങളും ലഘു വാക്യങ്ങളും എഴുതുന്നു. | കളിയിലൂടെ എഴുത്ത്: കുട്ടികളുടെ രണ്ടു സംഘം. എല്ലാവരിലും ഓരോ പദക്കാർഡോ വാക്യകാർഡോ ഉണ്ടാക്കണം. ഒരു സംഘത്തിലെ ഒരു കുട്ടി തൻെറ കാർഡ് ഉയർത്തിക്കാണിക്കുന്നു. എതിർ സംഘത്തിലെ ഒരു കുട്ടിയോട് ആ പദം ബോർഡിലെഴുതാനാവശ്യപ്പെടണം. എഴുതിയാൽ ഒരു മാർക്ക്. | കേട്ടെഴുത്ത്<br>പങ്കായം, പങ്കജം,<br>കുങ്കുമം,തങ്കമ്മ. |
| | കേട്ടെഴുത്ത് നടത്തണം. വർക്കുബുക്കിലെ അഭ്യാസം ചെയ്യണം. | |
| | ന്ത, ൻറ അവതരണം<br>ഒരു പാട്ട്:<br>'ഇന്ത്യയെൻെറ രാജ്യം,<br>എൻെറ സ്വന്ത രാജ്യം,<br>ഇന്ത്യയെൻെറ ജീവനേക്കാൾ<br>ജീവനായ രാജ്യം | |

| 1 | 2 | 3 |
|---|---|---|
| | അദ്ധ്യാപകൻ കവിത ചൊല്ലുന്നു. കുട്ടികൾ സംഘമായി ഏറ്റു ചൊല്ലുന്നു. ആമയും മുയലും പന്തയം വെച്ച കഥ പറയാം. പന്തുകളി ആവാം. | |
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | വസ്തു (പന്ത്), ചിത്രം(പന്ത്, ഓന്ത്), പദക്കാർഡുകൾ (ചന്ത, മൊന്ത, പന്തയം, പന്ത്, ഓന്ത്, പന്തം, നീന്തൽ - 'ന്ത' ചെമപ്പു നിറം) - കാണിച്ച് ഉച്ചരിക്കണം. കുട്ടികൾ ഏറ്റു പറയട്ടെ. 'ന്ത' അക്ഷരരൂപം കാണുന്നു. ഉച്ചരിക്കുന്നു. അക്ഷരക്കൂട്ടത്തിൽ നിന്നും 'ന്ത' തെരഞ്ഞെടുക്കുന്നു. | 'ന്ത' തെരഞ്ഞെടുക്കുക<br>ക്ക, പ്പ, ന്ന, ങ്ക, ത്ത, ന്ത, ഞ്ഞ |
| 3.1.2 | ബോർഡിലെഴുതിയിട്ടുള്ള 'ന്ത', ഫ്ളാഷ്കാർഡിലെ 'ന്ത' ഇവ നോക്കി വായിക്കുന്നു. | |
| | 'ന്ത' വായന | |
| 3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | ചന്ത, മൊന്ത, പന്തൽ, നീന്തൽ, പന്തം, പന്തയം - ഇവ അദ്ധ്യാപകൻ ബോർഡിലെഴുതണം. 'ന്ത' കളർ ചോക്കു കൊണ്ടെഴുതുക. അദ്ധ്യാപകൻ വായിക്കണം. കുട്ടികൾ ഏറ്റു പറയട്ടെ. കളിയിലൂടെ വായിക്കട്ടെ. പാഠഭാഗം വായിക്കണം. കുട്ടി 'ന്ത' ഉച്ചരിക്കുന്നത് അദ്ധ്യാപകൻ ശ്രദ്ധിക്കണം. യഥാവസരം പരിഹാരബോധനം നടത്തണം. | വായിക്കുക<br>ചന്ത, മൊന്ത, പന്തൽ, നീന്തൽ, പന്തം, പന്തയം |
| | ന്ത - ലേഖനം | |
| 4.1.1 | മണൽ,മണൽക്കടലാസ്, ബ്ളാക്ബോർഡ് എന്നിവ ഉപയോഗിക്കാം. റ, ന, ത - ഇവ പഠിച്ചിട്ടുണ്ട്. ബോർഡിൽ എഴുതിയശേഷം സ്ളേറ്റിൽ എഴുതാം. വർക്കുബുക്കിലെ അഭ്യാസം ചെയ്യട്ടെ. | മഞ്ചാടികൊണ്ട് 'ന്ത' ഉണ്ടാക്കുക |
| | അക്ഷരനിർമ്മാണം: മഞ്ചാടി, കല്ലുകൾ, പയർ ഇവ ഉപയോഗിച്ച് 'ന്ത' ഉണ്ടാക്കുക. കളിയിലൂടെ പാഠം. | |
| | ഒരു പാട്ട്: ചന്തമെഴുന്നൊരു<br>ചെന്തൊണ്ടി വാ തന്നിൽ<br>ദന്തങ്ങൾ പോന്നുവന്നങ്കുരിച്ചു. | |
| 4.1.2 | അദ്ധ്യാപകൻ ഈണത്തിൽ പാടുക. കുട്ടികൾ സംഘമായി ഏറ്റു ചൊല്ലിയാൽ മതി | |
| | അദ്ധ്യാപകൻ പറയുന്നതുകേട്ട് ബോർഡിലും സ്ളേറ്റിലും 'ന്ത' എഴുതുന്നു. കളികൾ ആവാം. | |
| 4.1.3<br>പരിചിതമായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | കാർഡുകൾ, ചാർട്ടുകൾ എന്നിവ വായിക്കുന്നു. എഴുതുന്നു. പാഠഭാഗം വായിക്കുന്നു. എഴുതുന്നു. വർക്കുബുക്കിലെ അഭ്യാസം ചെയ്യണം. കളികൾ വേണം | കേട്ടെഴുതുക<br>ഓന്ത്, ചന്തു, നീന്തി, പന്തം |

കേട്ടെഴുത്ത്

പന്ത്

ചന്ത

നീന്തൽ

പന്തയം

'ൻറ' അവതരിപ്പിക്കുന്നതിനു മുമ്പ് ഒരു പാട്ട്:

"ഒന്നാനാം കൊച്ചു തുമ്പീ
എൻെറ കൂടെ പോരുമോ നീ
നിൻെറ കൂടെ പോന്നെന്നാൽ
എന്തെല്ലാം തരുമെനിക്ക്?"

ആവശ്യാനുസരണം ഈണം, ആംഗ്യം എന്നിവയോടെ പാടണം. കുട്ടികൾ ഏറ്റു പാടട്ടെ. സംഘലയതം മതി.

സംഭാഷണം ആൻറണി എന്നു പേരായ കുട്ടി ഉണ്ടെങ്കിൽ വിളിച്ച് കുശലപ്രശ്നം നടത്താം. മറ്റു കുട്ടികൾ കാണട്ടെ.

കളിയിലൂടെ പാനം:

1) അഞ്ചോ, ആറോ കുട്ടികൾ ഉളള സംഘം. ഓരോ കുട്ടിയിൽ നിന്നും പുസ്തകം, കുട, പെൻസിൽ, പൂവ്, പാത്രം തുടങ്ങി ഏതെങ്കിലും ഒരു വസ്തു വാങ്ങി മേശപ്പുറത്തു വെയ്ക്കുക. കുട്ടികൾ കുറച്ചകലെ വരിയായി നിൽക്കട്ടെ. ഓരോ കുട്ടി ഓടി വന്ന് എൻെറ പെൻസിൽ , എൻെറ പാത്രം - എന്നു പറഞ്ഞ് വസ്തു എടുത്ത് ഓടിപ്പോയിരിക്കട്ടെ. എല്ലാവർക്കും കളിക്കാനവസരം നൽകണം.

2) അഞ്ചു കുട്ടികൾ വീതം രണ്ടു സംഘം അഭിമുഖമായി നിൽക്കട്ടെ. പെൻസിൽ, സ്ലേറ്റ്, കുട തുടങ്ങി ഏതെങ്കിലും ഒരു വസ്തു കുട്ടിയുടെ കയ്യിൽ വേണം. കയ്യിലുളള വസ്തു ഉയർത്തി 'എൻെറ സ്ലേറ്റ്' എന്നും അഭിമുഖം നിൽക്കുന്ന കുട്ടിയുടെ കയ്യിലുള്ള വസ്തു ചൂണ്ടി 'നിൻെറ കുട' എന്നും പറയണം. എല്ലാ കുട്ടികൾക്കും അവസരം നൽകണം.

3.1.1

പദക്കാർഡ് - ആൻറണി ('ൻറ' ചെമപ്പു നിറം) ഉച്ചാരണം അനുകരണം, പദക്കാർഡുകൾ: എൻെറ, നിൻെറ, അവൻെറ, ഏൻേറത്, അവൻേറത്, തൻേറടം- (ൻെറ, ൻേറ - ചെമപ്പു നിറം) കാണിച്ച് ഉച്ചരിക്കണം. അക്ഷരക്കാർഡുകൾ - ൻറ, ൻെറ, ൻേറ - നോക്കി ഉച്ചരിക്കൽ, ഏറ്റുചൊല്ലൽ. അക്ഷരരൂപം പരിചയപ്പെടൽ, അക്ഷരക്കാർഡുകളുടെ

'ൻറ' എന്ന അക്ഷരം തെരഞ്ഞെടുക്കുക

അക്ഷരക്കൂട്ടം

പ്പ, ന്ത, ക്ക, ഞ്ഞ, ൻറ, മ്മ

| 1 | 2 | 3 |
|---|---|---|
| | കൂട്ടത്തിൽ നിന്നും ൻറ, ൻെറ, ൻേറ - ഇവ ഓരോന്നും സന്ദർഭാനുസരണം തെരഞ്ഞെടുത്ത് കാണിക്കട്ടെ. | |
| 3.1.2 | ബോർഡ്, ഫ്ളാഷ് കാർഡ് ഇവയിലെഴുതിയ ൻറ, ൻെറ, ൻേറ യഥാവസരം നോക്കി വായിക്കട്ടെ. ഉച്ചാരണം ശരിയാണോ എന്ന് ശ്രദ്ധിക്കണം. | |
| 3.1.3 | പാഠഭാഗം . ൻറ, ൻെറ, ൻേറ, അദ്ധ്യാപകൻെറ വായന കുട്ടികൾ ഏറ്റു പറയട്ടെ. സംഘയതവും വ്യക്തിയതവും വേണം. ഉച്ചത്തിലുളള വായന. കളിയിലൂടെ വായന, ചാർട്ടു നോക്കി വായിക്കൽ.<br><br>ചാർട്ട്<br><br>ആൻറണി<br>എൻെറ<br>നിൻെറ<br>അവൻെറ<br>തൻേറടം<br>എൻേറത് | വായിക്കുക<br><br>ആൻറണി, രാജൻെറ, വീടിൻെറ,തൻേറടം. |
| 4.1.1 | 'ൻറ' എഴുത്ത്, വിവിധ ലേഖന രീതികൾ, കളികൾ ഇവ വേണം. ൻെറ, ൻേറ ഇവയും എഴുതണം. 'െ', 'േ' ചിഹ്നങ്ങൾ കുട്ടി പഠിച്ചിട്ടുണ്ട്. വർക്കു ബുക്കിലെ അഭ്യാസം ചെയ്യട്ടെ. | |
| 4.1.2 | അദ്ധ്യാപകൻ പറയുന്ന് കേട്ടു ബോർഡിലും സ്ളേറ്റിലും ൻറ, ൻെറ, ൻേറ - ഇവ എഴുതട്ടെ. | കേട്ടെഴുതുക<br>ആൻറണി, വീടിൻെറ, പൂവിൻെറ,തൻേറടം |
| 4.1.3 | പാഠഭാഗം,വായന,ലേഖനം,കളികൾ വേണം. വർക്കുബുക്കിലെ അഭ്യാസം ചെയ്യണം. പദങ്ങളും വാക്യങ്ങ ളും കേട്ടെഴുതട്ടെ.<br><br>*<u>പദങ്ങൾ</u>* / *<u>വാക്യങ്ങൾ</u>*<br>ആൻറണി / എൻെറ വീട്<br>എൻെറ / തൻേറടം വേണം<br>വീടിൻെറ<br>തൻേറടം<br><br>പദാന്ത്യസാമ്യമുളള ചാർട്ട് വായിക്കാം. | |

| 1 | 2 | 3 |
|---|---|---|

6.1.

പദാന്ത്യത്തെ അടിസ്ഥാനമാക്കി പദങ്ങളുടെ സാമ്യം അറിയുന്നു.

ഉദാ:

പങ്ക, മങ്ക, ശങ്ക

പങ്കം, തങ്കം, അങ്കം

ചന്ത, മൊന്ത, പൊന്ത

പന്തം, ചന്തം, അന്തം

പന്ത്, ചാന്ത്, ഓന്ത്

എന്റെ, നിന്റെ, അവന്റെ

എന്റേത്, നിന്റേത്, അവന്റേത്

കളികൾ ആവാം

ബാലസചിത്ര വിജ്ഞാനഗ്രന്ഥങ്ങൾ ആവശ്യമെങ്കിൽ ഉപയോഗിക്കണം.

7.1.1

ബാലസചിത്ര വിജ്ഞാന ഗ്രന്ഥങ്ങൾ ഉപയോഗിക്കുന്നു.

മുൻപാഠങ്ങളിലെപ്പോലെ

9.1.1

നിദാനശോധകം

1. ഫ്ളാഷ്കാർഡുനോക്കി വായിക്കുക.

   പങ്കായം, കുങ്കുമം, ചന്ത, പന്തയം, ആന്റണി.

2. ശരിയായ അക്ഷരം ചേർത്ത് പൂരിപ്പിക്കുക.

   പ . . . . . . യം (ക്കാ, ങ്കാ)

   ക . . . . . . ണം (ങ്ക, മ്പ)

   ആ . . . . . . ണി (ൻറ, റ്റ)

   അവ . . . . . . (ടെ, ന്റെ)

   ത . . . . . . ടം (ങ്കേ, ന്റേ)

പരിഹാരബോധനം

ആവശ്യമെങ്കിൽ കൂടുതൽ ഉദാഹരണങ്ങൾ നൽകി ങ്ക, ന്ത, ൻറ, ന്റെ, ന്റേ ഇവ ഓരോന്നിന്റേയും ഉച്ചാരണം, ലേഖനം എന്നിവ ഉറപ്പിക്കണം.

# സമയം 8 പീരിഡ്

| ജ | ഗ | ഡ |
|---|---|---|

**പ്രാപ്തികൾ:** 2.1.2 3.1.1, 3.1.2, 4.1.1, 4.1.2, 4.1.3, 5.1.1, 5.1.2, 7.1.1,9.1.1 ഇവ നേടുക

**മുന്നറിവ് :**

1. ഇ,ക,ഖ,ച,ഛ,ട,ഠ തുടങ്ങിയ അക്ഷരങ്ങളും പദങ്ങളും വാക്യങ്ങളും പഠിച്ചിട്ടുണ്ട്.
2. ജനൽ, ജീരകം, ഗോതമ്പ്,റേഡിയോ എന്നിങ്ങനെ ഈ പദങ്ങൾ കേട്ടും പറഞ്ഞും പരിചിതമാണ്.

**പഠനോപകരണങ്ങൾ:**

1. കൂജ,ജലം,ജീരകം,ഗോതമ്പ്,കാർഡ്,പൗഡർ,കളർ ചോക്ക് എന്നീ വസ്തു ക്കൾ.
2. കൂജ,ജാലകം,ജനം,ഗജം,ഗരുഡൻ,റേഡിയോ എന്നിവയുടെ ചിത്രങ്ങൾ.
3. പദക്കാർഡുകൾ, വാക്യക്കാർഡുകൾ,ചാർട്ടുകൾ.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| ശ്രവണവും ഭാഷണവും. | അവതരണം.<br>4 വരി കവിത<br>ജയ ജയ ജയ ജന്മഭൂമി<br>ജയ ജയ ജയ ഭാരതഭൂമി - 2 പ്രാവശ്യം<br>ആകാശഗംഗയൊഴുകി വന്നഭൂമി<br>ശ്രീകൃഷ്ണ ഗീതയോതി തന്ന ഭൂമി<br>ജയജയജയ..." | |
| 2.12.<br>ലഘുകവിതകൾ ആംഗ്യങ്ങളോടും ഭാവങ്ങളോടും കൂടി സംഘമായി പാടുന്നു. | അദ്ധ്യാപകൻ കവിതാഭാഗം ഈണത്തിൽ ആവശ്യാനുസരണം ആംഗ്യങ്ങളോടെ ചൊല്ലണം. വീണ്ടും ചൊല്ലുന്നതു കേട്ട് കുട്ടികളും ആവശ്യാനുസരണം ആംഗ്യങ്ങളോടെ ഏറ്റു ചൊല്ലട്ടെ. ഒന്നോ രണ്ടോ തവണ മതി.<br>ഒരു കളി. കുട്ടികൾ രണ്ടു സംഘമായി നിൽക്കട്ടെ. മുമ്പു പഠിച്ച അക്ഷരങ്ങളിൽ ചിലത് - ഇ, ക,ഖ,ച,ഛ,ട,ഠ-എഴുതിയ കാർഡുകളിൽ ഓരോന്ന് ആദ്യസംഘത്തിലെ കുട്ടികൾക്കു കൊടുക്കുക. ഒരു കുട്ടി തന്റെ കാർഡ് എതിർസംഘത്തെ കാണിച്ചശേഷം ഏതെങ്കിലും കുട്ടിയോട് വായിക്കാനാവശ്യപ്പെടാം.വായിക്കുന്ന കുട്ടിക്ക് ഒരു പോയിൻറ്. ഇല്ലെങ്കിൽ കാർഡു കാണിച്ച കുട്ടി വായിച്ച് പോയിൻറു നേടുന്നു. ഓരോ കുട്ടിയും ഇങ്ങനെ ചെയ്യട്ടെ. മത്സരാവ | |

| 1 | 2 | 3 |
|---|---|---|
| | സാനം ജയിച്ച സംഘത്തെ കൈയടിച്ചഭിനന്ദിക്കണം. അക്ഷരം ചേർത്തു വാക്കു പറയാനും ആവശ്യപ്പെടാം. | |
| 3.1.1<br>'ജ' എന്ന അക്ഷരം തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | പ്രവർത്തനം: 'ജ' ചേർന്ന പേരുള്ള ഏതെങ്കിലും ഒരു കുട്ടിയെ വിളിക്കുക. ജനൽ തുറക്കുക, കൂജ എടുക്കുക എന്നീ പ്രവർത്തനങ്ങൾ ചെയ്യാനാവശ്യപ്പെടാം. കുട്ടിയെ അഭിനന്ദിക്കണം. കൂജ, ജീരകം, ജലം, ജനൽ എന്നീ വസ്തുക്കൾ ഓരോന്നും കാണിച്ച് അദ്ധ്യാപകൻ പദം ഉച്ചരിക്കണം. കുട്ടികൾ വ്യക്തമായി കേട്ടതിനുശേഷം ഏറ്റു പറയട്ടെ. കൂജ, ജനം ഇവയുടെ ചിത്രങ്ങൾ കാണിച്ച് ഉച്ചരിക്കുകയും ഏറ്റു പറയുകയും വേണം. കൂജ, ജലം, ജനം, ജനുവരി, ജലജ - ഇവ ഓരോന്നും എഴുതിയ കാർഡ് - 'ജ' ചുവപ്പ് നിറം കാണിച്ച് ഉച്ചരിക്കണം. കുട്ടികൾ കാർഡുനോക്കി ഏറ്റു പറയട്ടെ. അക്ഷരക്കാർഡു കാണിച്ച് ഉച്ചരിക്കുകയും ഏറ്റു പറയുകയും വേണം<br>പ്രവർത്തനം:<br>1. കുട്ടികൾ ഓരോരുത്തരായി 'ജ' അക്ഷരക്കാർഡ് ഉയർത്തിപ്പിടിക്കുകയും മററു കുട്ടികൾ 'ജ' എന്ന് ഉച്ചരിക്കുകയും ചെയ്യട്ടെ.<br>2. ഇ, ക, ഖ, ച, ഛ, ട, ഠ, ജ, ങ, ന്ത, ന്റ, എന്നീ അക്ഷരക്കാർഡുകളിൽ നിന്നും 'ജ' തെരഞ്ഞെടുക്കട്ടെ.<br>3. ജനം, ജനൽ, ജലജ, എന്നീ പദക്കാർഡുകൾ നോക്കി 'ജ' ചൂണ്ടിക്കാണിക്കട്ടെ. | അക്ഷരക്കൂട്ടത്തിൽ നിന്നും 'ജ' തെരഞ്ഞെടുക്കുക<br>ജ, ക, ഖ, ച, ഛ, ട,<br>ഠ, ജ, ങ, ന്ത,<br>ന്റ |
| 3.1.2<br>ബ്ളാക് ബോർഡ്, ഫ്ളാഷ് കാർഡ് തുടങ്ങിയവയിൽ എഴുതിയ 'ജ' വായിക്കുന്നു | അദ്ധ്യാപകൻ ബ്ളാക്ബോർഡിൽ 'ജ' വലുതായെഴുതണം. കുട്ടികൾ കാണട്ടെ. അദ്ധ്യാപകന്റെ ഉച്ചാരണം കുട്ടികൾ ഏറ്റു പറയട്ടെ. ഫ്ളാഷ് കാർഡിൽ എഴുതിയിട്ടുള്ള 'ജ' നോക്കി വായിക്കാനാവശ്യപ്പെടാം. | വായിക്കുക<br>ജ |
| 3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | കൂജ, ജലം, ജനം, ജരിത, ജലജ, ജാലകം, ജനുവരി എന്നിവ എഴുതിയ കാർഡുകൾ ഓരോന്നും നോക്കി ഉച്ചത്തിൽ വായിക്കട്ടെ. ഇവ ബോർഡിൽ എഴുതിയശേഷം വായിക്കാനാവശ്യപ്പെടാം. 'ജ' കളർ ചോക്കുകൊണ്ടെഴുതണം. ഒരു കുട്ടി വായിക്കുകയും മറ്റു കുട്ടികൾ ഏററു പറയുകയും വേണം. 'ജ' ചേർന്ന പദക്കാർഡും വാക്യകാർഡും തെരഞ്ഞെടുത്ത് സ്വയം വായിക്കട്ടെ.<br>ജലജ ജാലകം അടച്ചു.<br>കൂജയിൽ ജലം ഉണ്ട്.<br>ജീവിക്കാൻ ജോലി വേണം.<br>എന്നീ വാക്യകാർഡുകൾ വായിച്ചശേഷം ചാർട്ടുനോക്കി വായിക്കട്ടെ. വായനയ്ക്കു നിർദ്ദേശിച്ച കളിരീതി (പാഠം 27) സ്വീകരിക്കാം. പാഠഭാഗം വ്യക്തമായി ഉച്ചത്തിൽ വായിക്കണം. | വായിക്കുക<br>ജലജ, ജരിത, ജാലകം, ജീരകം |

| 1 | 2 | 3 |
|---|---|---|
| 4.1.1<br>'ജ' എന്ന അക്ഷരം നോക്കി എഴുതുന്നു. | 'ഇ' പഠിച്ചിട്ടുണ്ട്. അതിനാൽ 'ജ' എഴുതാൻ എളുപ്പമാണ്. ആദ്യം അദ്ധ്യാപകൻ ബോർഡിൽ 'ജ' വലുതായെഴുതണം. കരചലനം കുട്ടികൾ കാണുകയും അക്ഷരരൂപത്തിലൂടെ - ബോർഡിലെ 'ജ', മണൽക്കടലാസിലെ 'ജ', തറയിലെഴുതിയ 'ജ', സ്ളേററിൽ ചോക്കു കഷണം കൊണ്ടെഴുതിയ 'ജ' - ചൂണ്ടുവിരലിന്റെ അഗ്രം ഓടിക്കുകയും ചെയ്യട്ടെ. കളിരീതി സ്വീകരിക്കണം. അക്ഷരരൂപം മനസ്സിലുറച്ച ശേഷം സ്ളേറ്റിലെഴുതാം. വർക്കുബുക്കിലെ അഭ്യാസം ചെയ്യണം.<br><br>അക്ഷരനിർമ്മാണം: മഞ്ചാടി, മണൽ, കല്ല് തുടങ്ങിയവ കൊണ്ട് 'ജ' ഉണ്ടാക്കട്ടെ. | എഴുതുക<br>ജ |
| 4.1.2<br>അദ്ധ്യാപകൻ പറയുന്നതു കേട്ട് 'ജ' എഴുതുന്നു. | അദ്ധ്യാപകൻ 'ജ' ഉച്ചരിക്കുകയും കുട്ടികൾ ബോർഡിലും സ്ളേറ്റിലും എഴുതുകയും ചെയ്യട്ടെ. ഒരു കുട്ടി 'ജ' ഉച്ചരിക്കുകയും മറ്റൊരു കുട്ടിയോട് എഴുതാനവശ്യപ്പെടുകയും ആവാം. | |
| 4.1.3<br>പരിചിതമായ ലഘു പദങ്ങളും ലഘുവാക്യങ്ങളും | അക്ഷരം, പദം, വാക്യം - ഇവ ഗ്രഹിച്ചു കഴിഞ്ഞാൽ തെറ്റില്ലാതെ ഓർമ്മിച്ചെഴുതാൻ കഴിയും. ഒന്നാം ക്ളാസ്സിൽ താഴെ പറയുന്ന രീതി സ്വീകരിക്കാം. കേട്ടെഴുത്തിനുളള പദങ്ങളും വാക്യങ്ങളും (പഠിച്ചുകഴിഞ്ഞവ മാത്രം) എഴുതിയ കാർഡ് കാണിക്കുക, ഉച്ചരിക്കുക, കാർഡു മാറ്റുക, കാർഡിൽ കണ്ട പദം എഴുതാനാവശ്യപ്പെടുക. പാഠഭാഗം പകർത്തി എഴുതട്ടെ.<br><br>കളിരീതി ആവാം. കുട്ടികളുടെ സംഘം. ഒരു സംഘത്തിലുളളവർ പഠിച്ച പദങ്ങളും വാക്യങ്ങളും അക്ഷരവും പറയുക. എതിർസംഘത്തിലുളളവർ എഴുതട്ടെ. തിരിച്ചും ആവാം. ജയിക്കുന്നവരെ അഭിനന്ദിക്കണം. | കേട്ടെഴുതുക<br>ജനുവരി, ജലജ, ജൂൺ, രാജൻ, ജയം<br><br>കേട്ടെഴുതുക<br>ജനത, വനജ, ജരിത, അനുജൻ, ജീവന് ജലം വേണം |

| പദങ്ങൾ | വാക്യങ്ങൾ |
|---|---|
| ജലജ | കൂജ മറിഞ്ഞു |
| ജനുവരി | ജലം ഒഴുകി |
| ജീരകം | ജലജ ജാലകം അടച്ചു |
| ജൂലൈ | |
| ജോലി | |

സന്ദർഭാനുസരണം പരിഹാരബോധനം നടത്തണം.

'ഗ' - അവതരണം

| 1 | 2 | 3 |
|---|---|---|
| എഴുതുന്നു | മുൻപാഠത്തിൽ സൂചിപ്പിച്ചതുപോലെ കഥ, കവിത, സംഭാഷണം, പ്രവർത്തനം തുടങ്ങി ഏതെങ്കിലും ഉചിതമായ രീതി സ്വീകരിക്കാം. | |

| 1 | 2 | 3 |
|---|---|---|
| ശ്രവണവും വചനവും | ഗോതമ്പ് കാണിച്ച് ഉച്ചരിക്കാം. ഗജം, ഗൗളി, എന്നിവയുടെ ചിത്രങ്ങൾ കാണിക്കാം. ഗജം, ഗീത, ഗാനം, ഗുരു, ഗൗരി, ഗംഗ, രോഗം. | 'ഗ' തെരഞ്ഞെടുക്കുക<br>ക, ഖ, ഇ, ച, ജ, ഗ, ശ, ങ, ന്ദ |
| 3.1.1.<br>'ഗ' തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു | ഗഗനം, ഗണേശൻ, തുടങ്ങിയ പദക്കാർഡുകൾ, 'ഗ' അക്ഷരക്കാർഡ് - ഇവ കാണിച്ച് ഉച്ചരിക്കാം. കുട്ടികൾ ഏറ്റു പറയട്ടെ. 'ഗ' പ്രത്യേക നിറത്തിൽ എഴുതിയിരിക്കണം. കളിരീതി സ്വീകരിക്കാം. മുൻ പാഠത്തിൽ നിർദ്ദേശിച്ച രീതി നോക്കുക. | |
| 3.1.2<br>ബ്ലാക്ക് ബോർഡ്, ഫ്ളാഷ് കാർഡ് എന്നിവയിലെ 'ഗ' വായിക്കുന്നു.<br>3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | 'ഗ' ചേർന്നുള്ള പദക്കാർഡുകൾ ഉച്ചത്തിൽ വായിക്കട്ടെ. കളിരീതി ആയാൽ നന്ന്. പാഠഭാഗം വായിക്കണം. അദ്ധ്യാപകൻ വായിക്കുക. കുട്ടി ഏറ്റു പറയുക. ഒരു കുട്ടി വായിക്കുക. മറ്റു കുട്ടികൾ ഏറ്റു പറയുക. കുട്ടി ചാർട്ട്, പാഠപുസ്തകം എന്നിവ നോക്കി സ്വയം വായിക്കുക - ഈ രീതി സ്വീകരിക്കാം. | വായിക്കുക<br>ഗജം, ഗണം, ഗംഗ, ഗൗനം, ഗൗരി, ഗുരു, ഗണിതം |
| 4.1.1<br>'ഗ' നോക്കി എഴുതുന്നു. | ലേഖനാഭ്യസനത്തിനു മുൻപാഠത്തിൽ (പാഠം 27,28-ൽ 'ജ') നിർദ്ദേശിച്ച രീതി സ്വീകരിക്കാം. | |
| 4.1.2<br>'ഗ' അദ്ധ്യാപകൻ പറയുന്നത് കേട്ട് എഴുതുന്നു. | ബോർഡിലും സ്ലേറ്റിലും 'ഗ' എഴുതാൻ ആവശ്യപ്പെടുക. അക്ഷരനിർമ്മാണം നടത്താം.<br>'ജ' അവതരിപ്പിച്ചപ്പോൾ നിർദ്ദേശിച്ച രീതി നോക്കുക | |
| 4.1.3<br>പരിചിതമായ ലഘുപദങ്ങളും വാക്യങ്ങളും എഴുതുന്നു. | കേട്ടെഴുത്ത്<br>പദങ്ങൾ: ഗജം, ഗണം / ഗഗനം, ഗണിതം / ഗാനം, ഗീത<br>വാക്യങ്ങൾ: ഗീത ഗോതമ്പു വാങ്ങി / ഗോമതി ഗാനം പാടി<br>യഥോചിതം പരിഹാരബോധനം നടത്തണം. | കേട്ടെഴുതുക<br>ഗജം, ഗാനം, ഗീത, ഗുരു, ഗൗരി |
| ശ്രവണവും വചനവും | 'ഡ' അവതരണം | |
| 3.1.1 | റേഡിയോയെക്കുറിച്ചുള്ള സംഭാഷണത്തിലൂടെ പാഠം അവതരിപ്പിക്കാം. | |
| 'ഡ' തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | റേഡിയോ, കാർഡ്, പൗഡർ എന്നീ വസ്തുക്കൾ കാണിച്ച് ഉച്ചരിക്കാം. കുട്ടികൾ ഉച്ചാരണം അനുകരിക്കട്ടെ. ഡപ്പി, സോഡ, ഡേവിഡ്, റേഡിയോ, കാർഡ്, പൗഡർ എന്നീ പദങ്ങളെഴുതിയ കാർഡുകൾ ഓരോന്നും കാണിച്ച് ഉച്ചരിക്കുകയും അനുകരിച്ചു പറയുകയും ചെയ്യട്ടെ. 'ഡ' | 'ഡ' തെരഞ്ഞെടുക്കുക<br>ക, ച, പ, ഡ,<br>ജ, ഗ, ന്ദ, ണ |

| 1 | 2 | 3 |
|---|---|---|
| | അക്ഷരക്കാർഡു നോക്കി ഉച്ചരിക്കട്ടെ. അക്ഷരങ്ങളുടെ കൂട്ടത്തിൽ നിന്നും 'ഡ' തെരഞ്ഞെടുക്കട്ടെ. | 'ഡ' ചൂണ്ടിക്കാണിക്കുക<br>പൗഡർ, ഡപ്പി,<br>സോഡ |
| 3.1.2<br>ബ്ളാക്ബോർഡ്, ഫ്ളാഷ് കാർഡ് എന്നിവയിലെ 'ഡ' വായിക്കുന്നു. | ജ.ഗ. എന്നീ അക്ഷരങ്ങൾ അവതരിപ്പിച്ചപ്പോൾ സ്വീകരിച്ച രീതി നോക്കുക<br>'ഡ' ചേർന്നുള്ള പദക്കാർഡുകൾ വായിക്കട്ടെ. കളിരീതി സ്വീകരിക്കണം. പാഠഭാഗം വായിക്കണം. 'ഗ' ചേർന്ന പദങ്ങൾ വായിച്ച രീതി നോക്കുക | വായിക്കുക<br>'ഗ'<br>വായിക്കുക<br>ഡപ്പി, സോഡ, റേഡിയോ, ഡേവിഡ്, കാർഡ്, പൗഡർ |
| 3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | ജ, ഗ, എന്നിവയ്ക്ക് നിർദ്ദേശിച്ച രീതി നോക്കുക<br>ബോർഡിലും സ്ളേററിലും 'ഗ' എഴുതാനാവശ്യപ്പെടാം. അക്ഷരനിർമ്മാണം നടത്താം. | എഴുതുക<br>'ഗ' |
| 4.1.1<br>'ഡ' നോക്കി എഴുതുന്നു. | മുമ്പ് നിർദ്ദേശിച്ച രീതി നോക്കുക. പാഠഭാഗം. കേട്ടെഴുത്ത് | 'ഡ' ചേർത്തു പൂരിപ്പിച്ചെഴുതുക<br>പൗ........ർ<br>..............പ്പി<br>സോ........ |
| 4.1.2<br>'ഡ' അദ്ധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | | |
| 4.1.3<br>പരിചിതമായ ലഘുപദങ്ങളും വാക്യങ്ങളും എഴുതുന്നു. | പദങ്ങൾ<br>ഡപ്പി<br>സോഡ<br>റേഡിയോ<br>ഡേവിഡ്<br>പൗഡർ<br><br>വാക്യങ്ങൾ<br>ഡേവിഡ് ഡപ്പി തുറന്നു<br>രമ കാർഡു വാങ്ങി | |
| 5.1.1<br>ശ്രവണാനന്തരം ലഘുവായ കാര്യങ്ങൾ ഓർമ്മിക്കുന്നു. | ജോലി, ജീരകം എന്നീ ശബ്ദങ്ങൾ കേട്ടു കഴിയുമ്പോൾ അച്ഛൻ/അമ്മ ജോലിക്കുപോകുന്നതും അമ്മ ജീരകം എടുക്കുന്നതും ഓർമിക്കാം.<br>ഗോതമ്പ്, രോഗം എന്നിവ കേൾക്കുമ്പോൾ വീട്ടിൽ ഗോതമ്പ് ഉപയോഗിക്കുന്നതും ആർക്കെങ്കിലും രോഗം വന്നതിനെക്കുറിച്ചു സംസാരിച്ചതും ഓർമ്മിക്കാം. റേഡിയോ, പൗഡർ എന്നിവ കേൾക്കുന്നതോടെ വീട്ടിലുള്ള റേഡിയോ, പൗഡർ എന്നിവയെപ്പറ്റി ഓർമ്മിക്കാം. ലഘു ചോദ്യങ്ങളിലൂടെ കുട്ടികളുടെ ഓർമ്മ പരീക്ഷിക്കാം. | |
| 5.1.2<br>ശ്രവണാനന്തരം ആര്, എപ്പോൾ, എവിടെ എന്നീ ചോദ്യങ്ങൾക്ക് ഉത്തരം പറയുന്നു. | പാഠഭാഗം. ഓരോ അക്ഷരത്തിനുശേഷം കൊടുത്തിട്ടുള്ള വാക്യങ്ങൾ വായിച്ചശേഷം ലഘുചോദ്യങ്ങൾ ചോദിക്കാം<br>ഉദാ: ആരാണ് ജാലകം അടച്ചത്?<br>കൂജയിൽ എന്തുണ്ട്? | |

| 1 | 2 | 3 |
|---|---|---|
| | ഗോതമ്പു വാങ്ങിയത് ആര്?<br><br>ഡേവിഡ് എന്താണു തുറന്നത്? | |
| 7.1.1<br><br>ലഭ്യതയനുസരിച്ച് ബാല സചിത്ര വിജ്ഞാന ഗ്രന്ഥങ്ങൾ ഉപയോഗിക്കുന്നു. | പ്രബലന പഠനത്തിനുതകുന്ന ബാലസചിത്ര വിജ്ഞാന ഗ്രന്ഥങ്ങൾ ലഭിക്കുമെങ്കിൽ ഉപയോഗിക്കാം. പഠനത്തിൽ താൽപര്യം നിലനിറുത്തുന്നതിന് ഇത് സഹായിക്കും. | |
| 9.1.1.<br><br>പദാവലീ വികസനം<br><br>പദങ്ങൾ വായിച്ച് ഗ്രഹിക്കുന്നതിനുള്ള കഴിവുനേടുന്നു. | പാഠഭാഗം വായിച്ചു ഗ്രഹിക്കുന്നു. പഠിച്ച അക്ഷരങ്ങൾ ചേർന്നുള്ള പദങ്ങൾ മറ്റു സന്ദർഭങ്ങളിൽ വായിച്ചു ഗ്രഹിക്കുന്നു. കൂടാതെ മുൻ പാഠങ്ങളിൽ നിർദ്ദേശിച്ച മറ്റു പ്രവർത്തനങ്ങളും.<br><br>നിദാനശോധകം<br><br>1. വായിക്കുക<br><br>2. ജലജ, ജാലകം, ജോലി, ഗജം, ഗഗനം,ഗാനം, ഡപ്പി, പൗഡർ, റേഡിയോ<br><br>ജലം ഒഴുകി<br><br>ഗോമതി ഗാനം പാടി<br><br>രമ കാർഡു വാങ്ങി<br><br>2. എഴുതുക<br><br>കേട്ടെഴുത്ത്<br><br>ജനുവരി, ജാലകം, ഗുരു, ഗാനം, ഡപ്പി, ഡേവിഡ്<br><br>ശരിയായ അക്ഷരം ചേർത്ത് പൂരിപ്പിക്കുക<br><br>ഗ.... (ജം. ഡം)<br><br>രോ...(ജം,ഗം)<br><br>പൗ...ർ (ഡ,ഗ,ജ)<br><br>പരിഹാരബോധനം<br><br>കൂടുതൽ മാതൃകകളും കളികളും നൽകി പരിഹാര ബോധനം നടത്താം. ഉച്ചാരണം, ലേഖനം ഇവ പ്രത്യേകം ശ്രദ്ധിക്കുമല്ലോ. | |

പാഠം 29

## ദ, ബ, ഭ, ധ

സമയം: 9 പീരിഡ്

പ്രാപ്തികൾ: 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3

മുന്നറിവ്: 1. ദ, ബ, ഭ, ധ, ഇവ ചേർന്നു വരുന്ന നിരവധി വാക്കുകളുടെ ശ്രവണം, വചനം.

പഠനോപകരണങ്ങൾ: പദക്കാർഡുകൾ, അക്ഷരക്കാർഡുകൾ, ദീപത്തിന്റെ ചിത്രം, മഞ്ചാടിക്കുരു, ബലൂൺ, ചെറിയ കല്ലുകൾ, ഭാരതത്തിന്റെ ചിത്രം, ധേനുവിന്റെ ചിത്രം.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അവതരണം :<br>ശൂ - ശൂ - രണ്ടോച്ച<br>ദോശ ചുടുമ്പോഴുള്ളൊച്ച<br>ദോശ ചുടുന്നതു കാതറിയും<br>ദോശ ചുടുന്നതു മൂക്കറിയും | |
| 3.1.1 | പാട്ടു പാടട്ടെ, ദോശ ചുടുന്നത് അഭിനയിക്കട്ടെ. | |
| ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | ദീപത്തിന്റെ ചിത്രം കാണിക്കുന്നു. ദീപം - പദക്കാർഡ് ഉപയോഗിക്കുന്നു. വായിക്കുന്നു. ഏറ്റു വായന - സംഘവായന - ഒറ്റയ്ക്കു വായന. ദയ, ദാഹം, ദീനം, ദൂരം, ദിവസം, ദോശ, കദളി തുടങ്ങിയ പദക്കാർഡുകൾ പ്രദർശിപ്പിക്കുന്നു - വായന. | താഴെ കൊടുത്തിരിക്കുന്ന പദങ്ങളിലെല്ലാമുള്ള 'ദ' അക്ഷരത്തിന് അടിയിൽ വരയ്ക്കുക<br>ദോശ |
| 3.1.2<br>ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | 'ദ' - അക്ഷരക്കാർഡ് കാണിക്കുന്നു. വായിക്കുന്നു. ഏറ്റു വായന - സംഘവായന - വ്യക്തിഗത വായന ഉച്ചാരണത്തിൽ ശ്രദ്ധ. | ദീപം<br>ദൂരം<br>ദാഹം |
| 3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു | 'ദ' യുടെ ഉച്ചാരണത്തിന് സഹായകമാകത്തക്ക വിധത്തിൽ പദക്കാർഡുകൾ വീണ്ടും വായിക്കാൻ അവസരം നൽകുന്നു. | വായിക്കുക<br>ദ<br>ദീപം<br>ദൂരം<br>ദാഹം |
| 4.1.1<br>വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | 'ദ' ലേഖനരീതി വ്യക്തമാകത്തക്കവിധം ബ്ളാക്ബോർഡിൽ എഴുതുന്നു. വായുവിലെഴുത്ത് - തറയിലെഴുത്ത് - | മഞ്ചാടിക്കുരു ഉപയോഗിച്ച് 'ദ' ഉണ്ടാക്കട്ടെ |
| 4.1.2<br>വ്യഞ്ജനങ്ങൾ അദ്ധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | ബോർഡിലെഴുത്ത് - സ്ലേറ്റിലെഴുത്ത് - പരിശോധന. പറയുന്നത് കേട്ടെഴുതുന്നു - ദ | കേട്ടെഴുതുക<br>ദ<br>ദീപം, ദാഹം, ദോശ |

| 1 | 2 | 3 |
|---|---|---|
| 4.1.3<br>പരിചിതങ്ങളായ ലഘു പദങ്ങളും വാക്യങ്ങളും എഴുതുന്നു. | പാഠപുസ്തകത്തിലെ പദങ്ങളും ലഘുവാക്യങ്ങളും എഴുതാൻ അവസരം നൽകുന്നു - പരിശോധിക്കുന്നു. | ബ്ളാക്ക്ബോർഡിൽ എഴുതിയിരിക്കുന്ന വാക്കുകളിലെ 'ബ' യുടെ അടിയിൽ വരയിടാൻ ആവശ്യപ്പെടാം.<br>ബലൂൺ<br>ബഹളം<br>തബല |
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | കുട്ടികൾ ക്ളാസ്സിൽ ബൗ ബൗ ശബ്ദമുണ്ടാക്കട്ടെ. ബലൂൺ ഊതി ക്ളാസ്സിൽ പറത്തി കുട്ടികളെ ഉത്സാഹമുള്ളവരാക്കിക്കീർക്കാം. ബലൂൺ- പദക്കാർഡ് പ്രദർശിപ്പിക്കുന്നു - വായിക്കുന്നു. ഏറ്റു വായന - സംഘവായന - വ്യക്തിഗത വായന - ബഹളം, തബല, ബാബു, ബോളി, ബിംബം തുടങ്ങിയ പദക്കാർഡുകളും വായനയ്ക്ക് ഉപയോഗിക്കുന്നു. | ബ്ളാക്ക് ബോർഡിൽ നോക്കി വായിക്കുക |
| 3.1.2<br>ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | 'ബ' അക്ഷരക്കാർഡു പ്രദർശിപ്പിക്കുന്നു - വായിക്കുന്നു - ഏറ്റു വായന - സംഘവായന - വ്യക്തിഗത വായന- ഉച്ചാരണത്തിൽ ശ്രദ്ധ. | ബ<br>ബലൂൺ, ബിംബം<br>ബോളി<br>തബല |
| 3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | മുകളിൽ കാണിച്ച പദങ്ങളുടെ വായനയ്ക്ക് വീണ്ടും അവസരം നൽകുന്നു.<br>'ബ' ബ്ളാക്ക്ബോർഡിൽ എഴുതുന്നു. ലേഖനരീതി വ്യക്തമാക്കുന്നു. | |
| 4.1.1<br>വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | വായുവിലെഴുത്ത് - തറയിലെഴുത്ത് - ബോർഡിലെഴുത്ത് - സ്ലേറ്റിലെഴുത്ത് - പരിശോധന. | |
| 4.1.2<br>വ്യഞ്ജനങ്ങൾ അദ്ധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | പറയുന്നതു കേട്ടെഴുതുക<br>പാഠഭാഗത്തിലെ പദങ്ങളും വാക്യങ്ങളും സ്ലേറ്റിലെഴുതുന്നു - പരിശോധന | കല്ലുപെറുക്കി വച്ച് 'ബ' യുടെ രൂപമുണ്ടാക്കുക.<br>കേട്ടെഴുതുക<br>ബ |
| 4.1.3<br>പരിചിതമായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | ഭാരതീയർ ഭാരതീയർ<br>നമ്മളെന്നുമൊന്ന്<br>പലതരം പലനിറം<br>ഭാഷ വേഷ ഭൂഷകൾ<br>ഇന്ത്യ പെറ്റ മക്കൾ നമ്മളെന്നുമൊന്ന് | ബാബു, തബല, ബിംബം |
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | അദ്ധ്യാപകൻ ഗാനം ഈണത്തിൽ പാടുന്നു. കുട്ടികൾ ഏറ്റു പാടുന്നു. ഭാരതത്തിൻെറ ചിത്രം കാണിക്കുന്നു. ഭാരതം, ഭൂമി, ഭയം, ഭരണം, ഭാരം - പദക്കാർഡുകൾ പ്രദർശിപ്പിക്കുന്നു. വായിക്കുന്നു - ഏറ്റു വായന - സംഘവായന - വ്യക്തിഗത വായന. | അക്ഷരക്കൂട്ടത്തിൽ നിന്നും 'ബ' തെരഞ്ഞെടുക്കുക |

| 1 | 2 | 3 |
|---|---|---|
| 3.1.2<br>ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | 'ഭ' അക്ഷരക്കാർഡ് പ്രദർശിപ്പിക്കുന്നു. വായിക്കുന്നു - ഏറ്റു വായന - സംഘവായന - വ്യക്തിഗത വായന - ഉച്ചാരണത്തിൽ ശ്രദ്ധ. | നോക്കി വായിക്കുക<br>ഭ<br>ഭരണി, ഭാരം |
| 3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | പദക്കാർഡുകൾ പ്രദർശിപ്പിച്ച് 'ഭ' ഉച്ചാരണം വ്യക്തമാകത്തക്കവണ്ണം - വായന | |
| 4.1.1<br>വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു | ലേഖനരീതി വ്യക്തമാക്കത്തക്കവിധം 'ഭ' ബ്ളാക്ക്ബോർഡിൽ എഴുതുന്നു. ലേഖനം - വായുവിൽ - തറയിൽ - ബോർഡിൽ - സ്ളേറ്റിൽ - പരിശോധന. | കുട്ടികൾ 'ഭ'യുടെ രൂപത്തിൽ നിൽക്കാൻ നിർദ്ദേശിക്കുക. |
| 4.1.2<br>വ്യഞ്ജനങ്ങൾ അദ്ധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | അദ്ധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | കേട്ടെഴുതുക<br>ഭ<br>ഭയം<br>ഭൂമി, ഭാരം |
| 4.1.3<br>പരിചിതമായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | പാഠപുസ്തകത്തിലെ വാക്കുകളും ബ്ളാക്ക്ബോർഡിൽ എഴുതിയിടുന്നു. വായന - എഴുത്ത് - പരിശോധന. | |
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | 'ധ' യുടെ ശ്രവണവും വചനവുമായി ബന്ധമുള്ള പ്രവർത്തനങ്ങൾ. | |
| 3.1.2<br>ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | 'ധേനു' വിന്റെ ചിത്രം പ്രദർശിപ്പിക്കുന്നു. ധേനു, ധനം, ബുധൻ, മധുരം, ബോധം - പദക്കാർഡ് കാണിക്കുന്നു. വായിക്കുന്നു - ഏറ്റു വായന - സംഘവായന - വ്യക്തിഗത വായന. | അക്ഷരപ്പെട്ടിയിൽ നിന്ന് 'ധ' തെരഞ്ഞെടുക്കുക |
| | 'ധ' - അക്ഷരക്കാർഡ് കാണിക്കുന്നു. വായിക്കുന്നു. വായന, ഉച്ചാരണം. | 'ധ'<br>ധനം, ബുധൻ, മധുരം |
| 3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | 'ധ' ചേർന്ന പദങ്ങൾ വായിക്കുന്നു. | ബ്ളാക്ക് ബോർഡിൽ നോക്കിയെഴുതുക<br>ധ |
| 4.1.1<br>വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | 'ധ' ലേഖനരീതി വ്യക്തമാകത്തക്കവിധത്തിൽ ബ്ളാക്ക് ബോർഡിൽ എഴുതുന്നു. ലേഖനം - വായുവിൽ - മണലിൽ - സ്ളേറ്റിൽ - പരിശോധന. | ധേനു, ധനം, ബുധൻ, അവധി. |

| 1 | 2 | 3 |
| --- | --- | --- |
| 4.1.2<br>വ്യഞ്ജനങ്ങൾ അദ്ധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | കേട്ടെഴുതുന്നതിനു പരിശീലനം. | |
| 4.1.3<br>പരിചിതങ്ങളായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | പുസ്തകത്തിലെ പദങ്ങളും ലഘുവാക്യങ്ങളും വായിക്കുന്നതിനും എഴുതുന്നതിനും പരിശീലനം.<br>പാഠപുസ്തകം വായിച്ചു കേൾപ്പിക്കുന്നു. ഏറ്റു വായന, സ്വതന്ത്ര വായന, തെറ്റുതിരുത്തൽ.<br>വർക്ക്ബുക്കിലെ അഭ്യാസങ്ങൾ ചെയ്യുന്നതിനുള്ള നിർദ്ദേശങ്ങൾ നൽകുന്നു.<br>നിദാനശോധകം:<br>പാഠഭാഗം വായിക്കുക.<br>പാഠഭാഗത്തിലെ പുതിയ അക്ഷരങ്ങളും, പദങ്ങളും, വാക്യങ്ങളും കേട്ടെഴുതിക്കുക.<br>പരിഹാരബോധനം:<br>തെറ്റിന്റെ സ്വഭാവമനുസരിച്ച് ആകർഷകമായ ബോധന തന്ത്രങ്ങളിലൂടെ പരിഹാരബോധനം. | |

പാഠം 30




സമയം 8 പീരിഡ്

**പ്രാപ്തികൾ:** 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 6.1.1, 9.1.1

**മുന്നറിവ്:** 1. ഖ, ഠ, ഥ ഇവ ഉൾപ്പെട്ട നിരവധി പദങ്ങളുടെ ശ്രവണം, ഭാഷണം.

2. കഴിഞ്ഞ പാഠഭാഗങ്ങൾ.

**പഠനോപകരണങ്ങൾ:** പദക്കാർഡുകൾ, അക്ഷരക്കാർഡുകൾ, രഥത്തിന്റെ ചിത്രം.

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അധ്യാപകൻ: അമ്പലപ്പറമ്പിൽ വെടിയൊന്നു പൊട്ടിയേ<br>കുട്ടികൾ: ഠോ ... ഠോ ... ഠോ ... ഠോ<br>അധ്യാപകൻ: ആളുകളെല്ലാം കൊക്കികൊക്കിച്ചുമച്ചേ<br>കുട്ടികൾ: ഖോ ... ഖോ ... ഖോ ... ഖോ<br>അധ്യാപകൻ: വഴിയിൽ പലരും അടിതെറ്റി വീണേ<br>കുട്ടികൾ: ഥിം ... ഥിം ... ഥിം ... ഥിം<br>വേണ്ട നിർദ്ദേശങ്ങൾ നൽകി മുകളിലുള്ള ഗ്രൂപ്പു പ്രവർത്തനം നടത്തുന്നു. ഖ, ഠ, ഥ ഈ അക്ഷരങ്ങളുള്ള ശബ്ദങ്ങൾ കേൾക്കാനും പറയാനും മേൽക്കൊടുത്തിരിക്കുന്ന പ്രവർത്തനത്തിലൂടെ അവസരം നൽകുന്നു. | |
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | 'മുഖം' എന്നെഴുതിയ കാർഡ് പ്രദർശിപ്പിക്കുന്നു. വായിക്കുന്നു. ഏറ്റുവായന-സംഘവായന-വ്യക്തിഗതവായന. തുടർന്ന് നഖം, സുഖം, പൂമുഖം, ഖരം തുടങ്ങിയ വാക്കുകൾ (ഖ പ്രത്യേക നിറത്തിൽ) എഴുതിയ കാർഡുകൾ പ്രദർശിപ്പിക്കുന്നു.<br>വായന | അക്ഷരക്കൂട്ടത്തിൽ നിന്ന് 'ഖ' തെരഞ്ഞെടുക്കുക |
| 3.1.2<br>ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു | 'ഖ' എന്നെഴുതിയ കാർഡ് പ്രദർശിപ്പിക്കുന്നു. വായിക്കുന്നു. ഏറ്റുവായന-സംഘവായന-വ്യക്തിഗതവായന-ഉച്ചാരണത്തിൽ ശ്രദ്ധ. | നോക്കി വായിക്കുക<br>ഖ |
| 3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | 'ഖ'യുടെ ഉച്ചാരണം വ്യക്തമാകത്തക്ക വിധത്തിൽ ഖ ചേർന്നു വരുന്ന പദങ്ങൾ വീണ്ടും വായിക്കാൻ അവസരം നൽകുന്നു. | നോക്കി വായിക്കുക<br>നഖം, സുഖം, ഖരം, പൂമുഖം |

| 1 | 2 | 3 |
|---|---|---|
| 4.1.1<br>വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | 'ഖ' എന്ന അക്ഷരം കുട്ടികൾ കാണത്തക്ക വിധം ബ്ലാക്ക് ബോർഡിൽ എഴുതുന്നു. വായുവിലെഴുത്ത്, തറയിലെഴുത്ത്, ബോർഡിലെഴുത്ത്, സ്ലേറ്റിലെഴുത്ത് - പരിശോധന. | നോക്കിയെഴുതുക<br>ഖ |
| 4.1.2<br>വ്യഞ്ജനങ്ങൾ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | അധ്യാപകൻ പറയുന്നതു കേട്ടെഴുതുന്നു. | കേട്ടെഴുതുക<br>ഖ<br>നഖം, മുഖം, ഖരം, പൂമുഖം, സുഖം. |
| 4.1.3<br>പരിചിതമായ ലഘുപദങ്ങളും ലഘുവാക്യങ്ങളും കേട്ടെഴുതുന്നു. | നഖം, സുഖം, പൂമുഖം, ഖരം തുടങ്ങിയ പദങ്ങളുടെ എഴുത്ത്. നഖം മുറിച്ചു, മുഖം കഴുകി - വായന - എഴുത്ത്.<br>കുട്ടികളെ ക്ലാസ്സിന്റെ മദ്ധ്യത്തേയ്ക്കു വിളിച്ച് ആദ്യം നടത്തിയ ഗ്രൂപ്പ് പ്രവർത്തനം ആവർത്തിക്കാം. തുടർന്ന് ക്ലാസ്സിൽ വൃത്താകൃതിയിൽ ഇരിക്കാൻ നിർദ്ദേശിക്കുന്നു. അദ്ധ്യാപകൻ പീഠമിട്ടു നടുക്കിരിക്കട്ടെ. | |
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചു നിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | പീഠം എന്നെഴുതിയ കാർഡ് കാണിക്കുക. വായന - ഏറ്റുവായന - സംഘവായന - വ്യക്തിഗതവായന. പാഠം, പീഠം, മിഠായി, പഠനം, കഠിനം തുടങ്ങിയ പദക്കാർഡുകൾ പ്രദർശിപ്പിക്കുന്നു. വായന. ഈ പദങ്ങളിലെ 'ഠ' ശ്രദ്ധിക്കത്തക്ക വിധത്തിലായിരിക്കണം. | താഴെകൊടുത്തിരിക്കുന്ന വാക്കുകളിൽ പ്രത്യേക നിറത്തിലെഴുതിയിരിക്കുന്ന അക്ഷരം വായിക്കുക.<br>പീഠം<br>പാഠം<br>പഠനം |
| 3.1.2<br>ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | 'ഠ' മാത്രം എഴുതിയ കാർഡുകാണിക്കുന്നു. വായിക്കുന്നു. ഏറ്റുവായന - സംഘവായന - വ്യക്തിഗതവായന. ഉച്ചാരണത്തിൽ ശ്രദ്ധ. ഉച്ചാരണത്തിനായി കൂടുതൽ പ്രവർത്തനങ്ങൾ. | വായിക്കുക<br>ഠ<br>പീഠം<br>പാഠം |
| 3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | കനിയും ഖനിയുമൊന്നല്ല<br>പാടവും പാഠവുമൊന്നല്ല<br>ഇന്ദുവും ചന്ദ്രനുമൊന്നാണ്<br>കളിയും ചിരിയും നന്നാണ് - അധ്യാപകൻ പാടുന്നു - ഏറ്റുപാടുന്നു.<br>ആയി, ഠായി മിഠായി<br>തിന്നപ്പോഴെന്തിഷ്ടമായി<br>തിന്നുകഴിഞ്ഞു കഷ്ടമായി | |
| 4.1.1<br>വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | അദ്ധ്യാപകൻ കുട്ടികൾ ഇരിക്കുന്ന വട്ടത്തിൽ 'ഠ' എന്ന അക്ഷരം എഴുതുന്നു. വായുവിലെഴുത്ത് - തറയിലെഴുത്ത് ബോർഡിലെഴുത്ത് - സ്ലേറ്റിലെഴുത്ത് - പരിശോധന.<br>എഴുത്തിനോടൊപ്പം കുട്ടികൾ പാടട്ടെ.<br>വട്ടമിട്ടിരുന്നു ഞങ്ങൾ<br>പപ്പടം വരച്ചു ഞങ്ങൾ | കുട്ടികൾ 'ഠ'യുടെ രൂപത്തിൽ ഇരിക്കുക. |

| 1 | 2 | 3 |
|---|---|---|
| | ഞാനതിന്റെ പേരു ചൊല്ലി<br>ഠ... ഠ... ഠ... | |
| 4.1.2<br>വ്യഞ്ജനങ്ങൾ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | കേട്ടെഴുതാൻ അവസരം നൽകുന്നു. | |
| 4.1.3<br>പരിചിതങ്ങളായ ലഘു പദങ്ങളും ലഘുവാക്യങ്ങളും എഴുതുക | പാഠം, മിഠായി, പഠനം, മഠം, കഠിനം - എഴുത്ത്. ('ഠ' വലുതായും 'അം' ചെറുതായും എഴുതി വ്യത്യാസം വ്യക്തമാക്കുക.)<br>മധുരം, മധുരം, മിഠായി.<br>പഠനം, പഠനം, തുടരൂ നീ - വായന - എഴുത്ത്.<br>പാഠത്തിന്റെ ആദ്യം നടത്തിയ പ്രവർത്തനം ഒരിക്കൽക്കൂടി നടത്താം. | കേട്ടെഴുതുക<br>പാഠം, മിഠായി, പഠനം, മഠം. |
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തനിച്ചുനിൽക്കുമ്പോഴും കൂട്ടത്തിൽ നിൽക്കുമ്പോഴും തിരിച്ചറിയുന്നു. | രഥത്തിന്റെ ചിത്രം കാണിക്കുന്നു. രഥം - പദക്കാർഡ് പ്രദർശിപ്പിക്കുന്നു. വായിക്കുന്നു. ഏറ്റുവായന - സംഘവായന - വ്യക്തിഗതവായന. ഥ ശ്രദ്ധയിൽ വരത്തക്കവണ്ണം എഴുതിയ പദക്കാർഡുകൾ (കഥ, ജാഥ, വീഥി, നാഥൻ) പ്രദർശിപ്പിക്കുന്നു - വായന. | അക്ഷരക്കൂട്ടത്തിൽനിന്നു 'ഥ' തെരഞ്ഞെടുക്കുക. |
| 3.1.2<br>ഫ്ളാഷ്കാർഡിൽ എഴുതിയ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | ഥ - കാർഡ് പ്രദർശിപ്പിക്കുന്നു - വായന. | വായിക്കുക<br>ഥ |
| 3.1.3<br>ലളിതവും പരിചിതവുമായ വാക്കുകൾ ഉച്ചത്തിൽ വായിക്കുന്നു. | ഉച്ചാരണം ശരിയാകത്തക്കവിധം വീണ്ടും വാക്കുകളും അക്ഷരവും വായിക്കാൻ അവസരം നൽകുന്നു. | രഥം, കഥ, ജാഥ |
| 4.1.1<br>വ്യഞ്ജനങ്ങൾ നോക്കി എഴുതുന്നു. | ഥ - ബ്ലാക്ക്ബോർഡിൽ എഴുതുന്നു. വായുവിലെഴുത്ത് - മണലിലെഴുത്ത് - ബോർഡിലെഴുത്ത് - സ്ലേറ്റിലെഴുത്ത് പരിശോധന.<br>അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | നോക്കിയെഴുതുക<br>ഥ |
| 4.1.2<br>വ്യഞ്ജനങ്ങൾ അധ്യാപകൻ പറയുന്നത് കേട്ടെഴുതുന്നു. | കഥ, ജാഥ, വീഥി, നാഥൻ തുടങ്ങിയ വാക്കുകളുടെ എഴുത്ത്. | കേട്ടെഴുതുക<br>ഥ |
| 4.1.3<br>പരിചിതങ്ങളായ ലഘുപദങ്ങളും ലഘുവാക്യങ്ങളും എഴുതുന്നു. | ജാഥ വരുന്നു.<br>അമ്മൂമ്മ കഥ പറഞ്ഞു - വായന, എഴുത്ത്. | കഥ, ജാഥ, നാഥൻ |

| 1 | 2 | 3 |
|---|---|---|
| 9.1.1<br>പദങ്ങൾ വായിച്ച് ഗ്രഹിക്കുന്നതിനുള്ള കഴിവ് നേടുന്നു. | പാഠപുസ്തകം വായിക്കുന്നു. വായിക്കാൻ നിർദ്ദേശം കൊടുക്കുന്നു. എഴുത്ത്. പരിശോധന. പുതിയ പദങ്ങൾ ശ്രദ്ധിക്കാൻ അവസരം. വാക്യങ്ങളിലെ പ്രത്യേകതകൾ ശ്രദ്ധയിൽ പെടുത്തുന്നു. | പൂരിപ്പിക്കുക<br>കഥ . . .<br>ജാഥ . . . |
| 6.1.1<br>പദാന്ത്യത്തെ അടിസ്ഥാനമാക്കി പദങ്ങളുടെ സാമ്യം അറിയുന്നു. | വർക്കുബുക്കിലെ അഭ്യാസങ്ങൾ ചെയ്യാൻ നിർദേശം നൽകുന്നു. പരിശോധന.<br><br>നിദാനശോധകം<br>1. ഉച്ചാരണ പരിശോധനയ്ക്കായി പാഠഭാഗം വായന.<br>2. അവതരിപ്പിച്ച പദങ്ങൾ വായിക്കുക.<br>3. പാഠഭാഗത്തിലെ അക്ഷരങ്ങളും പുതിയ പദങ്ങളും വാക്യങ്ങളും കേട്ടെഴുത്തിന് നൽകുക.<br><br>പരിഹാര ബോധനം:<br>തെറ്റിൻെറ സ്വഭാവമനുസരിച്ച് ആകർഷകമായ ബോധന തന്ത്രങ്ങളിലൂടെ പരിഹാരബോധനം. | |



സമയം 6 പീരിഡ്

**പ്രാപ്തികൾ:** 3.1.1, 3.1.2, 3.1.1 (വായന)

4.1.1, 4.1.2, 4.1.3 (ലേഖനം)

9.1.1 (പദാവലീവികസനം)

**മുന്നറിവ്:** പദങ്ങൾ നിർമ്മിക്കാനറിയാം. സ്വരചിഹ്നങ്ങൾ 'ൃ' ഒഴിച്ചുള്ളവ പഠിച്ചിട്ടുണ്ട്.

**പഠനോപകരണങ്ങൾ:** പദക്കാർഡ്, ഋഷിയുടെയും ഋഷഭത്തിൻെറയും പടം. 'ൃ' ചിഹ്നം ചേർത്ത അക്ഷരങ്ങളുടെ പദച്ചാർട്ട്.

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | കാ കാ കൃതി കരകൃതി കരകൃതി കാക്കേ നിന്നുടെ<br>കൂ കൂ കൃതി കുരകൃതി കുരകൃതി കൂടെവിടെ<br>മാ മാ കൃതി മരകൃതി മരകൃതി മാവിൻകൊമ്പ-<br>ത്താകൃതിയപകൃതിയെൻ കൂട്. | |
| | സംഘമായി ഏറ്റുചൊല്ലുക. | |
| | ഋഷി. ഋഷഭം, ഋണം തുടങ്ങിയ വാക്കുകൾ ഉച്ചരിക്കുന്നു. | |
| | ഏറ്റു പറയുക:<br>ഋഷിയെന്നാൽ മുനിയാണ്<br>ഋഷഭമെന്നാൽ കാളയാണ്<br>ഋണമെന്നാൽ കടമാണ്<br>കടമെങ്കിൽ നന്നല്ല. | |
| 3.1.1<br>ഭാഷയിലെ അക്ഷരങ്ങൾ തിരിച്ചറിയുന്നു. | ഋഷി, ഋണം, ഋതു, ഋഷഭം എന്നിവയെഴുതിയ പദക്കാർഡുകൾ കാണിക്കുന്നു (ഋ കളറിൽ)<br>അധ്യാപകൻ വായിക്കുന്നു. സംഘവായന. വ്യക്തിഗതവായന. | |
| 3.1.2<br>അക്ഷരങ്ങളുടെ വായന | ഒരു ഗ്രൂപ്പ് ഒരു പദം പറയുമ്പോൾ മറ്റേ ഗ്രൂപ്പ് അതെഴുതിയ കാർഡ് എടുത്തുകാണിക്കുന്നു. | അക്ഷരക്കാർഡുകൾ നൽകി കൂട്ടുകാരെ കണ്ടെത്തൽ കളി നടത്തുന്നു. |
| | ഫ്ളാനൽ ബോർഡിൽ അക്ഷരങ്ങൾ ചേർത്തുവച്ച് പദങ്ങൾ വായിക്കുന്നു. | |
| | ഓരോ അക്ഷരം മാറ്റുമ്പോൾ ശേഷിക്കുന്ന അക്ഷരം വായിക്കുന്നു. | അധ്യാപകൻ അടുത്തെത്തുമ്പോൾ അവർ നിർമ്മിച്ച പദം പറയട്ടെ. |

| 1 | 2 | 3 |
|---|---|---|
| 3.1.3<br>പദങ്ങളുടെ വായന | പദങ്ങൾ ബ്ലാക്ക്ബോർഡിൽ എഴുതിയത് വായന. സംഘവായന. | തെറ്റുണ്ടായാൽ ചർച്ച ചെയ്തു പരിഹരിക്കണം. |
| | ഋഷി, ഋഷഭം, ഋണം, ഋതു എന്നിവ വലിപ്പത്തിലെഴുതിയ പദക്കാർഡുകൾ കുട്ടികൾക്കു നൽകുന്നു. ഒരേ പദം കിട്ടിയവർ ഒരുമിച്ചു കൂടുന്നു. | വായിക്കുക<br>ഋഷി<br>ഋണം |
| 4.1.1 ലേഖനം | വായുവിൽ 'ഋ' എന്ന് എഴുതട്ടെ. | |
| | 'ഋ' എഴുതുന്നവിധം പ്രദർശിപ്പിക്കുന്നു. | |
| | അധ്യാപകൻെറ മാതൃക പിന്തുടർന്ന് വായുവിലും മണലിലും ബോർഡിലും എഴുത്ത് പരിശീലിക്കട്ടെ. | |
| | എല്ലാ കുട്ടികൾക്കും സ്ലേറ്റിൽ ഋ എഴുതിക്കൊടുക്കുന്നു. അതുനോക്കി സ്ലേറ്റിൽ അവർ എഴുതട്ടെ. | മഞ്ചാടി, പുളിങ്കുരു, മണൽ ഇവകൊണ്ട് 'ഋ' ൻെറ രൂപം ഉണ്ടാക്കട്ടെ. |
| | ഋഷി, ഋഷഭം, ഋതു, ഋണം, എന്നീ പദങ്ങൾ നോക്കിയെഴുതട്ടെ. | |
| 4.1.2 | പദങ്ങൾ ബ്ലാക്ക്ബോർഡിൽ വീണ്ടും വായിക്കുന്നു. നിർദ്ദേശിക്കുന്ന പദം കുട്ടികൾ ചൂണ്ടിക്കാണിക്കുന്നു. ഇങ്ങനെ ആവർത്തനം നടത്തിയതിനുശേഷം ഇവ കേട്ടെഴുതിക്കാം. പരിശോധന തിരുത്തൽ. | കേട്ടെഴുതുക<br>ഋഷി<br>ഋണം |
| 3.1.1 | ഏറ്റു ചൊല്ലുക | |
| അക്ഷരം തിരിച്ചറിയുന്നു | കാകാ കൃതി കരകൃതി . . . . | |
| | കൃഷി, കൃപ, തൃണം, മൃഗം, കൃമി, ഗൃഹം (ഇവയിൽ ആദ്യക്ഷരം നിറം കൊടുത്തെഴുതിയത്) ഈ പദങ്ങൾ (ബ്ലാക്ക്ബോർഡ്/കാർഡ്) കുട്ടികൾ കാണുന്നു. | അക്ഷരം ബ്ലാക്ക്ബോർഡിൽ ചൂണ്ടിക്കാണിക്കുക.<br>കൃ, തൃ, പൃ, നൃ |
| | ഇവ പറയുകയും ഏറ്റു പറയുകയും ഒറ്റയ്ക്കു പറയുകയും. | |
| | നിറം കൊടുത്തെഴുതിയ അക്ഷരങ്ങൾ മാത്രം പറയുന്നു. | |
| | കൃ, മൃ, തൃ, ഗൃ ഇവ. | |
| 3.1.2 | മൃഗം, മൃദംഗം, കുസൃതി, ഹൃദയം തുടങ്ങിയ വാക്കുകൾ കൂടി അവതരിപ്പിക്കുന്നു. | പദക്കാർഡുനോക്കി ഏതെങ്കിലും രണ്ടു വാക്കു വായിക്കട്ടെ. അധ്യാപകൻ നിർദ്ദേശിക്കുന്നു. |
| | എല്ലാ വാക്കുകളും വായിക്കുന്നു. | |
| | അക്ഷരക്കൂട്ടത്തിൽ നിന്നു പദങ്ങൾ തെരഞ്ഞെടുത്ത് ഉച്ചത്തിൽ വായിക്കട്ടെ. | |
| 4.1.1 | | വാക്കുകളുണ്ടാക്കി സ്ലേറ്റിലെഴുതുക |
| | വൃത്തി വേണം. നൃത്തം ആടി. കുസൃതി കൂടി. കൃഷി ചെയ്യാൻ പോരുന്നോ ഇത്യാദി വാക്യങ്ങളും വായിക്കുന്നു. | 1. കൃ — തി<br>ഷി<br>മി |
| 3.1.3 | കൃ, നൃ തുടങ്ങിയവ എഴുതുന്ന വിധം കൃ, നൃ പ്രദർശിപ്പിക്കുന്നു. മാതൃകനോക്കി കുട്ടികൾ ബോർഡിൽ എഴുതട്ടെ. കുറവുകൾ ചൂണ്ടിക്കാട്ടി ശരിയാക്കൽ. സ്ലേറ്റിലെഴുത്ത്. | |

| 1 | 2 | 3 |
|---|---|---|
| | | 2. (ആ / വി / കൃ / തി) |
| 9.1.1 | കൃഷി, കൃമി, മൃഗം ഇത്യാദി പദങ്ങൾ നോക്കിയെഴുതട്ടെ.<br>പാഠപുസ്തകവായന, സംഘവായന, ഒറ്റയ്ക്കു വായന. | |
| 4.1.2 | പദങ്ങൾ സുപരിചിതമല്ലാത്തവ അർത്ഥബോധം കൂടി ഉണ്ടാക്കാൻ ശ്രദ്ധ വേണം. | കേട്ടെഴുത്ത് നിർദ്ദേശിക്കുന്ന പദം കുട്ടി ബ്ലാക്ക്ബോർഡിൽ എഴുതട്ടെ. |
| | കേട്ടെഴുത്ത്, കേട്ടെഴുത്തിനു മുന്നോടിയായി വായന.<br>പരിശോധന<br>പുരണാഭ്യാസം ...... ഷി<br>...... ഷഭം<br>....... ണം<br>കു .... തി<br>കേട്ടെഴുത്ത് - കൃഷി, കൃപ, ഗൃഹം, വൃത്തി, മൃദംഗം, കുസൃതി<br>പരിശോധന<br>A. നിദാനശോധകം<br>1. .... എന്നാൽ മുനിയാണ്. വിട്ടുപോയ വാക്കേത് (വാചികം)<br>2. കുട്ടി .... കാണിച്ചു.<br>പൂരിപ്പിക്കുക<br>1.... ദംഗം<br>2.... ത്തി<br>3.... ഷി<br>4.... പ<br>കേട്ടെഴുതുക. ഋണം, മൃഗം, ആകൃതി<br>പരിഹാരബോധനം<br>തെറ്റുകൾ കണ്ടെത്തി യഥായോഗ്യം ചുവടെ കൊടുത്ത രീതിയിലുള്ള പ്രവർത്തനങ്ങൾ നൽകുക.<br>ഉച്ചാരണം. പ്രകൃതി മഹാ വികൃതിയാണ്. | |

| 1 | 2 | 3 |
|---|---|---|
| | തൃശൂർ പൂരം ബഹുകേമം.<br>നൃപൻ കൃപ കാണിച്ചു.<br><br>വായന<br><br>അക്ഷരത്തീപ്പെട്ടി ഉപയോഗിച്ച് പദങ്ങളുണ്ടാക്കട്ടെ. വായിക്കട്ടെ.<br><br>ലേഖനം<br><br>നൂൽത്തുണ്ടുകൾകൊണ്ട് അക്ഷര നിർമ്മിതി, മുകളിൽ കൂടി എഴുത്ത്. | |

പാഠം 32

| റ | യ | വ |
|---|---|---|
| ്ര | ്യ | ്വ |

സമയം 9 പീരിഡ്

**പ്രാപ്തികൾ :** 3.1.1, 3.1.2, 3.1.3, 4.1.1, 4.1.2, 4.1.3, 7.1.1, 9.1.1

**മുന്നറിവ്:**
a) റ, യ, വ എന്നിവ കുട്ടികൾ പഠിച്ചിട്ടുണ്ട്.
b) ഏതാനും ചിഹ്നങ്ങളെക്കുറിച്ചും കുട്ടികൾക്കറിയാം.
c) പദങ്ങളും വാക്യങ്ങളുമുണ്ടാക്കാൻ കുട്ടികൾക്കറിയാം.
d) വ്യഞ്ജനങ്ങളോടും ഈ ശബ്ദങ്ങൾ ചേർത്ത് വരുന്ന അക്ഷരങ്ങൾ ഉൾപ്പെട്ട നിരവധി പദങ്ങൾ കേട്ടും പറഞ്ഞും പരിചിതമാണ്.

**പഠനോപകരണങ്ങൾ :** പദച്ചാർട്ട്, പദക്കാർഡ്, അക്ഷരക്കാർഡ്, മഞ്ചാടിക്കുരു, ചെറിയ കല്ല്.

| പ്രാപ്തി | പഠന പ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1 | 2 | 3 |
| | അവതരണം<br><br>കുട്ടികളെ നാലു സംഘങ്ങളാക്കുക. തവള, താറാവ്, കോഴിക്കുഞ്ഞ്, പൂച്ച എന്നിങ്ങനെ ഓരോ ഗ്രൂപ്പിനെക്കൊണ്ടും അതത് ജീവികളുടെ ശബ്ദം അനുകരിക്കാൻ പറയുക. ശബ്ദം ഉയർത്താനും താഴ്ത്താനും ആംഗ്യത്തിലൂടെ നിർദ്ദേശിക്കുന്നു.<br><br>സംഘം I (തവള) - പേക്രോം, പേക്രോം, പേക്രോം . . .<br><br>സംഘം II (താറാവ്) - ക്വാ, ക്വാ, ക്വാ, ക്വാ, ക്വാ . . . .<br><br>സംഘം III (പൂച്ച) - മ്യാവൂ, മ്യാവൂ, മ്യാവൂ . . . .<br><br>സംഘം IV (കോഴിക്കുഞ്ഞ്) - കൃകൃകൃകൃകൃകൃ . . . .<br><br>പിന്നീട് ഗ്രൂപ്പുമാറുക. തവളയുടെ ശബ്ദം പുറപ്പെടുവിച്ചവർ താറാവിന്റെ ശബ്ദം പുറപ്പെടുവിക്കട്ടെ. ഇങ്ങനെ നാലു ജീവികളുടെ ശബ്ദം, നാലു ഗ്രൂപ്പുകാരും അനുകരിക്കട്ടെ. ഒടുവിൽ എല്ലാ സംഘവും നാലു ജീവികളുടെ ശബ്ദം ഒന്നിച്ചു പുറപ്പെടുവിക്കട്ടെ. | |
| | ചക്രത്തിന്റെ ചിത്രം കാണിക്കുന്നു. സൈക്കിളിന്റെ ചക്രം, കാറിന്റെ ചക്രം - ഇങ്ങനെ പലതരം വണ്ടികളുടെ ചക്രത്തെക്കുറിച്ച് സംസാരിക്കുന്നു. അധ്യാപകൻ ബ്ലാക്ക്ബോർഡിൽ 'ചക്രം' എന്നെഴുതുന്നു. അധ്യാപകൻ വായിക്കുന്നു. കുട്ടികൾ ഏറ്റുവായിക്കുന്നു. ഇതിലെ ഓരോ അക്ഷരവും വായിക്കുന്നു - ച, ക്രം. ഇതുപോലെ പത്രം, ചിത്രം, കത്രിക, രാത്രി, പ്രാവ്, ക്രമം, പ്രകാശം, കൊപ്ര എന്നിവയും എഴുതുന്നു. കുട്ടികൾ ഉറക്കെ വായിക്കുന്നു. | കുട്ടികൾ ഉറക്കെ വായിക്കട്ടെ<br><br>പ്രാവ്<br><br>ചക്രം, പത്രം, കത്രിക, രാത്രി, ക്രമം, പ്രകാശം, ക്ര, പ്ര, ത്ര |

| 1 | 2 | 3 |
|---|---|---|
| | പത്രം - കുട്ടികൾ വായിക്കട്ടെ. പത്രം ചിഹ്നം ഇടുമ്പോൾ വാക്കിന്റെ ഉച്ചാരണത്തിൽ വരുന്ന വ്യത്യാസം കുട്ടി മനസ്സിലാക്കട്ടെ. | |
| | പതം - പത്രം | |
| | ചിതം - ചിത്രം | |
| | പാവ് - പ്രാവ് | |
| 3.1.1 | ഓരോ അക്ഷരം വായിക്കട്ടെ. പ, ത്രം എന്നിങ്ങനെ. ത്ര, പ്ര, ക്ര എന്നിവ വേറെ തന്നെ എഴുതി വായിപ്പിക്കുക. | |
| 3.1.2 | ത - ത്ര | |
| | പ - പ്ര | |
| | ക - ക്ര | |
| | ഉച്ചാരണ വ്യത്യാസം മനസ്സിലാക്കട്ടെ. | |
| | ത് + ര = ത്ര | |
| | പ് + ര = പ്ര | |
| | ക് + ര = ക്ര | |
| | ്ര ചിഹ്നം 'ര' ചേർന്നു വരുമ്പോഴാണ് ചേർക്കുന്നതെന്ന് കുറേ ഉദാഹരണങ്ങളിലൂടെ കുട്ടി മനസ്സിലാക്കട്ടെ. | കുട്ടികൾ പറയട്ടെ<br>വ് + ര = - - - - ? |
| | പ് + ര = പ്ര | പ് + ര = - - - - ? |
| | മ് + ര = മ്ര | സ് + ര = - - - - ? |
| | ക് + ര = ക്ര | മ് + ര = - - - - ? |
| | എങ്കിൽ - സ് + ര = ? | |
| | ശ് + ര = ? | |
| | വ് + ര = ? | |
| | അക്ഷരക്കാർഡുകൾ, പദക്കാർഡുകൾ എന്നിവ ഉപയോഗിച്ച് വായിപ്പിക്കുക. | നോക്കിയെഴുതട്ടെ |
| | ചക്രം, പത്രം, കൊപ്ര, കത്രിക, രാത്രി, പ്രാവ്, ക്രമം, പ്രകാശം എന്നിവ ബ്ലാക്ക്ബോർഡിലെഴുതുന്നു. ചിഹ്നം വ്യത്യസ്ത നിറത്തിലുള്ള ചോക്കുകൊണ്ട് എഴുതണം. കുട്ടികൾ പറഞ്ഞുകൊണ്ട് പകർത്തിയെഴുതട്ടെ. | ചിത്രം, പ്രകാശം, പത്രം, വ്രതം, വ്ര, ത്ര, പ്ര<br>വ് + ര = വ്ര |
| | ഏതെങ്കിലും ഒരു കുട്ടി, ബോർഡിൽ 'പ' എന്നെഴുതട്ടെ. അതിന്നു തൊട്ടടുത്തായി മറ്റൊരു കുട്ടി 'തം' എന്നും എഴുതട്ടെ. രണ്ടും കുട്ടി വായിക്കട്ടെ. അധ്യാപകൻ കളർ ചോക്കുകൊണ്ട് 'തം' എന്നതിന്റെ മുമ്പിൽ ്ര അടയാളമിടുന്നു. പിന്നീട് പത്രം എന്നു വായിക്കുന്നു. കുട്ടികൾ പകർത്തിയെഴുതുന്നു. | പ് + ര = പ്ര |

| 1 | 2 | 3 |
| --- | --- | --- |
| | ഒരുകുട്ടി ബ്ലാക്ബോർഡിൽ 'സ' എന്നെഴുതുന്നു. മറ്റൊരു കുട്ടി 'സ്ര' എന്നാക്കട്ടെ. കുട്ടികൾ പകർത്തിയെഴുതട്ടെ. ഇതുപോലെ വ്ര, ത്ര, ജ്ര എന്നിങ്ങനെ എഴുതട്ടെ. | |
| | വ്ര = വ് + ര | |
| | ക്ര = ക് + ര | |
| | പ്ര = പ് + ര എന്ന് ബ്ലാക്ക്ബോർഡിലെഴുതുന്നു. കുട്ടികൾ പകർത്തിയെഴുതട്ടെ. | ഉറക്കെ വായിക്കുക<br>വ്യാഴം, വ്യായാമം, ത്യാഗം, ഐക്യം, സൂര്യൻ. |
| 4.1.1 | [ ്യ ] അവതരിപ്പിക്കുന്നു. | |
| 3.1.1<br>3.1.2<br>3.1.3 | സൂര്യനെക്കുറിച്ച് സംസാരിക്കുന്നു. സൂര്യൻ വെളിച്ചം തരുന്നു. സൂര്യൻ രാവിലെ ഉദിക്കുന്നു സന്ധ്യ. ബ്ലാക്ക് ബോർഡിൽ 'സൂര്യൻ' എന്നെഴുതുന്നു. ഇതേപോലെ ത്യാഗം, ഐക്യം, വ്യായാമം, വ്യാഴം, തുടങ്ങിയ വാക്കുകൾ കൂടി എഴുതുന്നു. ' ്യ' ഉച്ചാരണം മനസ്സിലാക്കിക്കൊടു ക്കുന്നു.<br><br>പ് + യ = പ്യ<br>വ് + യ = വ്യ<br>ക് + യ = ക്യ | |
| | നേരത്തെ സൂചിപ്പിച്ചതുപോലെ (ക്ര, പ്ര എന്നിവിടങ്ങളിൽ) യുള്ള പ്രവർത്തനങ്ങൾ ഇവിടെയും നൽകുക.<br>മേൽക്കൊടുത്ത വാക്കുകൾ നോക്കിയെഴുതട്ടെ. | നോക്കിയെഴുതുക<br>വ്യാഴം, വ്യായാമം, ത്യാഗം, ഐക്യം, സൂര്യൻ |
| 4.1.1 | [ ്വ ] അവതരിപ്പിക്കുന്നു. | |
| 3.1.1<br>3.1.2<br>3.1.3 | പ്രാവ്, അശ്വം തുടങ്ങിയവയെക്കുറിച്ച് സംസാരിക്കുന്നു. ബ്ലാക്ബോർഡിലെഴുതുന്നു. കുട്ടികൾ ഏറ്റു വായിക്കുന്നു. സ്വരം, സ്വാമി, പക്വം, സ്വാദ്, ശ്വാനൻ, ശ്വാസം, സ്വനം തുടങ്ങിയവയും ബ്ലാക്ബോർഡിലെഴുതുന്നു. അധ്യാപകൻ വായിക്കുന്നു. കുട്ടികൾ ഏറ്റുവായിക്കുന്നു. ഉറക്കെ വായിക്കുന്നു.<br><br>സ് + വ = സ്വ<br>ക് + വ = ക്വ<br>ശ് + വ = ശ്വ | നോക്കി വായിക്കുക<br>സ്വരം, സ്വാമി, പക്വം, സ്വാദ്, അശ്വം, പ്രാവ്. |
| | അക്ഷരക്കാർഡ്, പദക്കാർഡ് എന്നിവ ഉപയോഗിച്ച് വായിപ്പിക്കണം. | നോക്കിയെഴുതുക<br>സ്വരം, സ്വാദ്, അശ്വം, പ്രാവ്, പക്വം, സ്വനം. |
| 4.1.1 | മേൽക്കൊടുത്ത വാക്കുകൾ നോക്കിയെഴുതട്ടെ. | |
| 3.1.2 | പാഠപുസ്തകം തുറന്നു വായിക്കട്ടെ. അധ്യാപകൻ വായിച്ചുകൊടുക്കുന്നു. കുട്ടികൾ ഏറ്റുവായിക്കുന്നു. | |

| 1 | 2 | 3 |
|---|---|---|

4.1.2 കേട്ടെഴുത്ത് - ചക്രം, പത്രിക, വ്യാഴം, സൂര്യൻ, സ്വാദ്, സ്വരം

കേട്ടെഴുതുക.

ചക്രം, പത്രിക, വ്യാഴം, സൂര്യൻ, സ്വാദ്, സ്വരം.

4.1.3

| | | |
|---|---|---|
| വ് · യ = വ്യ | ക് · റ = ക്ര | ത് · വ = ത്വ |
| പ് · യ = പ്യ | പ് · റ = പ്ര | ക് · വ = ക്വ |
| | ത് · റ = ത്ര | സ് · വ = സ്വ |
| മ് · യ = .... | സ് · റ = .... | ശ് · വ = .... |
| ക് · യ = .... | വ് · റ = .... | ല് വ = .... |
| ച് · യ = .... | ശ് · റ = .... | ന് · വ = .... |

കുട്ടികൾ പൂരിപ്പിക്കട്ടെ

കളി - ഒരു വൃത്തത്തിൽ അക്ഷരങ്ങൾ എഴുതി ചിതറിയിടുന്നു. വിസിൽ കേൾക്കുമ്പോൾ, കുട്ടികൾ അകത്തു കടന്നു പരമാവധി കൈക്കലാക്കുന്നു. അടുത്ത വിസിലിനു മുമ്പ് കര കയറുന്നു. അക്ഷരങ്ങൾ എണ്ണുന്നു. പിന്നീട് അവ ഉപയോഗിച്ച് എത്ര അർത്ഥമുള്ള വാക്കുകളുണ്ടാക്കാമെന്നു നോക്കുന്നു. വാക്കുകൾ സ്ലേറ്റിൽ എഴുതട്ടെ. പോയിൻറ് എണ്ണി വിജയിയെ കണ്ടെത്തണം. അതുപോലെ വാക്യ നിർമ്മാണവും നടത്താം.

7.1.1 ചക്രം, പത്രം, കത്രിക, പ്രാവ്, സൂര്യൻ, അശ്വം എന്നിവയുടെ ചിത്രങ്ങൾ ചിത്രശേഖരത്തിൽ നിന്നും കണ്ടെത്തട്ടെ.

9.1.1 മുൻപാഠങ്ങളിലെപ്പോലെ

നിദാനശോധകം

1. ഉറക്കെ വായിക്കുക - പക്വം, ശ്വാസം, സൂര്യൻ, വ്യായാമം, ക്രമം, പത്രം.
2. നോക്കിയെഴുതുക - ശ്വാനൻ, സ്വാദ്, വ്യാഴം, സ്വരം.
3. ശരിയായ അക്ഷരങ്ങൾ തെരഞ്ഞെടുത്ത് പൂരിപ്പിക്കുക
   1. ച . . . . (ക്രം, ക്യം, ക്വം)
   2. അ . . . (ശ്വം, ശ്യം, ശ്രം)
   3. . . . . രം (സ്യ, സ്വ, സ്ര)
   4. . . . . കാശം (പ്യ, പ്വ, പ്ര)
4. ക് · റ =

   പ് · യ =

   സ് · വ =

   പ് · റ =

   ജ് · വ =

   ല് · യ =

| 1 | 2 | 3 |
|---|---|---|

പരിഹാരബോധനം

കണ്ടെത്തുന്ന പ്രയാസങ്ങൾക്കൊത്ത് താഴെക്കൊടുത്തിട്ടുള്ള രീതിയിലുള്ള പ്രവർത്തനങ്ങൾ നൽകുക

ഉച്ചാരണം - സ്വരം, സ്വ, ക്വ, പ്വ, ശ്വ, ന്വ

ക്രമം, ക്ര, പ്ര, ത്ര, വ്ര, ശ്ര

വീര്യം, പ്യ, മ്യ, ക്യ, സ്യ, ശ്യ

വായന - കത്രിക, പത്രിക, പത്രം സത്രം,

പക്വം, സ്വനം, സ്വയം, ശ്വാനൻ,

സൂര്യൻ, ഐക്യം, വ്യായാമം, വ്യാഴം.

എഴുത്ത് - പ്യ, പ്ര, ത്വ

പ്രമേയം, പ്രഭ, വ്രണം

സ്വരം, സ്വനം, സ്വയം

വ്യാഴം, വ്യായാമം, വ്യാകുലം.

# ആമയും മുയലും

സമയം: 3 പീരിഡ്

ഉപക്രമം: ശ്രവണം, ഭാഷണം, വായന, ലേഖനം ഇവ ഉറപ്പിക്കാനുതകുന്ന കഥാപാഠം. ശ്രാവ്യ വായനാ പരിശീലനത്തിനുപയോഗപ്പെടുത്തുക

മുന്നറിവ്: പഠിച്ച അക്ഷരങ്ങളും കൂട്ടക്ഷരങ്ങളും ഇതിൽ ആവർത്തിച്ചിരിക്കുന്നു. ഇവയുടെ വായനയും ലേഖനവും കുട്ടികൾക്കറിയാം. പദങ്ങൾ പിരിച്ചു പറയാനും അറിയാം.

പഠനോപകരണങ്ങൾ: ആമയും മുയലും കഥയുടെ വർണ്ണചിത്രം, പദച്ചാർട്ടുകൾ, വാക്യച്ചാർട്ട്.

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1.1.1<br>ലളിതവും പരിചിതവുമായ കഥകൾ ശ്രദ്ധാപൂർവ്വം ഗ്രഹിക്കുന്നു. | അധ്യാപകൻ ചിത്രം വച്ചുകൊണ്ടു കഥ പറയുന്നു. വിദ്യാർത്ഥികൾ ശ്രദ്ധയോടെ കഥ കേൾക്കുന്നു. | മൈതാനത്തിൽ കൊടിമരമുണ്ടോ?<br>ആമ ഓടിത്തളർന്നോ?<br>കൊടിമരത്തിൽ കൊടിയുണ്ടോ? |
| 2.1.3 ഉണ്ട്, ഇല്ല എന്നീ ചോദ്യങ്ങൾക്കുത്തരം പറയുന്നു | കഥാഖ്യാനത്തിനിടയിൽ ചിത്രങ്ങൾ ചൂണ്ടി ചോദ്യങ്ങൾ ചോദിക്കുന്നു. കുട്ടികൾ ഉണ്ടെന്നും, ഇല്ലെന്നും ഉത്തരം പറയുന്നു. | |
| 3.1.1.ഭാഷയിലെ അക്ഷരങ്ങൾ തനിച്ചും കൂട്ടത്തിലും പദത്തിലും നിൽക്കുമ്പോൾ തിരിച്ചറിയുന്നു | പദക്കാർഡുകൾ കുട്ടികൾ വായിക്കുന്നു.<br>അ ആ ഇ ഉ<br>അവൻ ആമ കളി മുയൽ | പാഠപുസ്തകം നോക്കി വായിക്കുക |
| 4.1.1 സ്വരങ്ങൾ, വ്യഞ്ജനങ്ങൾ, കൂട്ടക്ഷരങ്ങൾ, സ്വരചിഹ്നങ്ങൾ ചേർന്ന വ്യഞ്ജനങ്ങൾ എന്നിവ നോക്കിയെഴുതുന്നു. | പദങ്ങൾ അക്ഷരങ്ങളായി പിരിച്ചെഴുതിയ കാർഡ് നോക്കി വായിക്കുന്നു. പാഠഭാഗം ശ്രാവ്യമായി സംഘവായന നടത്തുന്നു. ഒറ്റയ്ക്കൊറ്റക്കു വായിപ്പിക്കുന്നു.<br>ക,ച,ത,ട,യ - എന്നിങ്ങനെയുള്ള വ്യഞ്ജനാക്ഷരങ്ങളേയും സ്വരചിഹ്നം ചേർത്ത് അക്ഷരമാലയായി എഴുതുന്നു.<br>ക, കാ - കി, കീ, കു, കൂ, കൃ<br>ബാക്കി സ്വരചിഹ്നങ്ങൾ കുട്ടികൾ സ്വയം പൂരിപ്പിച്ചെഴുതുന്നു. | വ്യഞ്ജനാക്ഷരത്തോടൊപ്പം സ്വരചിഹ്നം ചേർത്ത് പഠിച്ച അക്ഷരങ്ങളുടെ അക്ഷരമാലയെഴുതുക. |

| 1 | 2 | 3 |
|---|---|---|
| 4.1.3<br>പരിചിതമായ ലഘുപദങ്ങളും വാക്യങ്ങളും എഴുതുന്നു. | പാഠത്തിലെ മൂന്നക്ഷരങ്ങൾ വരുന്ന പദങ്ങൾ എടുത്തെഴുതുന്നു. പാഠപുസ്തകത്തിലെ നാലക്ഷരങ്ങൾ വരുന്ന പദങ്ങൾ എടുത്തെഴുതുക. വാക്യച്ചാർട്ടുകൾ വായിച്ചു ലഘുചോദ്യങ്ങൾക്കുത്തരമെഴുതുന്നു. | പൂരിപ്പിച്ചെഴുതുക:<br>പ ---- യം<br>--- താനം<br>തൊ--- ക<br>--- യൽ<br>തിരി ------- |
| 5.1.1 ശ്രവണാനന്തരം ലഘുവായ കാര്യങ്ങൾ ഓർമ്മിപ്പിക്കുന്നു | കഥ ഘട്ടം ഘട്ടമായി പല കുട്ടികൾ ചേർന്നു കൊണ്ട് പറയുന്നു. | |

# കുരങ്ങൻെറ മീൻ പിടുത്തം

പീരിഡ് - 3

പ്രാപ്തികൾ: 1.1.1, 2.1.3,3.1.1, 3.1.2, 3.1.3, 4.1.1, 4.1.3, 5.1.1, 5.1.2

ഉപക്രമം: പഠിച്ച അക്ഷരങ്ങൾ ശ്രാവ്യമായി വായിച്ചുറപ്പിക്കാനും എഴുതാനും ഉതകുന്ന കഥാപാഠം.

മുന്നറിവ്: സ്വരാക്ഷരങ്ങൾ മുഴുവനും, വ്യഞ്ജനാക്ഷരങ്ങളിൽ അഞ്ചെണ്ണമൊഴിച്ചും (ഘ, ঃ, ഫ, ഝ, ഢ) ഇവയൊഴിച്ചുള്ള വ്യഞ്ജനാക്ഷരങ്ങളും, മിക്കവാറും കൂട്ടക്ഷരങ്ങളും വായിക്കാനും എഴുതാനും അറിയാം.

പഠനോപകരണങ്ങൾ: പദച്ചാർട്ട്, വാക്യച്ചാർട്ട് , കഥയുടെ വർണ്ണചിത്രം -

| പ്രാപ്തി | പഠനപ്രവർത്തനങ്ങൾ | മൂല്യനിർണ്ണയം |
|---|---|---|
| 1.1.1 ലളിതവും പരിചിതവുമായ കഥകൾ ശ്രദ്ധാപൂർവ്വം ശ്രവിക്കുന്നു. | അധ്യാപകൻ കഥ പറയുന്നു. കുട്ടികൾ ശ്രദ്ധാപൂർവ്വം കഥ കേൾക്കുന്നു. | കുളക്കരയിൽ മീൻ പിടുത്തക്കാർ ഉണ്ടായിരുന്നോ? |
| 2.1.3 ഉണ്ട് ഇല്ല എന്നീ ചോദ്യങ്ങൾക്കുത്തരം പറയുന്നു. | കഥാഖ്യാനത്തിന്നിടയിൽ ഉണ്ട്, ഇല്ല, എന്നീ ഉത്തരങ്ങൾ വരാവുന്ന ചോദ്യങ്ങൾ ചോദിക്കുന്നു. | വലകൊണ്ടുപോയോ? മരത്തിൽ കുരങ്ങൻ ഉണ്ടായിരുന്നോ? |
| 3.1.3 ഭാഷയിലെ അക്ഷരങ്ങൾ തനിച്ചും കൂട്ടത്തിലും പദത്തിലും നിൽക്കുമ്പോൾ തിരിച്ചറിയുന്നു. | പഠിച്ച അക്ഷരങ്ങൾ മുറിച്ചിട്ട പെട്ടിയിൽ നിന്നു അധ്യാപിക പറക്കുന്ന അക്ഷരങ്ങൾ എടുത്തു ഉറക്കെ വായിക്കുന്നു. | പൂരിപ്പിച്ചു പറയുക<br>കു---ങ്ങൻ<br>കുള---ര<br>വ--ചുറ്റി<br>---- ടിപ്പോയി |
| 3.1.2<br>ബ്ലാക്ക്ബോർഡ്, ഫ്ളാഷ് കാർഡ്, ഇവയിൽ എഴുതിയതും അച്ചടിച്ചതുമായ വലിയ അക്ഷരങ്ങൾ വായിക്കുന്നു. | പാഠഭാഗം ഉറക്കെ സംഘമായി വായിക്കുന്നു. പാഠപുസ്തകം നോക്കി കഥ ഒറ്റയ്ക്കൊറ്റക്ക് വായിക്കുന്നു.<br>പദങ്ങൾ ചാർട്ടിൽ എഴുതിയത് കുട്ടികൾ സംഘമായും ഒറ്റയ്ക്കും ശ്രാവ്യമായി വായിക്കുന്നു. | പദങ്ങൾ വായിക്കുക<br>കുളക്കര<br>മീൻ പിടുത്തക്കാർ<br>ഭക്ഷണം<br>പള്ള വീർത്തു<br>വട്ടം ചുറ്റി |
| 4.1.4<br>സ്വരാക്ഷരങ്ങൾ, സ്വരചിഹ്നങ്ങൾ ചേർത്ത വ്യഞ്ജനങ്ങൾ എന്നിവ നോക്കിയെഴുതുന്നു. | പ, പാ, പി., പീ - .എന്നീ വ്യജ്ഞനാക്ഷരം സ്വരം ചേർത്ത ബാക്കിഭാഗം പൂരിപ്പിക്കുന്നു.<br>പഠിച്ച പദങ്ങൾ നോക്കിയെഴുതുന്നു.<br>വാക്യക്കാർഡുകൾ വായിച്ചു വാക്യങ്ങൾ കാണാതെയെഴുതുന്നു. | പഠിച്ച വ്യഞ്ജനാക്ഷരങ്ങളോടൊപ്പം സ്വരാക്ഷരം ചേർത്ത് അക്ഷരമാലയെഴുതുക |
| 5.1.1<br>ശ്രവണാനന്തരം ലഘുവായ കാര്യങ്ങൾ ഓർമ്മിക്കുന്നു. | | കേട്ടെഴുത്ത് നടത്തുന്നു<br>ചിത്രം കാണിച്ച് കഥ പറയുക. |

## വായനക്കായി ഉപയോഗിക്കേണ്ട പദാവലി
## കുട്ടികളുടെ ജീവിത പരിസരവുമായി ബന്ധപ്പെട്ട ഈ വാക്കുകൾ
## പറയാനും വായിക്കാനും അവസരം ഒരുക്കണം

വീട്

മതിൽ, ഗേററ്, കതക്, ജനൽ, ചുമര്, അടുക്കള,മേൽക്കൂര, ഓട്, വാതിൽ, കട്ടിൽ, അലമാര, പുതപ്പ്, അടുപ്പ്, കുളിമുറി,-തൊട്ടി, ചരുവം, മൂല, പടി, ബക്കറ്റ്, തവി, വിളക്കുകൾ, നിലവിളക്ക്, സോപ്പ്, തോർത്ത്, കപ്പി, റേഡിയോ, അരകല്ല്, ആട്ടുകല്ല്, ഉലക്ക, ചിരവ, വിറക്, ചൂല്, കുഴവി, കോളാമ്പി, പിടി, പൂട്ട്, കാപ്പിപ്പാത്രം, തീപ്പെട്ടി, വെളിച്ചെണ്ണ, മണ്ണെണ്ണവിളക്ക്, അടപ്പ്, കരണ്ടി, കുപ്പി, പിച്ചാത്തി, കത്തി, വെട്ടുകത്തി, മുറം, മെത്ത, മൺവെട്ടി, പായ്, സൂചി, ആണി, കത്രിക.

വിദ്യാലയം

ബോർഡ്,ചോക്ക്, ബുക്ക്, കൂട്ടുകാർ, കുട്ടികൾ, കൊടിമരം, വരാന്ത, സഞ്ചി, ബഞ്ച്, പേന, പെൻസിൽ, മണിയടി, കളിക്കളം, കഞ്ഞിപ്പുര, കളിക്കുന്നു, പഠിക്കുന്നു, പഠിപ്പിക്കും, പുസ്തകം, ചോദിക്കുന്നു, എഴുന്നേറ്റു, വായിച്ചു, എഴുതി.

ശരീരം

കണ്ണ്, വായ്, മൂക്ക്, നാക്ക്, ചുണ്ട്, പല്ല്, ചെവി, കൈകാൽ,വിരൽ, തല, നഖം, കൺപീലി,പുരികം,തലമുടി,ഇമ,പല്ല്, കവിൾ.

ബന്ധം

അനിയത്തി, അനിയൻ, ചേട്ടൻ, ചേച്ചി, അമ്മ, അമ്മാവൻ, അമ്മായി, അപ്പൂപ്പൻ, അമ്മൂമ്മ, ചിറ്റപ്പൻ, ചിറ്റമ്മ, കുഞ്ഞ്, ആങ്ങള, പെങ്ങൾ, ആൺകുട്ടി, പെൺകുട്ടി.

ജീവജാലങ്ങൾ

പൂച്ച, പശു, പട്ടി, കുതിര, കുരങ്ങ്, ആട്, ആന, ആമ, കഴുത,മാൻ, ഒട്ടകം, സിംഹം, പുലി, കരടി, കംഗാരു, മുള്ളൻപന്നി, മുയൽ, പോത്ത്, എരുമ, കാള, കീരി, ചിലന്തി, പഴുതാര, ഒച്ച്, അട്ട, പുഴു, തേൾ, ചിത്രശലഭം, വണ്ട്, തുമ്പി, ഈച്ച, കൊതുക്, ചിതൽ, ഉറുമ്പ്, പാമ്പ്, മുട്ട, വലകെട്ടുക,ചോരകുടിക്കുക, അമറുക, കുത്തുക, മാന്തുക, കൊത്തുക, തുമ്പിക്കൈ.

പക്ഷികൾ

കുരുവി, പരുന്ത്, കഴുകൻ, കാക്ക, കോഴി, താറാവ്, മൂങ്ങ, തത്ത, പ്രാവ്, കുയിൽ,മൈന, വേഴാമ്പൽ, മയിൽ, പൂവൻകോഴി, പിടക്കോഴി, പാടുന്നു, കൂവുന്നു, മൂളുന്നു, പറക്കുന്നു, റാഞ്ചുന്നു, കൊത്തുന്നു, ചികയുന്നു, മുട്ട, അടയിരിക്കുന്നു, വിരിയുന്നു, ചിറക്, കൂട്, ചില്ലകൾ, കൊമ്പുകൾ

വൃക്ഷങ്ങൾ/ചെടികൾ

ആഞ്ഞിലി, പ്ലാവ്, തെങ്ങ്, കമുക്, മാവ്, വാക, ചാമ്പ, പേര, കൊന്ന, കറിവേപ്പ്, താമര, ലില്ലി, പിച്ചകം, പിച്ചി, മുല്ല, തുളസി, ജമന്തി, ഡാലിയ സൂര്യകാന്തി, പാരിജാതം, പവിഴമുല്ല, ചെമ്പരത്തി, ശംഖുപുഷ്പം, റോസ, മുക്കുറ്റി, തുമ്പ, തൊട്ടാവാടി, മഞ്ഞൾ, ഇഞ്ചി, പാവൽ, വെണ്ട, വഴുതന, ചേന, ചേമ്പ്, കാച്ചിൽ, കപ്പ, വാഴ, കൈത, ഞാവൽ, തക്കാളി, കോവൽ, മത്തൻ, വെള്ളരി, കുമ്പളം, കൂവളം, പപ്പായ, വാഴപ്പഴം, ചക്കപ്പഴം, ആപ്പിൾ, ഓറഞ്ച്, മുന്തിരിങ്ങ, ചാമ്പക്ക, കൈതച്ചക്ക, പേരക്ക, അമ്പഴങ്ങ, വെണ്ടക്ക, പാവക്ക, വഴുതനങ്ങ, പടവലങ്ങ, വെള്ളരിക്ക, തക്കാളിക്ക, മാങ്ങ,തേങ്ങ,കുരുമുളക്, അടക്ക.

വാഹനം

കാളവണ്ടി, ബസ്, കാർ, സൈക്കിൾ, തീവണ്ടി, വിമാനം, ജീപ്പ്, വാൻ, വളളം, കപ്പൽ, ബോട്ട്, ഉന്തുവണ്ടി

നിറങ്ങൾ/ഗുണങ്ങൾ

കറുപ്പ്, ചുമപ്പ്, വെളള, നീല മഞ്ഞ, പച്ച, മധുരം.

ദിക്ക്/ദൂരം

കിഴക്ക്, പടിഞ്ഞാറ്, തെക്ക്, വടക്ക്, ഇടത്ത്, വലത്ത്, മുമ്പിൽ, പിറകിൽ, മുകളിൽ, താഴെ, അവിടെ, ഇവിടെ, വശത്ത്, അപ്പുറം, ഇപ്പുറം, അകം, പുറം, അടുത്ത്, അകലെ, അക്കരെ, ഇക്കരെ, അങ്ങ്, ഇങ്ങ്, അടിയിൽ, ഉയരം, വണ്ണം, നീളം, തൂക്കം, ഭാരം, കട്ടി

ആരോഗ്യം

പനി, വേദന, ചൂട്, ദീനം, തുമ്മൽ, ചുമ, രോഗം, അസുഖം, മരുന്ന്, കഷായം, ഗുളിക, കിടപ്പിലായി, സുഖമായി, കാൽ കഴുകി, കൈകഴുകി, പല്ലു തേച്ചു

സ്ഥാപനം/നിർമ്മിത വസ്തുക്കൾ

വിദ്യാലയം, കട, വീട്, കെട്ടിടം, റോഡ്, മാളിക, ആശുപത്രി

ക്രിയകൾ

ഉണരുന്നു, ഉറങ്ങി, കയറുക, ഇറങ്ങുക, തുളളിച്ചാടുക, സന്തോഷിക്കുക, ചിരിക്കുക, ഓടിപ്പോവുക, കത്തിക്കുക, കേൾക്കുക, കാണുക, ചാടുക, ഇരിക്കുക, ഓടുക, മറിയുന്നു, ഒഴിച്ചു, അടച്ചു, തണുത്തു, ചൂടാക്കി, കൊണ്ടുപോയി, കുളിപ്പിക്കുന്നു, അറിയിച്ചു, ഒട്ടിക്കുക, മടക്കുക, നിവർത്തുക, ഓടിക്കുക, വലിക്കുക, തള്ളുക, കുനിയുക, കൂട്ടുക, വായിക്കുക, എടുക്കുക, നിറയ്ക്കുക, കരയുക, ഊതുക, നക്കുക, കോരുക

ചപ്പാത്തി പരത്തുക<br>
വെളളം കോരുക<br>
അരി അരയ്ക്കുക<br>
മാവ് കുഴയ്ക്കുക<br>
നെല്ല് ഉണക്കുക<br>
കറ്റ മെതിക്കുക<br>
വെളളം തിളച്ചു<br>
കാപ്പി ചൂടാക്കി<br>
പൂവ് പൊഴിഞ്ഞു<br>
തുണി അലക്കി<br>
ഊഞ്ഞാൽ ആടുക<br>
മാല അണിഞ്ഞു.